# ഇരുപതാം നൂറ്റാണ്ടിലെ രാഷ്ട്രീയ ചിന്താഗതികൾ

ഉണ്ണി സുബ്രഹ്മണ്യൻ, എം. എ.

# ഇരുപതാം നൂററാണ്ടിലെ
# രാഷ്ട്രീയ ചിന്താഗതികൾ.

---



വെസ്റ്റ്കോസ്റ്റ് പബ്ലിഷേർസിൻെറ
പ്രസിദ്ധീകരണം. 3.

# ഇരുപതാം നൂററാണ്ടിലെ രാഷ്ട്രീയ ചിന്താഗതികൾ.




ഗ്രന്ഥകാരൻ:—

ശ്രീ. മൂർത്തി സുബ്രഹ്മണ്യം, എം. എ.





പരിഭാഷകൻ:—

കെ. പി. രാമ പൊതുവാൾ.





പ്രസാധകന്മാർ:—

വെസ്റ്റ്കോസ്റ്റ് പബ്ലിഷേർസ്,

കുററിപ്പുറം.

S. മലബാർ.




ഒന്നാം പതിപ്പ്: ആയിരത്തിഅഞ്ഞൂറു കോപ്പി.
പകൎപ്പവകാശം: പരിഭാഷകന്ന്.

1955 ഏപ്രിൽ.

വില: രണ്ടുറുപ്പിക.



അച്ചടി:-
കരുണ പ്രസ്സ്, പട്ടാമ്പി.

ഇരുപതാം നൂററാണ്ടിലെ

# രാഷ്ട്രീയ ചിന്താഗതികൾ.

## മൂലഗ്രന്ഥത്തെപ്പററി ചില വിദഗ്ദ്ധാഭിപ്രായങ്ങൾ.

"കഴിഞ്ഞ ലോകമഹായുദ്ധങ്ങൾക്കുശേഷം മുമ്പിൽ ഉറിച്ചുനില്ക്കുന്നവയും അടിക്കടി ഉടലെടുത്തുകൊണ്ടിരിക്കുന്നവയുമായ നിരവധി പ്രശ്നങ്ങൾക്ക് ഫലപ്രദമായ വിധത്തിൽ ഒരു പരിഹാരം കണ്ടുപിടിക്കേണമെങ്കിൽ, ലോകത്തിലുള്ള എല്ലാ രാഷ്ട്രീയ ചിന്താഗതികളെയും കുറിച്ച് അറിഞ്ഞിരിക്കേണ്ടത് അവശ്യം ആവശ്യമാണ്; എന്തെന്നാൽ ഇന്നത്തെ ലോകം ഈ വക ചിന്താസരണികൾക്കു വശംവദമായിരിക്കയാണ്. വിഭിന്ന ചിന്താഗതികളെക്കുറിച്ച് നല്ലവണ്ണം അദ്ധ്യയനം ചെയ്ത് എഴുതപ്പെട്ടിട്ടുള്ള ഈ മഹൽഗ്രന്ഥം ആധുനിക പ്രശ്നങ്ങളെ നേരിടുന്നതിൽ വായനക്കാർക്ക് ഒരു പുതിയ വീക്ഷണകോടിയിൽ കൂടി ചിന്തിക്കുവാനുള്ള അവസരം പ്രദാനംചെയ്യുവാൻ സമർത്ഥമായിട്ടുള്ളതാണ്......"

ശ്രീ. ജ്യോതിപ്രസാദ് മിശ്രനിർമ്മൽ,
സാഹിത്യമന്ത്രി,
ഹിന്ദി സാഹിത്യസമ്മേളൻ, പ്രയാഗ്.

"......എല്ലാവിധ അഭിപ്രായഗതികളേയും കുറിച്ചു അറിഞ്ഞതിന്നുശേഷം സ്വന്തമായ ഒരഭിപ്രായം രൂപീകരിക്കുന്നതാണ് ബുദ്ധിസാമർത്ഥ്യം. ഏതെങ്കിലും ഒരഭിപ്രായത്തെക്കുറിച്ച് പ്രതിപാദിക്കുമ്പോൾ മററഭിപ്രായങ്ങളെക്കുറിച്ചുള്ള നിരൂപണവും ആവശ്യമായിവരുന്നു.

ഇക്കാരണങ്ങളാൽ ഇക്കാലത്ത് "ഇരുപതാം നൂററാണ്ടിലെ രാഷ്ട്രീയചിന്താഗതിക"ളെപ്പോലുള്ള ഉത്തമഗ്രന്ഥങ്ങൾ ഏററവും ആവശ്യമാണ്. ഈ പുസ്തകത്തിൽ ഓരോ വിഷയങ്ങളേയുംകുറിച്ച് സവിസ്തരം പ്രതിപാദിച്ചിട്ടില്ലെങ്കിലും, ഇത് വായനക്കാർക്ക് ആവക വിഷയങ്ങളെക്കുറിച്ച് ഒരു സാമാന്യജ്ഞാനം നൽകുവാനും കൂടുതൽ വായിച്ചറിവാനുള്ള ഒരു ജിജ്ഞാസ വായനക്കാരിൽ അങ്കുരിപ്പിക്കുവാനും അത്യന്തം പ്രയോജനപ്പെടുന്നതായിരിക്കും......"

ആചാര്യ നരേന്ദ്രദേവ്,
വൈസ് ചാൻസലർ,
ലക്നോ യൂനിവർസിററി.

## "ഇരുപതാം നൂററാണ്ടിലെ രാഷ്ട്രീയ ചിന്താഗതികൾ."

# ഒരു വിദഗ്ദ്ധാഭിപ്രായം



ഇന്നത്തെ രാഷ്ട്രീയ ജീവിതം, ഈ നിലയിൽ എത്തിച്ചേരുന്നതിന്നു സഹായിച്ചിട്ടുള്ളതു് ശാസ്ത്രീയ സത്യത്തോടുകൂടിയ ചരിത്ര പഠനമാണെന്ന് ആരും ഒരുപോലെ സമ്മതിയ്ക്കും. ഈ ചരിത്രത്തിൻെറ അടിയൊഴുക്കുകൾ മനുഷ്യമനസ്സിൻെറ വികാരങ്ങളെ കൂടു പിടിപ്പിയ്ക്കുകയും തണുപ്പിക്കുകയുംചെയ്തു പോരുന്നു. അജ്ഞതയിൽനിന്ന് വിജ്ഞാനത്തിലേയ്ക്കും, ഇരുട്ടിൽനിന്ന് വെളിച്ചത്തേയ്ക്കും, പ്രാകൃതാവസ്ഥയിൽനിന്ന് പരിഷ്കൃതാവസ്ഥയിലേയ്ക്കും മനുഷ്യനെ നേർവഴിയ്ക്കു നടത്താൻ ശ്രമിച്ച ചരിത്രത്തിന്ന് പല ഘട്ടങ്ങളിലും തട്ടും തടസ്സവും, തൻെറടക്കേട്ടുകൊണ്ടുള്ള ഗതിമുട്ടലും അനുഭവപ്പെട്ടിട്ടുണ്ട്. ഈ പ്രാതികൂല്യങ്ങളുടെ ദുർഗ്ഗത്തിൽനിന്ന് പുറത്തുചാടി രക്ഷപ്പെടുവാൻ ശ്രമം ചെയ്തതിൻെറ സുദീർഘ കഥകളാണ് "ഇരുപതാം നൂററാണ്ടിലെ രാഷ്ട്രീയ ചിന്താഗതികൾ" ഉൾക്കൊള്ളുന്നത്.

ജീവിതസ്പർശിയും ഗുരുതരപ്രഭാവിയുമായ ചരിത്ര

വിഷയത്തെ, പ്രത്യേകിച്ച് ലോകത്തിൻെറ നാനാഭാഗത്തും നാനാവിധം സാഹചര്യങ്ങളിൽക്കൂടി ഉണർന്നുയർന്നുവന്ന രാഷ്ട്രീയമീമാംസകളുടെ ഗന്ധം വഹിച്ചുവന്ന വിമർശനത്തിൽക്കൂടെ, വായിച്ചു ഗ്രഹിക്കത്തക്കവണ്ണം സമഗ്രവും സരസപ്രതിപാദിതവുമായ ഒരു സാഹിത്യശാഖയെ മലയാളഭാഷയിലും പരിപോഷിപ്പിക്കുകയെന്നതാണ് ഈ പുസ്തകത്തിൻെറ വിവർത്തനംകൊണ്ട് ഉദ്ദേശിക്കപ്പെട്ടിട്ടുള്ളത്. നാടൻ ശൈലിയിൽ നൂതനമായ ഫലിതബോധത്തോടുകൂടി ഗഹന ഗഹനമായ ഈ കൃത്യം വിജയകരമായ നിലയിൽ പരിഭാഷകൻ നിർവ്വഹിക്കുകയും ചെയ്തിരിക്കുന്നു. അഥവാ ഈ ഗ്രന്ഥത്തിന് ചരിത്ര സങ്കേതപരമായി എന്തെങ്കിലും വൈകല്യങ്ങളുണ്ടായിപ്പോയിട്ടുണ്ടെങ്കിൽ ആ കാര്യത്തിൽ പരിഭാഷകൻെറ പങ്ക് വളരെ കുറയുമല്ലോ.

കാറൽമാർക്സിന് മുമ്പുതന്നെ, സോഷ്യലിസത്തെപ്പറ്റി പലരും തങ്ങളാലായവണ്ണം ചിന്തിക്കുകയും അതിനുതക്കവണ്ണം സമുദായത്തിൽ മാററങ്ങൾ വരുത്തുവാൻ ശ്രമിക്കുകയും ചെയ്തുപോന്നിട്ടുണ്ട്. ഇതിൻെറ വെളിച്ചത്തിൽ യന്ത്രയുഗത്തിൻെറ പ്രാധാന്യത്തിൽ ഊന്നിനിന്നുകൊണ്ട് മാർക്സ് ചെയ്തത്, ശാസ്ത്രയുഗത്തിലേക്ക് വെമ്പിക്കുതിക്കുന്ന മനുഷ്യസമുദായത്തിന് സാമാന്യ സന്തുഷ്ടിയും സാമ്പത്തിക സ്വാതന്ത്ര്യവും സാംസ്കാരികൗന്നത്യവുമിണങ്ങിയ ഒരു ജീവിതാസൂത്രണം നിർമ്മിച്ചുകൊടുക്കുക മാത്രമാണ്.

മാർക്സിസത്തെയും പരിണമിപ്പിച്ചുകൊണ്ടും കാലം മുന്നോട്ടുതന്നെ പോയി. ഈ പരിണാമ പ്രവാഹത്തിന്നിടയ്ക്കൊക്കെ ആഴമേറിയ ചുഴികളുണ്ട്. അവിടങ്ങളിലൊക്കെ വിശേഷജിജ്ഞാസയോടുകൂടി നൂലിട്ടുനോക്കി മനുഷ്യന്റെ ക്ഷേമപരിഷ്കാരാഭിവാഞ്ഛകളെ കണക്കാക്കി അതിന്ന് സത്യത്തിന്റെയും സാമാന്യജനതക്ക് അനുകാര്യവുമായ ഒരു രൂപം കൊടുത്ത് പ്രദർശിപ്പിക്കുകയാണ് ചരിത്രകാരന്റെ കർത്തവ്യമെങ്കിൽ ആ കാര്യത്തിൽ ഈ ഗ്രന്ഥത്തിന്റെ മൂലകാരനായ ശ്രീ. ഗുത്തി സുബ്രഹ്മണ്യം, എം. എ., 'സാഹിത്യരത്നം' പ്രശംസയർഹിക്കുന്നുണ്ട്. എങ്കിലും ഇരുപതാം നൂറ്റാണ്ടിലേക്കെത്തുമ്പോൾ അദ്ദേഹത്തിന്റെ ചിന്താഗതി അല്പം ഏകപക്ഷീയവും, ആത്മമമതാപരവുമായ നേരിയൊരു ചാപല്യം തീണ്ടിപ്പോയിട്ടില്ലേയെന്നു ശങ്ക തോന്നാം.

* സ്വാഭാവികമായിത്തന്നെ ഗൗരവംകൂടിയ ഒരു വിഷയം, കെട്ടുപിണഞ്ഞുകിടക്കുന്ന വിചാരഗതികൾ, എത്തും പിടിയും കിട്ടാത്ത ബഹുവിധ സംസ്കാരങ്ങൾ ഇവയിൽ നിന്നെല്ലാം ഉടലെടുത്തുവന്ന് അന്താരാഷ്ട്രീയ പൗരത്വത്തിന്നും ഏകീകൃത മാനവസംസ്കാരത്തിന്നും ആത്മനിയന്ത്രണവിധേയമായ അരാജകഭാവിക്കും കളമൊരുക്കുന്ന ചിന്താഗതികൾ താളംതെറ്റാതെയും മർമ്മം തെളിയിച്ചും ചിത്രീകരിച്ചുകാണിച്ച ഈ ഗ്രന്ഥകാരന്റെ ഉദ്യമം എന്തുകൊണ്ടും പ്രശംസാർഹമാണ്. ഇരുപതാം നൂറ്റാണ്ടിലെ രാഷ്ട്രീയ ചിന്തകളിലേക്ക് വായനക്കാരനെ ഭൂതകാലസം

സ്കാരമുള്ള ഒരു ചിന്തയോടുകൂടി പിടിച്ചുകൊണ്ടുവന്നു നിർത്തി, നിത്യനൈമിത്യ ചിന്തകളിൽ പലതിനേയും ചാരിനിൽക്കുന്ന മാനസിക ഭാവങ്ങളെ പുനഃപരിശോധന ചെയ്യിച്ച്, അപ്രത്യക്ഷമായേക്കാവുന്ന ഭാവിയിലെ സ്റ്റേറ്റിൽ സ്വബോധത്തോടെ തികച്ചും സ്വതന്ത്രപൗരനായി ജീവിക്കാൻവേണ്ട ചിന്താസന്നികർഷങ്ങളെ ക്രമപ്പെടുത്തി ചിട്ടയിൽ അടുക്കിവെക്കാനൊരു പ്രേരണയുണ്ടാക്കി ദേശീയതപ്തത്ത ലോകപൗരബോധത്തിൽ അലിയിച്ചുചേർക്കുവാൻ വേണ്ടിയാണ് ചരിത്രത്തിന്റെ കാടുകളിൽ ഇദ്ദേഹം ഇത്രയധികം സിംഹാവലോകനം ചെയ്ത് സഞ്ചരിച്ചുപോന്നത്. പ്രതിവിഭാഗം പ്രധാനമായ രാഷ്ട്രീയചിന്തകളുടെ ബീജം സാമൂഹ്യജീവിതത്തിൽനിന്നു ചികഞ്ഞെടുത്തു ഒരുക്കക്കൂട്ടി, അവയിലെ മാലിന്യങ്ങൾ തുടച്ചുനീക്കി, ആകത്തുകയിൽ ഏകപാകത്തിലെത്തിച്ച് എല്ലാററിനുംമീതെ ഒരഖണ്ഡസമൂഹബോധംവരെ എത്തിനിൽക്കുന്ന ഉത്തമമാകയാത്ര ഭാവിസമുദായത്തിന്റെ കലാപൂർണ്ണമായ ഒരു ഭാവനാചിത്രം വരച്ചുകാണിക്കുവാനും ഈ ഗ്രന്ഥകാരൻ ആത്മാർത്ഥമായി പ്രയത്നിച്ചിട്ടുണ്ട്; അതിലദ്ദേഹം വിജയിക്കുകയും ചെയ്തിരിക്കുന്നു.

ഏഷ്യയിൽ പുതുതായി ഉണർവും ചൈതന്യവും ഉണ്ടായിക്കൊണ്ടിരിക്കുന്ന ഈ കാലഘട്ടത്തിൽ, വിശേഷിച്ചും മദ്ധ്യകാല ചരിത്രത്തിലെ അനുഭവങ്ങൾ പലതും നമ്മെ അപഥത്തിൽ സഞ്ചരിക്കാതിരിക്കാൻ സഹായിക്കും. ഫാസിസത്തിന്റെയും, നാസിസത്തിന്റെയും ഗതി

ആത്മനിർണ്ണായകമായ ഒരു നാഴികക്കുററിയായിട്ടാണ് ലോകചരിത്രത്തിൽ ബുദ്ധിമാന്മാരൊക്കെ ഒരുപോലെ ഉപദർശിച്ചുപോന്നിട്ടുള്ളത്. നാം പിന്നോട്ടല്ല പോകുന്നത്; മുന്നോട്ടാണ്. ആ വിശാലമായ ആദർശപ്പരപ്പിലേക്കു പോകുമ്പോൾ നമ്മെ കർത്തവ്യനിരതരാക്കിത്തീർക്കുന്നത് വെട്ടും കുത്തും പററാത്ത, അംഗവൈകല്യം വരാത്ത, അഹംഭാവം അട്ടിമറിക്കാത്ത, ആത്മവതപം മുന്തിനില്ക്കുന്ന അജയ്യമായ ഒരേക സംസ്കാരമാണ്. അതാവണം ചരിത്രത്തിന്റെ അടുത്ത പടി. അവിടേക്കാണ് നാം പുറപ്പെട്ടു നില്ക്കുന്നത്. ഈ ഘട്ടത്തിൽ, ലക്ഷ്യം പിഴ്ക്കാതെ പോകാൻ ചരിത്രത്തിലെ നല്ല പാഠങ്ങളാണ് നമ്മെ സഹായിക്കുക. അതു നമുക്കു ചിന്തിക്കാനും പഠിക്കാനും ഈ ഗ്രന്ഥം അത്യന്തം പ്രയോജനപ്പെടുകതന്നെ ചെയ്യും. സൂക്ഷ്മമായി പറഞ്ഞാൽ ഒരു ഭാഗത്ത് ആകർഷണം നടന്നുകൊണ്ടിരിക്കുമ്പോൾ മറെറാരുഭാഗത്ത് വികർഷണം സംഭവിച്ചുകൊണ്ടിരിക്കുകയാണ് ചരിത്രത്തിൽ. ഈ വൈപരീത്യം നീക്കി തുല്യപ്രാതിനിദ്ധ്യമുള്ള സമുദായഘടകങ്ങളെ ഇണക്കിച്ചേർത്തു സഹായപ്രവണമാക്കി മാററണമെങ്കിൽ ചിന്താപരിഷ്കർത്താക്കൾക്ക് ചരിത്ര ഗവേഷണത്തിൽനിന്ന് ഔപബോധികമായ ഒരാവേശമുണ്ടാവണം. ഈ ആവേശം സംഭാവന ചെയ്‌വാൻ കഴിവുള്ള ഒരു കലവറയാണ് പ്രസ്തുത ഗ്രന്ഥം.

വളരുന്ന തലമുറക്ക് കിട്ടുന്ന ചരിത്രപാഠം, ഇങ്ങനെ യഥാതഥമായ ചിന്തയിൽ ക്രമപ്പെടുത്തിവെച്ചതായാൽ

ചരിത്രത്തിന്റെ കാറ്റും, പടലും കുറെയൊക്കെ നമ്മെ ബാധിക്കാതെ കഴിയും. സത്യബോധം ചരിത്രപഠനം കൊണ്ട് സാധിക്കുവാനും ശാസ്ത്രീയ സാമൂഹ്യബോധം ഉണ്ടാകുമാറ് ഒരു നവീന സംസ്കാരം അദ്ധ്യേതൃഹൃദയങ്ങളിൽ അങ്കുരിപ്പിക്കുവാനും അതു വഴി വെക്കും. അങ്ങനെ ചെയ്യുന്നതുകൊണ്ടുമാത്രമേ ചരിത്രപഠനോദ്ദേശം സഫലീകരിക്കപ്പെടുകയുള്ളൂ. കുറെ തെററിത്തെറിച്ചു കിടക്കുന്ന ചരിത്ര ശകലങ്ങളെ ഒന്നായി നിരത്തിവെച്ച് പഠിപ്പിക്കുന്നതിന്റെ സ്ഥാനത്ത് ഈ ലോകത്തെ ഒന്നായെടുത്ത് അപഗ്രഥിച്ചുനോക്കി, കെട്ടതീർത്ത് കൂട്ടിച്ചേർത്തൊന്നാക്കി, ഐകമത്യത്തിന്റെയും, അന്യോന്യ സ്നേഹത്തിന്റെയും വഴിയിലേക്ക് ചിന്താഗതി വെട്ടിത്തിരിച്ചു വിടുക എന്നതുകൂടി ചരിത്രകാരന്റെ ലക്ഷ്യമായി അംഗീകരിക്കപ്പെടുന്ന പക്ഷം ഇത്തരം ഗ്രന്ഥങ്ങൾക്ക് ചരിത്രാദ്ധ്യാപനത്തിൽ നിസ്തുലവും ശോഭനവുമായ ഒരു പങ്കു വഹിക്കാൻ കഴിയും.

ഇത്തരം ഒരു ഗ്രന്ഥം കഴിയുന്നതു ലളിതമാക്കിയും, എന്നാൽ സാഹിത്യ രസത്തോടുകൂടിയും പരിഭാഷപ്പെടുത്തി, ഭാഷയുടെ ചിന്താവൈശദ്യം വളർത്തുവാൻവേണ്ടി പ്രസിദ്ധീകരിക്കുകയെന്നത് നമ്മുടെ ഭാഷയിലെ ചരിത്രശാഖയെ സംബന്ധിച്ചേടത്തോളം ശ്ലാഘാർഹമാണ്. മറെറാരു വിശേഷതയുള്ളത് സാധാരണമായി വിവർത്തിത ഗ്രന്ഥങ്ങളിൽ കാണുമൊക്കെ ഉൾപ്പെട്ടിട്ടുണ്ടെങ്കിലും 'മോരും നെല്ലും ചേർത്തപോലെ' ഭാഷയും വിവക്ഷയും തമ്മിൽ-പൊരുത്തപ്പെടാതെ നില്ക്കുന്ന അസുഭഗതയാണ്;

അതു് ഈ തൎജ്ജമയിൽ ഒരിടത്തും എത്തിനോക്കിയിട്ടുപോലുമില്ല. അടിക്കടി ജിജ്ഞാസ ഏറിയേറി വരത്തക്കവണ്ണം സുഗ്രാഹവും അൎത്ഥപുഷ്കലവുമായ ഒരു ശൈലിയാണു് പരിഭാഷകൻ ഉടനീളം അനുവൎത്തിച്ചുപോന്നിട്ടുള്ളതു്. വിവൎത്തനം എന്ന നിലയിലും ഇതൊരു സാഹിത്യവ്യവസായമായിത്തന്നെ കാണപ്പെടുന്നു. ഈ ഭാ ഷാ പ്ര ണ യ ത്തെ നമുക്കു് അനുമോദിയ്ക്കുക.

തിരുനാവായ,
26-11-1954.

സി. എച്ച്. കുമാരൻ



# ഇതിലുള്ളത്.

# ശുദ്ധിപത്രം.

| പേജ് | വരി | അശുദ്ധം | ശുദ്ധം |
|---|---|---|---|
| 12 | 11 | രഷ്ട്രാന്തരീയ | രാഷ്ട്രാന്തരീയ |
| 15 | 13 | പ്രചരിപ്പിണ്ട് | പ്രചരിപ്പിട്ടുണ്ട്. |
| 16 | 11 | നിബ്ബന്ധരായി | നിബ്ബദ്ധരായി |
| 18 | 5 | ഹീഗൻ | ഹേഗൽ |
| 19 | 28 | അവരുടെ | അവയുടെ |
| 33 | 19 | ഏക രാധികാരത്തിലെള്ളൂ. | ഏകാധികാരത്തിലേ ള്ളൂ. |
| 37 | ,, | നാലാം. | നാലാം |
| 41 | 10 | പ്രൂധന്റെ | പ്രൂധോമിന്റെ |
| 46 | 20 | പ്രതിനിധ്യ | പ്രാതിനിധ്യ |
| 47 | 6 | നിർബ്ബന്ധനാക്കി | നിർബ്ബദ്ധനാക്കി |
| 54 | 26 | ബന്ധത്തിൽ | ബന്ധനത്തിൽ |
| 55 | 3 | സോറോറം | സോറൽ |
| 61 | 7 | ഒരധീയശക്തി | ഒരധീശശക്തി |
| 85 | 4 | ഏച്ഛന്യയെ | ഐച്ഛനയെ |
| 118 | 1 | വിഹാഹം | വിവാഹം |
| 136 | 10 | കയ്യിലകലെപ്പെട്ടു | കയ്യിലകപ്പെട്ടു |
| 136 | 20 | ഒരികലും | ഒരുകലും |
| 142 | 8 | ഫ്രാസിൽ | ഫ്രാൻസിൽ |
| 156 | 19 | വിഭജിക്കലെട്ടിരിക്കുന്ന | വിഭജിക്കപ്പെട്ടിരിക്കുന്ന |
| 159 | 2 | ഇള് | ഇത് |
| 164 | 1 | ഉൽഭവം | ഉത്ഭവം |
| 165 | 20 | നിർബ്ബന്ധനായി | നിബ്ബദ്ധനായി |
| 167 | 4 | മരണകർത്താക്കൾ | മരണകർത്താക്കൾക്കും |
| 175 | 4 | സിദ്ധാത്തിന്നടയിലും | സിദ്ധാന്തത്തിന്നടിയിലും |
| 181 | 20 | ജനാവകാങ്ങൾക്ക് | ജനാവകാശങ്ങൾക്ക് |

# ഇതും

ഒരു ഗ്രന്ഥം വായിച്ചുതീരുമ്പോൾ അതിന്റെ കർത്താവിനെക്കുറിച്ച് അറിയുവാനുള്ള ഒരു ജിജ്ഞാസ വായനക്കാരന്റെ മനസ്സിൽ അങ്കുരിക്കുകയെന്നത് സ്വാഭാവികമാണല്ലോ. ഇതിന്റെ കർത്താവായ ശ്രീ ഇത്തിസുബ്രഹ്മണ്യം എം. എ. 'സാഹിത്യരത്നം' വിരുദവും 1974ൽ പ്രയാഗയിൽ ജനിച്ചു. പ്രയാഗ് സർവ്വകലാശാലയിൽതന്നെയാണ് എം. എ. വരെയും വിദ്യാഭ്യാസം ചെയ്തത്. ഹിന്ദി, സംസ്കൃതം, ഇംഗ്ലീഷ്, മറാഠി എന്നീ ഭാഷകളും രാജനീതി, അർത്ഥശാസ്ത്രം, ചരിത്രം എന്നീ വിഷയങ്ങളും പ്രത്യേകമായെടുത്തു പഠിച്ച് അവയിലെല്ലാം അസാധാരണമായ പാണ്ഡിത്യം അദ്ദേഹം കരസ്ഥമാക്കി. കുട്ടികൾക്കായി കുറെ ബാലസാഹിത്യഗ്രന്ഥങ്ങൾ അദ്ദേഹം രചിച്ചിട്ടുണ്ട്. 'ഛത്രപതി ശിവാജി' 'ഹിന്ദിസാഹിത്യ സമീക്ഷ' (നിരൂപണം) 'ആധുനിക വീരകാവ്യം' എന്നീ പ്രൗഢഗ്രന്ഥങ്ങൾക്കു പുറമെ പത്രമാസികകളിൽ അപ്പപ്പോഴായി നിരവധി ഗംഭീര ലേഖനങ്ങളും പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. രാജനീതിപരമായ ഗ്രന്ഥങ്ങൾ നല്ലവണ്ണം അദ്ധ്യയനം ചെയ്ത് ആധുനികസമുദായാന്തരീക്ഷത്തിൽ അലയടിച്ചുകൊണ്ടിരിക്കുന്ന വാദങ്ങളെയെല്ലാം സംക്ഷിപ്തമായി, അതേസമയം ചിട്ടയോടുകൂടി സുഗ്രഹമായ രീതിയിൽ പ്രതിപാദിക്കുന്ന ഉൽകൃഷ്ടഗ്രന്ഥമാണ് 'ഇരുപതാം നൂറ്റാണ്ടിലെ രാഷ്ട്രീയ ചിന്താഗതികൾ'. ഗ്രന്ഥകാരൻ ഇപ്പോൾ ഹിന്ദിയിൽ സാഹിത്യപരമായും രാജനീതിപരമായുമുള്ള സിദ്ധാന്ത ഗ്രന്ഥങ്ങൾ രചിക്കുന്നതിൽ ഏർപ്പെട്ടിരിക്കുകയാണ്. സാഹിത്യം, രാജനീതി എന്നീ രണ്ടു വിഭിന്ന വിഭാഗങ്ങളിൽ തുലനാത്മകമായ ഗവേഷണം നടത്തി അവതമ്മിലുള്ള അടിസ്ഥാനപരമായ ബന്ധത്തെക്കുറിച്ച് പ്രാമാണികമായ ഒരു ഗ്രന്ഥം രചിക്കുന്നതിൽ വ്യാപൃതനായിരിക്കുകയാണദ്ദേഹം.

മൂലഗ്രന്ഥകാരനെക്കുറിച്ചുള്ള ഈ ലഘുവിവരണത്തിൽനിന്നുതന്നെ മാന്യവായനക്കാർ ഗ്രഹിച്ചിരിക്കും, അദ്ദേഹത്താൽ നിർമ്മിതമായ ഗ്രന്ഥങ്ങളും എത്രത്തോളം ചിന്താദ്യോതകമായിരിക്കുമെന്നു്. ഒരു തികഞ്ഞ പണ്ഡിതന്റെ വിശേഷമായ തൂലികയിൽനിന്നു് പുറത്തുവന്ന ഒരു ഗ്രന്ഥം—അതും രാഷ്ട്രീയഗ്രന്ഥം—തൎജ്ജമചെയ്യുവാൻ മുതിരുന്നതുതന്നെ വലിയ സാഹസമായിരിക്കും. നമ്മുടെ മലയാളത്തിലും ഇത്തരം സിദ്ധാന്തപരമായൊരു ഗ്രന്ഥത്തിന്റെ അഭാവമാണു് ഈ സാഹസകൃത്യത്തിനു ഇതെഴുതുന്നവനെ പ്രേരിപ്പിച്ചതു്. ഈ പുസ്തകം ആദ്യന്തം സസൂക്ഷ്മം വായിച്ചുനോക്കി ഇതിനെപ്പററി ഒരു വിശേഷാഭിപ്രായം സദയം എഴുതിത്തന്ന ശ്രീ. സി. എച്ച്. കുമാരൻ അവർകളാണു് വാസ്തവത്തിൽ ഇതിനെ പുറത്തിറക്കുവാൻ എന്നെ ധൈര്യപ്പെടുത്തിയതു്. ഇതിനു് അദ്ദേഹത്തോടു് ഞാനൊന്നാമതായാണു് കൃതജ്ഞത പ്രകാശിപ്പിക്കേണ്ടതെന്നു എഴുതിക്കൊള്ളട്ടെ.

ഈ പുസ്തകം മലയാളത്തിൽ പ്രസിദ്ധപ്പെടുത്തുവാൻ സദയം അനുവാദംതന്ന ശ്രീ. മൂർത്തി സുബ്രഹ്മണ്യം അവർകളോടും 'ഹിന്ദി സാഹിത്യസമ്മേളന'ത്തോടും ഇതെഴുതുന്നവന്റെ ഹാൎദ്ദമായ നന്ദി ഇവിടെ രേഖപ്പെടുത്തിക്കൊള്ളുന്നു.

ഇതിന്റെ തൎജ്ജമയിൽ വല്ല വൈകല്യങ്ങളും വന്നുചേർന്നിട്ടുണ്ടെങ്കിൽ സദയം പൊറുക്കുവാനും അവ വൈകല്യങ്ങളെ ചൂണ്ടിക്കാണിച്ചു തരുവാനും സവിനയം അഭ്യർത്ഥിച്ചുകൊണ്ടു് മാന്യവായനക്കാരുടെമുമ്പിൽ ഞാൻ ഇതാ, ഈ ഗ്രന്ഥം സമർപ്പിച്ചുകൊള്ളുന്നു.

കരിങ്ങനാട്ടു്,
1-1-1955.

വിവൎത്തകൻ

# ഇരുപതാം നൂററാണ്ടിലെ രാഷ്ട്രീയ ചിന്താഗതികൾ.

## നിവേദനം.

---

**ഇരുപതാം നൂററാണ്ടിന്റെ സവിശേഷതകൾ**

ഇരുപതാം നൂററാണ്ടിലെ രാഷ്ട്രീയ സിദ്ധാന്തങ്ങളെക്കുറിച്ച് പ്രതിപാദിക്കുന്നതിനു മുമ്പായി നമുക്ക് ചിലതെല്ലാം അറിയേണ്ടതുണ്ട്. ഈ യുഗത്തിലെ രാഷ്ട്രീയചിന്താഗതികളെ ബാധിക്കുന്നതായി പ്രത്യക്ഷത്തിൽ കാണാവുന്ന എന്തെല്ലാം ശക്തികളാണ് ഉള്ളത്? ഈ നൂററാണ്ടിലെ എന്തെല്ലാം സവിശേഷതകളാണ് ഈ യുഗത്തിലെ രാഷ്ട്രീയസിദ്ധാന്തങ്ങൾക്ക് ഇത്രയധികം പ്രാധാന്യം കല്പിച്ചുകൊടുത്തിട്ടുള്ളത് എന്നതിനെക്കുറിച്ചും നമുക്കൊന്നു നോക്കേണ്ടിയിരിക്കുന്നു.

**ഉണർവ്വുള്ള കാലഘട്ടം.** ഇരുപതാം നൂററാണ്ടിനെ "ഉണർന്ന കാലഘട്ടം" എന്നു പറയാം. ഈ യുഗത്തിൽ ലോകത്തിൽ കണ്ടുപിടിക്കപ്പെടാത്തതായ യാതൊരു ഭാഗവുമില്ല. ലോകത്തിന്റെ മുക്കും മൂലയുമായി പരസ്പരബന്ധം സ്ഥാപിക്കുവാൻ ഭഗീരഥപ്രയത്നംതന്നെ ഈ യുഗത്തിൽ നടന്നിട്ടുണ്ട്. കാശ്മീരിലിരുന്നു ടെലഫോൺ വഴിയായി നമുക്കു വേണമെങ്കിൽ മദിരാശിയിലിരിക്കുന്ന സ്വന്തം സ്നേഹിതനോടു സംസാരിക്കാം. റേഡിയോമുഖാന്തരം ലോകത്തിലെ ഏതൊരു രാജ്യത്തിലും നടക്കുന്ന സംഭവങ്ങളെപ്പററിയുള്ള വർത്തമാനം കേൾക്കാം. ടെലിവിഷന്റെ

സഹായത്തോടുകൂടി സംസാരിക്കുന്ന വ്യക്തിയെക്കൂടി നമുക്കു ദൃശ്യമായി കാണാം. ഈ വക സൌകര്യങ്ങളെല്ലാം 19-ാം നൂററാണ്ടിലൊ, 18-ാം നൂററാണ്ടിലൊ അതിനു മുമ്പുള്ള ഏതെങ്കിലും നൂററാണ്ടിലൊ ഉണ്ടായിരുന്നില്ല. അന്നൊന്നും ഈവക വസ്തുക്കൾ കണ്ടുപിടിക്കപ്പെട്ടിരുന്നതേയില്ല. ഇങ്ങനെ നോക്കുമ്പോൾ കഴിഞ്ഞ കാലങ്ങളെ "അന്ധകാരയുഗ"ത്തിൻെറ പ്രതിരൂപങ്ങളെന്നു പറയുന്നതായാൽ അതിലൊട്ടും അതിശയോക്തിയില്ല. ശാസ്ത്രീയപുരോഗതി ഈ നൂററാണ്ടിനെ ഏററവും പ്രകാശമാനമാക്കിത്തീത്തിട്ടുണ്ടു്. നമുക്കു് ഇവിടെ ഇരുന്നുകൊണ്ടു് അമേരിക്കയിലിരിക്കുന്ന ഒരു സ്നേഹിതനോടു് സംസാരിക്കാം; അദ്ദേഹത്തെ കാണണമെന്നുണ്ടെങ്കിൽ വിമാനം വഴിയായി അതിനും വഴിയുണ്ടു്. റേഡിയോ വളരെയധികം പുരോഗമിച്ചിരിക്കുന്നു — നമുക്കെപ്പോഴും വേണമെങ്കിലും ലോകത്തിലെ സുപ്രസിദ്ധരായ ഗായകരുടെ സംഗീതം ആസ്വദിക്കാം; വലിയ പ്രസംഗികന്മാരുടെ പ്രസംഗങ്ങൾകേട്ടു് ആനന്ദിക്കാം; സർവ്വലോകത്തിൽ നടക്കുന്ന വിശിഷ്ട സംഭവങ്ങളും കേട്ടു് ആസ്വദിക്കാം. ലോകത്തിൽ നടന്നുകൊണ്ടിരിക്കുന്ന കമ്പികളെല്ലാം സ്വയംവേഗതികളുടെ ശകലങ്ങളെ ശബ്ദിച്ചു നമ്മുടെ മുമ്പിൽ കൊണ്ടുവരാം. ഇവയെല്ലാംതന്നെ സമയവും ദൂരവും തടസ്സമായി നില്ക്കുന്നില്ല. ലോകത്തിൻെറ ഏതൊരു മുക്കിലും മൂലയിലും ഏററവും കൂടിയാൽ 15 ദിവസത്തിനകം എത്തൊരാൾക്കും എത്താൻ കഴിയുന്നവിധം വിമാനയാത്ര അത്യധികം പുരോഗമിച്ചിരിക്കുന്നു. കുറച്ചുനേരത്തേക്കു് സൂര്യപ്രകാശം കിട്ടിയില്ലെങ്കിൽപോലും വിദ്യുച്ഛക്തിയുടെ സഹായത്താൽ ലോകം മുഴുവൻ പ്രകാശമാനമാക്കിത്തീക്കാൻ ഇന്നു് കഴിവുണ്ടു്. പ്രാചീനഭാരതത്തിൻെറ ചരിത്രത്തിൽ ഋഷിവര്യന്മാർ ലോകത്തെ മുഴുവൻ പ്രത്യക്ഷമായി കണ്ടിരുന്നു എന്നതിനു് പല ഉദാഹരണങ്ങളും നാം തീർച്ചയായും കാണുന്നുണ്ടു്; പക്ഷെ, ആധുനിക യുഗത്തിൽ അതിനൊപ്പമായി പ്രതിപാദിക്കുന്നതു് വെറും അസംബന്ധപ്രലപനം മാത്ര

മാണ്. അത്തരം വിഷയങ്ങളെപ്പററി പറയുമ്പോൾ ചരിത്രത്തിന്റെ വാസ്തവംതന്നെ സംശയാസ്പദമായിത്തീന്നിട്ടുള്ളു. അര്വ്വാചീന ചരിത്രത്തിൽ ഇത്തരം സംഭവങ്ങൾതന്നെ വളരെ വിരളമാണ്. ഇത് 'ഈ ജ്ഞാന യുഗത്തിന്റെ' പ്രത്യേകതയാണ്.

**കലാപരവും ശാസ്ത്രീയവുമായ പുരോഗതി.**

ഈ നൂററാണ്ടിന്റെ ഒന്നാമത്തെ മഹത്തായ സവിശേഷത സാഹിത്യം, കലാശാസ്ത്രം എന്നിവയുടെ ഉത്തരോത്തരമുള്ള അഭിവൃദ്ധിയും പ്രചാരവുമാണ്. സാഹിത്യത്തിൽ വിവിധ അംഗങ്ങളിലായി ലക്ഷക്കണക്കിൽ പുസ്തകങ്ങൾ കൊല്ലം തോറും അച്ചടിച്ചു പുറത്തിറക്കുവാൻ കഴിയുന്ന യന്ത്രം കണ്ടുപിടിച്ച ആ മഹാൻ ഉത്തരോത്തരം വിജയിക്കുന്നു. ലോകത്തിലെ എല്ലാ ഭാഷകളിലും പുസ്തകങ്ങൾ രചിക്കപ്പെടാത്ത ഏതൊരു സാഹിത്യ ശാഖയും ഇന്നില്ല. അത്ഥശാസ്ത്രം, വേദാന്തം, തക്കശാസ്ത്രം, ചരിത്രം, രാജനീതി, ഭൂമിശാസ്ത്രം, പുരാതന വസ്തുശാസ്ത്രം(Archeology), കവിത, നോവൽ, നാടകം, കഥ, നിരൂപണം, ലേഖനം മുതലായ വിവിധ വിഷയങ്ങളിൽ ഓരോ ഭാഷാസാഹിത്യത്തിലും, വിശേഷിച്ചും യൂറോപ്യൻ ഭാഷാസാഹിത്യങ്ങളിൽ ലക്ഷക്കണക്കിൽ പുസ്തകങ്ങൾ രചിക്കപ്പെട്ടിട്ടുണ്ട്; ഈ യുഗത്തിൽ ഏററവുമധികം പരിപുഷ്ടമാക്കിത്തീക്കുവാൻ പ്രയത്നിക്കപ്പെടാത്ത ഏതൊരു സാഹിത്യശാഖയും ഇല്ല.

സാഹിത്യത്തെപ്പോലെ തന്നെ കലയും വളരെ അഭിവൃദ്ധി പ്രാപിച്ചിരിക്കുന്നു. വാസ്തുകല, ശില്പകല, ചിത്രകല, സംഗീതം മുതലായ ഏതൊരു കലയെ എടുത്തു നോക്കിയാലും ഈ യുഗത്തിന്റെ സവിശേഷതകൾ അതിൽ പതിഞ്ഞിരിക്കുന്നതായി കാണാം. അമേരിക്കയിലെ 80-ഉം അതിലധികവും നിലകളുള്ള മണിമാളികകളെ മറേറതെങ്കിലും നൂററാണ്ടിൽ പണിചെയ്യിക്കപ്പെട്ട ഏതെങ്കിലും കെട്ടിടവുമായി താരതമ്യപ്പെടുത്തുവാനൊക്കുമോ? സിനിമാ

ലോകത്തിൽ സംഗീതത്തിനു് അതിപ്രധാനമായ ഒരു സ്ഥാനമാണു ഉള്ളതു്. ഈ യുഗത്തിൽ ചിത്രകലയെ അഭിവൃദ്ധിപ്പെടുത്തുവാനായി ശതക്കണക്കിൽ വിദ്യാലയങ്ങൾ തുറക്കപ്പെട്ടിരിക്കുന്നു. അവയിലൂടെ അതും അടിക്കടി അഭിവൃദ്ധിപ്പെട്ടുകൊണ്ടു വരികയാണു്. ചിത്രകലാനഭിജ്ഞനായ ഒരു വ്യക്തിക്കു് അതിന്റെ മാഹാത്മ്യത്തെപ്പററിപഠിപ്പിക്കുവാൻ ഇത്തരം വിദ്യാലയങ്ങൾ അത്യാവശ്യമാണല്ലോ.!

ഈ നൂററാണ്ടിൽ ഏററവുമധികം അഭിവൃദ്ധിപ്രാപിച്ചിട്ടുള്ളതു് ശാസ്ത്രമാണു്. ശാസ്ത്രത്തിന്റെ ഏതൊരുവശത്തെ എടുത്തുനോക്കിയാലും നമുക്കു കാണാൻ കഴിയും, ആധുനിക ശാസ്ത്രജ്ഞന്മാർ അതിന്റെ അങ്ങേയററം കണ്ടുപിടിക്കുവാൻവേണ്ടി അത്യധികം ശ്രമിച്ചിട്ടുണ്ടെന്നു്. ഉദാഹരണമായി ഭൗതിക ശാസ്ത്ര (Physics)ത്തെ എടുക്കാം. ആററംബോംബിന്റെ കണ്ടുപിടുത്തം ഇക്കാലത്തു് ഒരു നവീനയുഗത്തെത്തന്നെ സൃഷ്ടിച്ചിരിക്കുന്നു. ഇതേവരെ സൃഷ്ടികർത്താവിന്റെ കയ്യിൽ മാത്രമായിരുന്ന ആ ലോകസംഹാരശക്തി ഇന്നു് ആററംബോംബിനുള്ളിൽ കടന്നിരിക്കുകയാണു്. ഏതാണ്ടു് മൂന്നുകൊല്ലത്തിലധികം നീണ്ടുനിന്ന സഖ്യരാഷ്ട്രങ്ങളും ജപ്പാനുമായുണ്ടായ യുദ്ധം 1945ൽ അവസാനിച്ചതു് ആററംബോംബിന്റെ പ്രയോഗംകൊണ്ടാണു്. റേഡിയോ, ടെലിഗ്രാഫു്, ടെലഫോൺ, വിമാനം, ടെലിവിഷൻ മുതലായവയുടെ കണ്ടുപിടുത്തം ഉണ്ടായിട്ടുള്ളതും ഭൗതികശാസ്ത്രത്തിന്റെ സഹായം കൊണ്ടാണു്. വിദ്യുച്ഛക്തിയും വളരെയധികം അഭിവൃദ്ധിപ്പെട്ടിരിക്കുന്നു. അതിന്റെ സഹായംകൊണ്ടു് ലോകത്തിലെ വലിയ വലിയ യന്ത്രശാലകളും, മില്ലുകളും പ്രവർത്തിക്കുന്നു; മനുഷ്യന്റെ എല്ലാ ആവശ്യങ്ങളും നിർവ്വഹിക്കപ്പെടുന്നു. ചികിത്സകൊണ്ടും, ശസ്ത്രക്രിയകൊണ്ടും രോഗങ്ങളെ ഉന്മൂലനംചെയ്യുന്നു. മരിച്ച മനുഷ്യനെപ്പോലും കുറച്ചുനേരത്തേക്കു് ജീവിപ്പിക്കുവാൻ തക്കവണ്ണം രോഗവിജ്ഞാനം

അഭിവൃദ്ധിപ്പെട്ടിരിക്കുന്നു. ദൈവദത്തവും ഉചിതവുമായ സമ്പ്രദായത്തിന്നുപുറമെ കൃത്രിമമായും ശിശുക്കളെ ഉല്പാദിപ്പിക്കുവാനുള്ള കഴിവു് ഉണ്ടു്. രസതന്ത്ര (Chemistry) ത്തിന്റെ സഹായത്താൽ മനുഷ്യന്നു് ഉപയോഗപ്രദവും, ലാഭകരവും, മനസ്സിന്നു് ആഹ്ലാദം നൽകുന്നതുമായ എത്രയോ നവീന പദാർത്ഥങ്ങൾ സൃഷ്ടിക്കപ്പെട്ടിരിക്കുന്നു. ജ്യോതിശ്ശാസ്ത്രം (Astronomy) അമേരിക്ക മുതലായ രാജ്യങ്ങളിൽ അത്യധികം വികസിച്ചിരിക്കുന്നു. ഇതിന്റെ സഹായത്താൽ ഭൂമിയും കുജനുമായി ബന്ധംസ്ഥാപിച്ചിരിക്കുന്നു. കുജൻ ഭൂമിയുടെ വളരെ അടുത്തായതുകൊണ്ടു് അവിടെ എത്തിച്ചേരുവാനുള്ള പ്രയത്നവും ധാരാളം നടക്കുന്നുണ്ടു്. വിൽസൺ പർവ്വതത്തിൽ, ആകാശത്തിൽ സ്ഥിതിചെയ്യുന്ന നക്ഷത്രങ്ങളുടെ ഉൾഭാഗത്തുള്ള വസ്തുക്കൾപോലും കണ്ടുപിടിക്കാൻ കഴിയത്തക്കവണ്ണമുള്ള ഒരു ദൂരദർശിനിയെപ്പററി ഗവേഷണം നടന്നുകൊണ്ടിരിക്കയാണു്. ഇപ്രകാരം ശാസ്ത്രം അടിക്കടി അഭിവൃദ്ധിപ്പെട്ടുകൊണ്ടിരിക്കയാണെങ്കിൽ ഭാവിയിൽ മനുഷ്യൻ ഈശ്വരനിൽ അവശേഷിച്ചിട്ടുള്ള ആ വിസ്മയ ശക്തിയെപ്പോലും കൈവശപ്പെടുത്തി സൃഷ്ടികർത്താവിനെ പുറംതള്ളുമോ എന്നു് ശങ്കിക്കേണ്ടിയിരിക്കുന്നു.

**സാർവ്വത്രികവിദ്യാഭ്യാസം.** ഈ യുഗത്തിന്റെ മൂന്നാമത്തെ മഹത്തായ പ്രത്യേകത സാർവ്വത്രിക വിദ്യാഭ്യാസമാണു്. വിദ്യാഭ്യാസംകൊണ്ടു് മനുഷ്യന്നു് ആത്മജ്ഞാനം ലഭിക്കുന്നു; മനുഷ്യത്വത്തിന്റെ വില അവനറിയാൻ ഇടവരുന്നു. വിദ്യാഭ്യാസംകൊണ്ടു് മനുഷ്യൻ അവന്റെ മൃഗീയമായ പ്രവൃത്തികളെ പരിഷ്കരിക്കുവാൻ കഴിവുള്ളവനായിത്തീരുന്നു. അതുകൊണ്ടു് ഓരോമനുഷ്യനും വിദ്യാഭ്യാസം ലഭിക്കുവാൻ ജന്മസിദ്ധമായ അധികാരമുണ്ടു്. ഏതെങ്കിലുംരാഷ്ട്രം മനുഷ്യന്നു് ജന്മസിദ്ധമായ ഈ അധികാരത്തെ അവഗണിക്കുകയാണെങ്കിൽ, ആ രാഷ്ട്രം അവനോടു് ചെയ്യുന്ന് ഏററവും വലിയ അന്യായമായിരിക്കും അതു്. 19-ാംനൂററാണ്ടുവരെ വിദ്യ

ഭ്യാസം ധനികരും സമ്പന്നരുമായ വ്യക്തികൾക്കുമാത്രമേ ലഭിച്ചിരുന്നുള്ളൂ എന്നതു് വ്യസനകരമായ ഒരു വാൎത്തയാണു്. പൊതുജനങ്ങൾക്കു് വിദ്യാഭ്യാസം ലഭിക്കുവാൻ തീരെ സൌകൎയ്യങ്ങളായിരുന്നില്ല. രാജാക്കന്മാൎക്കു് അവരുടെ സ്വേച്ഛാധിപത്യം നടത്തുവാൻ ഇതാവശ്യവുമായിരുന്നു. സാമാന്യജനത വിദ്യാസമ്പന്നരാവുകയാണെങ്കിൽ സ്വേച്ഛാഭരണം നടക്കുവാനും അത്യന്തം വിഷമമുണ്ടല്ലോ. അതിരിക്കട്ടെ, ഈ യുഗത്തിൽ വിദ്യാഭ്യാസത്തിനു് സൎവ്വസ്വതന്ത്രമായസ്ഥാനം കൈവന്നിട്ടുണ്ടു്. ഇന്നു് ലോകത്തിൽ പകുതിയിലധികം ജനങ്ങൾ വിദ്യാഭ്യാസമുള്ളവരാണു്. മിക്കവാറും എല്ലാ പരിഷ്കൃതരാജ്യങ്ങളിലും പ്രാഥമികവിദ്യാഭ്യാസം നിൎബ്ബന്ധമാണു്. അമേരിക്ക, ഇംഗ്ലണ്ടു് മുതലായ രാജ്യങ്ങൾ തൽസംബന്ധമായ നിയമങ്ങളും നിൎമ്മിച്ചിട്ടുണ്ടു്. ഇതിൽ സ്ത്രീകൾക്കും പുരുഷന്മാൎക്കും പങ്കെടുക്കേണ്ടിവരുന്നു. റഷ്യയാകട്ടെ, വയോജനവിദ്യാഭ്യാസവും കൂടി നിൎബ്ബന്ധമാക്കിയിട്ടു് രാജ്യംമുഴുവൻ വിദ്യാസമ്പന്നമാക്കിത്തീൎത്തിരിക്കുന്നു. ഇതിനുപുറമെ ഉന്നതവിദ്യാഭ്യാസവും അത്യധികം പുരോഗമിച്ചിട്ടുണ്ടു്. ലോകം മുഴുവൻ ശതക്കണക്കിലുള്ള സൎവ്വകലാശാലകൾ വഴിയായി ഉന്നതവിദ്യാഭ്യാസം കൂടുതൽ പ്രചരിപ്പിച്ചുകൊണ്ടിരിക്കുന്നു. അദ്ഭുതാവഹശാസ്ത്രീയകണ്ടുപിടുത്തങ്ങൾ ഈ ഉന്നതവിദ്യാഭ്യാസത്തിന്റെ പരിണതഫലമാണു്. ഇതുകൂടാതെ സമുദായത്തിലെ വിവിധ വ്യവസായങ്ങളെക്കുറിച്ചുള്ള വിദ്യാഭ്യാസം വേറെയും ഉണ്ടു്. ഈയിടെയായി ശില്പകലയിലേക്കും എല്ലാ രാഷ്ട്രങ്ങളുടെയും ശ്രദ്ധ തിരിഞ്ഞുകൊണ്ടിരിക്കുന്നു.

ഇന്നു് വിദ്യാഭ്യാസം ഒരുപിടി മുതലാളികളുടെ സ്വത്തല്ലാതായിരിക്കുന്നു. ഇന്നു് അതു് ജനതയുടേതാണു്. മനുഷ്യനു് വിദ്യാഭ്യാസം നല്കാതിരിക്കുക എന്നതിന്നൎത്ഥം അവനെ എന്നെന്നേക്കുമായി അന്ധകാരത്തിൽ ആഴ്ത്തിയിടുക എന്നാണു്. അതുകൊണ്ടു് തന്റെ രാജ്യത്തിലെ ഓരോകുട്ടിക്കും, വൃദ്ധനും, യുവാ

വിന്നും, സ്ത്രീക്കും, പുരുഷന്നും, എല്ലാവൎക്കും വിദ്യാഭ്യാസം നൽകുക എന്നതു് ഓരോ രാഷ്ട്രത്തിന്റേയും മുഖ്യകൎത്തവ്യമായിത്തീൎന്നിരിക്കുന്നു. ഇതിന്നുവേണ്ടി എത്രയധികം ചിലവു് ചെയ്യേണ്ടിവന്നാലും അതു് ചെയ്യാതിരിക്കാൻ നിവൃത്തിയില്ല.

**സ്ത്രീകൾക്കു് കൂടുതൽ അധികാരം.** സ്ത്രീകൾക്കു് കൂടുതൽ അധികാരം ലഭിച്ചു എന്നതാണു് ഈ യുഗത്തിലെ നാലാമത്തെ പ്രസ്താവ്യമായ മറ്റൊരു പ്രത്യേകത. സ്ത്രീവൎഗ്ഗം കിഴക്കും പടിഞ്ഞാറും എല്ലാരാജ്യങ്ങളിലും അടിമത്തം അനുഭവിച്ചുകൊണ്ടിരുന്നു. പുരുഷന്മാൎക്കുതുല്യ സമാവകാശങ്ങളിൽ സ്ത്രീവൎഗ്ഗത്തിന്നു് അധികാരം എവിടെനിന്നു് കിട്ടാനാണു്? പുരുഷൻ തന്റെ ഇഷ്ടാനുസരണം സ്ത്രീയെ അടിമയാക്കിവെയ്ക്കുവാൻ യത്നിച്ചു. സ്ത്രീ പുരുഷന്നു സുഖിക്കുവാനുള്ള ഒരു സാധനം മാത്രമായിരുന്നു. അനാദികാലംമുതല്ക്കു് സ്ത്രീക്കു് വല്ല അവകാശവും ഉണ്ടായിരുന്നെങ്കിൽ അതിന്നുകാരണം, അവരും പുരുഷന്റെ മനോവികാരങ്ങളെ ഉദ്ദീപിപ്പിച്ചിരുന്നു എന്നുള്ളതു് മാത്രമായിരുന്നു. സ്ത്രീയെ എന്നെന്നും അടിമത്തത്തിൽ ബന്ധിച്ചുനിൎത്തുവാൻ വേണ്ടി—അവരെ സുഖസാമഗ്രിയാക്കി നിലനിൎത്തുന്നതിന്നുവേണ്ടി—പുരുഷൻ മതപരമായും, ശാസ്ത്രീയമായും അതിന്നുപറ്റിയ അനവധി സിദ്ധാന്തങ്ങൾ കെട്ടിച്ചമച്ചുണ്ടാക്കി. പുരുഷനെക്കൂടാതെ സ്ത്രീക്കു് പ്രത്യേകമായ അസ്തിത്വമുണ്ടെന്നുപോലും വകവെച്ചുകൊടുത്തില്ല.

ഈ നൂറ്റാണ്ടിൽ സ്ത്രീകൾ പുരുഷന്മാരുടെ "ഹിററ്ലറിസ"ത്തിന്നെതിരായി ശബ്ദമുയൎത്തി. ഒന്നാം ലോകമഹായുദ്ധം ജയിക്കുന്നതിൽ സ്ത്രീകൾ വളരെയധികം സഹായിച്ചു. അവരുടെ പ്രവൃത്തിയുടെ ഫലമായി അവൎക്കു് പല അധികാരങ്ങളും നല്കപ്പെട്ടു. അതിന്നു് പ്രമാണമായി കുറെ നിയമങ്ങളും നിൎമ്മിക്കപ്പെട്ടു. റഷ്യയാകട്ടെ എല്ലാ ജീവിതരംഗങ്ങളിലും സ്ത്രീകൾക്കു് തുല്യമായ അധി

കാരം നല്കി. രാഷ്ട്രത്തിലെ ഏതൊരു തുറയിലും പ്രവൃത്തിയെടുക്കാനുള്ള സ്വാതന്ത്ര്യം അവൾക്ക് നല്കി. ഇംഗ്ലണ്ട് സൈനികവിഭാഗം ഒഴിച്ച് മറ്റെല്ലാത്തുറകളിലും സ്ത്രീകൾക്ക് യാതൊരു പ്രതിബന്ധവും നിലനിർത്തിയില്ല. ഫ്രാൻസ് മുതലായ രാജ്യങ്ങളിലും സമാവകാശം നല്കപ്പെട്ടു. ഭാരതം ഇന്നും കുറച്ച് പിന്നണിയിലാണ്. എങ്കിലും ഇന്ന് ഇവിടെയും സ്ത്രീകൾ മന്ത്രിമാരാവാനും വിദേശങ്ങളിൽപോയി രാജ്യദൂതന്മാരെന്ന നിലക്ക് പ്രവർത്തിക്കാനും തുടങ്ങിയിട്ടുണ്ട്.

**ഉല്പന്നം, ഗതാഗതം, വ്യാപാരം, വലിയ നഗരങ്ങൾ എന്നിവയുടെ അഭിവൃദ്ധി.**

ഈ യുഗത്തിന്റെ അത്ഭുതാവഹമായ മഹത്തരമായ പ്രത്യേകത ഉല്പന്നം, ഗതാഗതം, കച്ചവടം, വലിയവലിയ നഗരങ്ങൾ എന്നിവയുടെ അഭിവൃദ്ധിയാണ്. ഇതേവരെ ഓരോരാജ്യവും അവരവർക്കാവശ്യമുള്ള പദാർത്ഥങ്ങൾ ഉല്പാദിപ്പിച്ച് സ്വന്തം ഉല്പന്നങ്ങൾ കൊണ്ടുതന്നെ ഒരുവിധം ചിലവുകൾ നിർവ്വഹിച്ചുപോന്നു. ഓരോ രാജ്യത്തിലെയും പ്രത്യേക ജീവിതരീതിക്കനുസരിച്ചായിരുന്നു അവിടത്തെ ഉല്പന്നങ്ങളും. എന്നാൽ ഈ യുഗത്തിൽ ഉല്പന്നങ്ങൾ കൂട്ടമായും, വമ്പിച്ചതോതിലും ഉണ്ടാക്കുവാൻ തുടങ്ങി. റഷ്യ സ്വന്തം പഞ്ചവത്സരപദ്ധതികളാൽ ലോകവിപണി മുഴുവൻ ഒരിക്കൽ നിറയ്ക്കുകയുണ്ടായി. 1930-ൽ അമേരിക്കയിൽ വളരെയധികം ഗോതമ്പ് ഉല്പാദിപ്പിക്കപ്പെട്ടു; കമ്പോളത്തിൽ വില കുറഞ്ഞുപോകുമെന്ന ഭയംകൊണ്ട് ലക്ഷക്കണക്കിൽ ടൺ ഗോതമ്പ് കത്തിച്ചുകളഞ്ഞു. ഇങ്ങിനെ വമ്പിച്ചതോതിലുള്ള ഉല്പാദനത്തിന്റെ ഫലമായി ചിലവർഷങ്ങളിൽ ഭയങ്കരമായ ക്ഷാമം പിടിപെടുകയും തന്നിമിത്തം എത്രയോ വ്യക്തികൾ പട്ടിണി കിടന്ന് മരിക്കുകയും ഉണ്ടായിട്ടുണ്ട്.

ഉല്പാദനം അധികമായതിൻപ്രകാരം അധികരിച്ച ഉല്പന്നങ്ങളെ എന്തു ചെയ്യണമെന്നതിനെക്കുറിച്ചും ആ രാജ്യത്തിനു ചിന്തിക്കേണ്ടിവന്നു. ഓരോ രാഷ്ട്രവും ഇതിനുവേണ്ടി കമ്പോളം കണ്ടുപിടിക്കുവാൻ ശ്രമിച്ചു. സാമ്രാജ്യവാദികളായ രാഷ്ട്രങ്ങൾക്കു മുമ്പുതന്നെ കമ്പോളമുണ്ടായിരുന്നു. അവർ തങ്ങളുടെ കോളനികളിലും അധീനരാഷ്ട്രങ്ങളിലും വ്യാപാരം നടത്തുവാൻ തുടങ്ങി. സാമ്രാജ്യവാദികളായ രാഷ്ട്രങ്ങളെ അനുകരിച്ചുകൊണ്ടു റഷ്യയെപ്പോലുള്ള കമ്യൂണിസ്റ്റു രാഷ്ട്രവും വ്യാപാരം വർദ്ധിപ്പിക്കുവാൻ തുടങ്ങി. വ്യാപാരം അധികമധികം അഭിവൃദ്ധിപ്പെട്ടുവന്നു.

വ്യാപാരം നടത്തുവാൻ വാഹനങ്ങളും ആവശ്യമായിരുന്നു. ഭൂമിയിൽ റെയിൽവഴിയായി വ്യാപാരം നടത്തുവാൻ തുടങ്ങി. വെള്ളത്തിൽ കപ്പൽ വഴിയായും ആകാശത്തിൽ വിമാനം വഴിയായും ഗതാഗതം അഭിവൃദ്ധിപ്പെട്ടു.

ഗതാഗതം കാരണം പട്ടണങ്ങളിലെ ജനസംഖ്യ വർദ്ധിച്ചു തുടങ്ങി. ലോകത്തിൽ വലിയ വലിയ നഗരങ്ങൾ ഉടലെടുത്തു. ലണ്ടൻ, ന്യൂയോർക്ക്, മോസ്കോ, ടോക്കിയോ, പാരീസ്, ബർലിൻ മുതലായവ ലക്ഷക്കണക്കിൽ ജനങ്ങൾ തിങ്ങിപ്പാർക്കുന്ന വലിയ വലിയ നഗരങ്ങളാണ്.

സമരബാഹുല്യം. ഈ യുഗത്തിന്റെ ആറാമത്തെ സവിശേഷത സമരബാഹുല്യമാണ്. 1899 മുതൽ 1902 വരെ തെക്കേ ആഫ്രിക്കയിൽ യുദ്ധം നടന്നുകൊണ്ടിരുന്നു. 1904-'5ൽ റഷ്യയും ജപ്പാനുമായി യുദ്ധമുണ്ടായി. 1913ൽ ബാൾക്കൻയുദ്ധം. 1914 മുതൽ 1918വരെ ഒന്നാം ലോകമഹായുദ്ധം. 1935-'36ൽ ഇറ്റലിയും അബ്സീനിയയുമായി യുദ്ധം ഉണ്ടായി. 1936 മുതൽ '39 വരെ സ്പെയിനിൽ ആഭ്യന്തരയുദ്ധം നടന്നുകൊണ്ടിരുന്നു. 1937ൽ ചൈനയും ജപ്പാനുമായി യുദ്ധം ഉണ്ടായി. 1938ൽ ജർമ്മനി ഓസ്ട്രി

യയെ ആക്രമിച്ചു കീഴടക്കി. 1939ൽ ചെക്കോസ്ലാവാക്കിയയെ ആക്രമിച്ച് അതിനേയും കീഴടക്കി. ഇതു കൊല്ലം ജർമ്മനി പോളണ്ടിനെ ആക്രമിക്കുകയും രണ്ടാം ലോകമഹായുദ്ധത്തിന്റെ അടിത്തറ പാകുകയും ചെയ്തു. ഇതിന്റെ അവസാനമുണ്ടായതു് 1945ൽ ആണു്. ഇങ്ങിനെ ഈ നൂററാണ്ടുമുഴുവൻ യുദ്ധത്തിൽക്കൂടി തന്നെ കടന്നുപോന്നു. ഈ നൂററാണ്ടിലെ യുദ്ധത്തിനെല്ലാം പ്രത്യേകതയുണ്ടായിരുന്നു. എന്തെന്നാൽ യുദ്ധത്തിന്റെ ഫലം ആ യുദ്ധംനടക്കുന്ന രാജ്യം മാത്രമല്ല, ലോകം മുഴുവൻ അനുഭവിക്കേണ്ടി വന്നിരുന്നു.

വിപ്ലവാധിക്യം. ഈ യുഗത്തിന്റെ ഏഴാമത്തെ പ്രത്യേകത വിപ്ലവങ്ങളുടെ ആധിക്യമാണു്. 1911_ൽ ചൈനയിൽ വിപ്ലവമുണ്ടായി. 1917_ൽ ലെനിന്റെ നേതൃത്വത്തിലുണ്ടായ റഷ്യൻ വിപ്ലവത്തിന്റെഫലമായി റഷ്യയിൽ കമ്മ്യൂണിസം പ്രചരിച്ചു. 1920ൽ കമാൽപാഷയുടെ നേതൃത്വത്തിൽ തുർക്കിയിൽ വിപ്ലവമുണ്ടായി. തൽഫലമായി തുർക്കിയിൽ അന്ധമായ മതവിശ്വാസം ദൂരീകരിക്കപ്പെടുകയും കമാൽപാഷ ഏകാധിപത്യഭരണം സ്ഥാപിക്കുകയും ചെയ്തു. 1922ൽ മുസ്സോളിനിയുടെ നേതൃത്വത്തിൽ ഇററലിയിൽ ഉണ്ടായ വിപ്ലവം അവിടെ ഒരു ഫാസിസ്റ്റ്ഭരണം സ്ഥാപിക്കുവാനിടയാക്കി. 1934ൽ ജർമ്മനിയിലുണ്ടായ വിപ്ലവം മൂലം ഹിററ്ലർ ജർമ്മനിയെ ഒരു നാസിരാഷ്ട്രമാക്കിത്തീർത്തു. 1942ൽ ഇന്ത്യയിലും ഒരു വമ്പിച്ചവിപ്ലവം പൊട്ടിപ്പുറപ്പെട്ടു. അതു ബ്രിട്ടീഷ് സാമ്രാജ്യത്തിന്റെ ശക്തിയെ കിടുകിടെ വിറപ്പിച്ചു. 1947ൽ ഇംഗ്ലീഷുകാർ ഇന്ത്യക്കാക്ക് 'സ്വരാജ്യം' കൊടുക്കുവാൻ ബാദ്ധ്യസ്ഥരായിത്തീർന്നു. ഇപ്രകാരം ഈ കാലഘട്ടം മുഴുവൻ വിപ്ലവമയമായിത്തന്നെ കഴിഞ്ഞു. പല വിപ്ലവങ്ങൾക്കുംഈ നൂററാണ്ടിലെ രാഷ്ട്രീയസിദ്ധാന്തങ്ങളുമായി ഏററവും അടുത്തബന്ധമുണ്ടു്.

**സമാധാനം സ്ഥാപിക്കുന്നതിനുള്ള പ്രയത്നം**

ഒരു ഭാഗത്ത് മഹായുദ്ധങ്ങളും, വിപ്ലവ കോലാഹലങ്ങളും, സംഘട്ടനമയമായ ജീവിതവും നടന്നുകൊണ്ടിരിക്കുമ്പോൾ മറുഭാഗത്ത് ലോകത്തിൽ സമാധാനം സ്ഥാപിക്കുവാൻവേണ്ടിയുള്ള ഭഗീരഥപ്രയത്നവും നടന്നുകൊണ്ടിരുന്നു—ഇതാണ് ഈ യുഗത്തിലെ എല്ലാമതെ പ്രത്യേകത. “ലീഗ് ഓഫ് നേഷൻസ്” (League of nations) സ്ഥാപിച്ചത്. ഈ ഉദ്ദേശം മുന്നിൽവെച്ചു കൊണ്ടായിരുന്നു. പ്രസിഡണ്ട് വിൽസൻെറ 14 നിർദ്ദേശങ്ങളും സമാധാന സ്ഥാപനത്തെ ഉദ്ദേശിച്ചു കൊണ്ടുള്ളവ തന്നെയായിരുന്നു. നിരായുധീകരണ സമ്മേളനങ്ങളുടെയും ഉദ്ദേശം ലോകത്തിൽ സമാധാനം സ്ഥാപിക്കൽ മാത്രമായിരുന്നു. രണ്ടാം ലോകമഹായുദ്ധം നടന്നുകൊണ്ടിരിക്കുമ്പോൾ അമേരിക്കയിലെ വെൻഡൽ വിൽക്കി “ഏകലോകം” സ്വപ്നം കണ്ടുകൊണ്ട് ഇഹലോകവാസം വെടിഞ്ഞു. മഹായുദ്ധത്തിനുശേഷം സ്ഥാപിക്കപ്പെട്ട യു. എൻ. ഒ. (U. N. O.)വിൻെറ പരിപാടികൾ ഇതേ ഉദ്ദേശത്തെ മുൻനിർത്തിയായിരുന്നു. എന്നാൽ രാഷ്ട്രങ്ങളുടെ സ്വാർത്ഥവും പരസ്പരവിദ്വേഷവും കാരണം എല്ലാ പരിപാടികളും പരാജയമടയുകയാണുണ്ടായതെന്നുള്ള വസ്തുത ഏറ്റവും ദൌർഭാഗ്യകരമാണ്. ലോകത്തിന്ന് പുറമെക്ക് കാണിച്ചു കൊടുക്കുവാൻമാത്രം പരിപാടികൾ തെയ്യാറാക്കിക്കൊണ്ടിരുന്നു. അതേസമയത്തുതന്നെ ഓരോ രാഷ്ട്രവും സ്വകാര്യമായി പടക്കോപ്പുണ്ടാക്കിക്കൊണ്ടിരിക്കുകയായിരുന്നു. ഈ പരിതഃസ്ഥിതിയിൽ ലോകത്തിൽ സമാധാന സ്ഥാപനവും അസംഭാവ്യമായിരുന്നു.

മേൽ പറഞ്ഞ സംഭവവിശേഷങ്ങൾ ഈ നൂറ്റാണ്ടിലെ രാഷ്ട്രീയ ചിന്താഗതികളെ എങ്ങിനെ ബാധിച്ചു എന്നുള്ളതാണ് ഇനി നമുക്ക് നോക്കേണ്ടത്. അതിൻെറ വികാസവും മഹത്വവും എന്തെല്ലാം കാരണങ്ങളെക്കൊണ്ട് എങ്ങിനെ വളർന്നു വന്നു? പൊതുവിൽ

പറയുകയാണെങ്കിൽ ഈ നൂററാണ്ടിൻെറ പ്രത്യേകതകൾ രാഷ്ട്രീയ ചിന്താഗതികളെ പല പ്രകാരത്തിലും ബാധിച്ചുകൊണ്ടിരുന്നു. എന്നാൽ ഇക്കഴിഞ്ഞ ലോകമഹായുദ്ധത്തിൻെറ പ്രഭാവം പ്രത്യേകം പ്രസ്താവ്യമാണ്.

**1919 ൻെറ മഹാത്മ്യം**

രാഷ്ട്രീയ ചിന്താഗതിയുടെ വളർച്ചയിൽ 1919_ൽ വാർസെയിൽസിൽ വെച്ചുണ്ടായ സന്ധിക്ക് അതിമഹത്തായ ഒരു സ്ഥാനമാണുള്ളത്. വാസ്തവത്തിൽ ഈ കൊല്ലത്തിലാണ് നവീന ചിന്താഗതിയുടെ സുവർണ്ണയുഗം ഉൽഘാടനം ചെയ്യപ്പെട്ടത്. ഒരു വലിയ സാമ്രാജ്യവാദിയായ ജർമ്മനിയെപ്പോലുള്ള ഒന്നിൻെറ അസ്തിത്വം തന്നെ നശിച്ചു. ലോകസമാധാനത്തിനുവേണ്ടി ഒരു രാഷ്ട്രാന്തരീയസംഘടന സ്ഥാപിക്കപ്പെട്ടു. യുദ്ധത്തിൽ ജയിച്ചരാഷ്ട്രങ്ങളുടെ ഈ മഹാ സമ്മേളനത്തിൽ തോല്പിക്കപ്പെട്ട രാഷ്ട്രങ്ങളോട് ഏതു വിധത്തിൽ പെരുമാറണം എന്നതിനെക്കുറിച്ച് വാദപ്രതിവാദങ്ങൾ ലോഭം കൂടാതെ നടന്നു. പ്രസിഡണ്ട് വിൽസൺ സമാധാനം സ്ഥാപിക്കുവാനായി പതിന്നാലു നിർദ്ദേശങ്ങൾ കൊണ്ടുവന്നു. ഫ്രാൻസ്, ഇംഗ്ലണ്ട് മുതലായ സാമ്രാജ്യവാദികളായ രാഷ്ട്രങ്ങളുടെ മുമ്പിൽ പ്രസിഡണ്ട് വിൽസന്ന് ഒന്നുംതന്നെ ചെയ്യാൻ കഴിഞ്ഞില്ല. ജർമ്മനിയെ പരിപൂർണ്ണമായും നശിപ്പിക്കുവാനുള്ള പരിശ്രമങ്ങളും ഉണ്ടായി. ഇതിൻെറയെല്ലാം പരിണത ഫലമായിട്ടുണ്ടായത് ഈ കൊല്ലത്തിൽ തന്നെ മറെറാരു മഹായുദ്ധത്തിനുള്ള വിത്ത് പാകലാണ്.

ലോകത്തിലെ രാഷ്ട്രീയവളർച്ചയിലും ഈ കൊല്ലത്തിനുണ്ടായിരുന്ന പ്രാധാന്യം കുറക്കാവുന്നതല്ല. ലോകത്തിലെ അമ്പതാറ് രാഷ്ട്രങ്ങളുടെ രാഷ്ട്രീയസത്തയുടെ ഗതിവിധിയും ഇതേ കൊല്ലം സമാധാന സമ്മേളനത്തിൽ നിശ്ചയിക്കപ്പെട്ടു. പ്രജാധിപത്യത്തിൻെറ പുനരുദ്ധാരണവും ഇതേ കൊല്ലമാണുണ്ടായത്. അതു

ഒപ്പം തന്നെ പ്രജാധിപത്യവിരോധിയായ ഫാസിസത്തിന്റെ മുളയും ഇതേ കൊല്ലം വേരൂന്നാൻ തുടങ്ങി. റഷ്യൻ വിപ്ലവത്തിന്റെ ഫലമായിട്ടവിടെ ലെനിന്റെ നേതൃത്വത്തിൽ കമ്യൂണിസത്തിന്ന് പ്രചുരപ്രചാരം സിദ്ധിച്ചു. ഇന്ത്യയിൽ ലോകമാന്യ തിലകൻ അന്തരിച്ചു. ജാലിയൻവാല ബാഗിലെ കൂട്ടക്കൊല കാരണം മഹാത്മാഗാന്ധി സത്യാഗ്രഹപ്രസ്ഥാനമാരംഭിച്ചു. ഇതേകൊല്ലമാണ് ഗാന്ധിസവും വേരൂന്നിയതു്. ഭാരതം ഒഴികെ മറ്റെല്ലാപരാധീന രാഷ്ട്രങ്ങളിലും സ്വാതന്ത്ര്യത്തിന്റേയും, ദേശീയബോധത്തിന്റേയും അലകടൽ ആഞ്ഞടിച്ചു. എല്ലാരാഷ്ട്രങ്ങളും ഓരോ പ്രകാരത്തിൽ സ്വതന്ത്രങ്ങളായി, ഇതെല്ലാമായിട്ടും സാമ്രാജ്യവാദം അവസാനിച്ചില്ല. അതിന്റെ രൂപം ഒരു വിധത്തിലല്ലെങ്കിൽ മറ്റൊരു വിധത്തിൽ ഉർവ്വരങ്ങളായ രാഷ്ട്രങ്ങളിൽ പ്രത്യക്ഷമാകുവാൻ തുടങ്ങി.



# രണ്ടാമദ്ധ്യായം.

## ഇരുപതാം നൂററാണ്ടിലെ രാഷ്ട്രീയ ചിന്താഗതികൾ.

ഇരുപതാം നൂററാണ്ടിലെ രാ കഴിഞ്ഞ നൂററാണ്ടുകളിൽ ഷ്ട്രീയ ചിന്താഗതിയും മാഗ്ഗാ മനുഷ്യൻെറ രാഷ്ട്രീയ ചി ന്തരീയവും ചരിത്രപരവുമായ വി ന്താഗതിയിൽ മാത്രമല്ല. ക്ഷണ കോടിയും. എല്ലാവിധ ചിന്താഗതികളിലും മതത്തിന്നു് ഒരു പ്രധാനപ്പെട്ട സ്ഥാനമാണുണ്ടായിരുന്നതു്. വിദ്യാഭ്യാസമോ, മനുഷ്യൻെറ ജീവിതരീതിയോ, സ്ത്രീകൾക്കു് സമുദായത്തിൽ നിശ്ചയിച്ചിരുന്ന സ്ഥാനമോ മററേതെങ്കിലും വിഷയമോ എടുത്തുനോക്കുകയാണെങ്കിൽ അതിലെല്ലാം മതത്തിന്നു് സവ്വപ്രധാനമായ ഒരു കയ്യുണ്ടായിരുന്നതായി പ്രത്യക്ഷപ്പെടും. രാഷ്ട്രത്തിൻെറ ഭാഗധേയം നിണ്ണയിക്കപ്പെട്ടിരുന്നതു് മതസിദ്ധാന്തങ്ങൾക്കനുസരിച്ചായിരുന്നു. രാജാക്കന്മാരുടെ ഏകാധിപത്യഭരണം നിലനിത്തിയിരുന്നതു് മതത്തിൻെറ കീഴിലായിരുന്നു. സ്ത്രീവഗ്ഗത്തിൻെറ നേരെയുള്ള അവജ്ഞാപൂവ്വമായ വീക്ഷണവും സ്ത്രീകളെ പുരുഷൻ തൻെറ വികാരങ്ങളെ തൃപ്തിപ്പെടുത്തുവാനുള്ള ഉപകരണമെന്ന നിലക്കു് വീക്ഷിക്കലുമെല്ലാം മതത്തിൻെറ ഒരു ഭാഗം മാത്രമായിരുന്നു. എന്നാൽ കാലം ഒന്നു തിരിഞ്ഞു. ഒരു പക്ഷെ മതരക്ഷയുടെ പേരിൽ ലോകത്തിലുണ്ടായിട്ടുള്ളത്ര നിഷ്ഠുരകൃത്യങ്ങൾ മററാതൊരു കാരണവശാലും നടന്നിരിക്കുകയില്ല. ഇത

യുഗത്തിലെ രാഷ്ട്രീയചിന്താഗതിയിൽ ഇഹലോകത്തിൽ വ്യവഹാരികത്വവും രാഷ്ട്രാന്തരീയ പ്രാധാന്യവുമുള്ളതായ കാര്യങ്ങൾക്കാണ് സ്ഥാനം ലഭിച്ചിട്ടുള്ളത്. നാം ഇതിനെക്കുറിച്ച് കൂടുതൽ സൂക്ഷ്മമായി അദ്ധ്യയനം ചെയ്യുന്നതായാൽ നമുക്ക് കാണാൻ കഴിയും ഈ ചിന്താഗതി "ഏകരാഷ്ട്ര"ത്തിൽ നിന്നുമാണ് "ഏകലോക"ത്തിലേയ്ക്ക് എത്തിച്ചേർന്നിരിക്കുന്നത് എന്ന്. ആദർശവാദി (Idealism) യായ ചിന്താഗതി ജർമ്മനിയിൽനിന്നാരംഭിച്ച് ഇംഗ്ലണ്ടിൽ ചെന്നവസാനിക്കുകയാണുണ്ടായത്. "പ്രായോഗികവാദാശയഗതി" ഇംഗ്ലണ്ടിൽ നിന്നാരംഭിച്ച് അവിടെത്തന്നെ അവസാനിച്ചു. കവിഞ്ഞപക്ഷം ഈ ചിന്താഗതികളുടെ പ്രചാരപരിധി യൂറോപ്പു മാത്രമായിരുന്നു. എന്നാൽ ആധുനിക ചിന്താഗതിയുടെ സ്ഥിതി ഇതല്ല. സോഷ്യലിസം ലോകത്തിൽ എല്ലാരാജ്യത്തും പ്രചരിച്ചിട്ടുണ്ട്. അതിന്റെ സിദ്ധാന്തവും ഉദ്ദേശ്യവും സാർവ്വലൌകികമാണ്. ഏതെങ്കിലും രൂപത്തിൽ ലോകത്തിലെല്ലാരാജ്യങ്ങളിലും സോഷ്യലിസ്റ്റ് സംഘടനകൾ കാണാവുന്നതാണ്. ഫാസിസ്റ്റ് സിദ്ധാന്തം സോഷ്യലിസത്തിനു തീരെ വിപരീതമാണ്. എന്നാൽ ഇതിന്റെ തത്വങ്ങളും സാർവ്വലൌകികങ്ങളാണ്. യൂറോപ്പിൽ ഇറ്റലിയിൽനിന്നും ജർമ്മനിയിൽനിന്നും ആരംഭിച്ച് കിഴക്കെ അറ്റത്തുകിടക്കുന്ന ജാപ്പാൻവരെ ഫാസിസം വ്യാപിച്ചു. ലോകത്തിൽ പകുതിയിലധികം രാജ്യങ്ങളും പ്രജാധിപത്യവാദികളാണ്. സാമ്രാജ്യവാദ (Imperialism) സിദ്ധാന്തവും വിശ്വവ്യാപിയാണ്. സാമ്രാജ്യവാദികളായ രാഷ്ട്രങ്ങൾക്കും ഇന്നും യാതൊരു കുറവുമില്ല. ഗാന്ധിസത്തിന്റെ പ്രയോഗം ഇതേവരെ ദക്ഷിണാഫ്രിക്കയിലും ഇന്ത്യയിലും മാത്രമേ ഉണ്ടായിട്ടുള്ളുവെങ്കിലും ലോകക്ഷേമത്തെ മാത്രം മുൻനിർത്തിക്കൊണ്ടുള്ള അതിന്റെസിദ്ധാന്തത്തെ നോക്കുമ്പോൾ ഒരുകാലത്ത് അതും ലോകംമുഴുവൻ വ്യാപിക്കുവാനിടയുള്ളതാണ്.

**വിമർശനത്തോടുകൂടിയ വീക്ഷണം.**

ഈ നൂറ്റാണ്ടിലെ രാഷ്ട്രീയ സിദ്ധാന്തങ്ങളിൽ വിമർശനത്തിന് അതിമഹത്തായ ഒരു സ്ഥാനമാണുള്ളത്. ഇന്നുവരെയുണ്ടായ ചിന്താഗതിയിലെല്ലാം ഒരു വിധം ഭക്തിദൃഷ്ടിയും അന്ധവിശ്വാസത്തിനും ഒരു വലിയ കയ്യുണ്ടായിരുന്നു. എല്ലാകാര്യവും പരമ്പരാഗതമായ വിശ്വാസ പ്രമാണങ്ങൾക്കടിമപ്പെട്ടിരുന്നു അവയിൽ വിശ്വസിപ്പിക്കുവാൻ നാമും നിർബ്ബന്ധിതരായിരുന്നു. മനുഷ്യജീവിതം പോലെതന്നെയാണ് രാഷ്ട്രജീവിതമെന്നും രാഷ്ട്രത്തിന്റെ നിർമ്മാണവും അതുപോലെതന്നെയാണെന്നും നമുക്ക വിശ്വസിക്കേണ്ടിവന്നിരുന്നു, രാഷ്ട്രത്തിന് സവിശേഷമായ ഒരാത്മാവുണ്ടെന്ന് വിശ്വസിക്കുവാനും നാം നിർബ്ബന്ധരായി. ഇതിപ്രകാരാഭിപ്രായത്തിനുപരിയായി രാഷ്ട്രത്തിന് ഒരു പ്രത്യേക തത്വസംഹിതയുണ്ടെന്നും അതിനെ അക്ഷരംപ്രതി പാലിക്കേണ്ടത് ഓരോ പൌരന്റെയും അനിവാര്യമായ കടമയാണെന്നും നമ്മെ വിശ്വസിപ്പിച്ചിരുന്നു. 'രാജാ പ്രത്യക്ഷദൈവതം' എന്നും അതുകൊണ്ടു തന്നെ അദ്ദേഹത്തിന്റെ ആജ്ഞകളെ കണ്ണും ചിമ്മി അനുസരിക്കണമെന്നും നമുക്ക് വിശ്വസിക്കേണ്ടിവന്നിരുന്നു. നെപ്പോളിയൻ, ബിസ്മാർക്ക് മുതലായവർ നമ്മുടെ ദൈവങ്ങളാണ്, അവർക്ക് വേണ്ടി നാം എപ്പോഴും ജീവനെ ബലികഴിക്കുവാൻ പോലും തെയ്യാറാവണം. ഇത്തരം പല സിദ്ധാന്തങ്ങളേയും നമുക്ക് അനുസരിക്കുക തന്നെ ചെയ്യേണ്ടിവന്നിരുന്നു. അതിൽ ചിന്തയ്ക്കോ, വിമർശനത്തിനോ സ്ഥാനമുണ്ടായിരുന്നില്ല. എന്നാൽ ഈ നൂറ്റാണ്ടിൽ ഇതിനെല്ലാം തീരെ വിപരീതമായ ഒരു പരിതഃസ്ഥിതിയാണുള്ളത്. നമ്മുടെ ആദർശവാദം രാഷ്ട്രത്തെ ഏറ്റവുമധികം ശക്തിയുള്ളതാക്കിത്തീർത്ത് നമ്മെ നിലം പതിപ്പിച്ചു. നമുക്ക് സ്വന്തം രാജ്യത്തിൽ ഭക്ഷണവും വസ്ത്രവും ലഭിച്ച് സുഖമായി കഴിഞ്ഞുകൂടുവാൻ കഴിയത്തക്കവണ്ണമുള്ള ഒരു സമാധാനമായിരുന്നു ആവശ്യമുണ്ടായിരുന്നത്! അന്ധവിശ്വാസമൂലം നാം സ്വയം നശി

ച്ചുകഴിഞ്ഞിരുന്നു. ആവശ്യത്തിനനുസരിച്ച് താർക്കികമായ ദൃഷ്ടിയിൽനിന്ന് രാഷ്ട്രീയസിദ്ധാന്തങ്ങൾ ഉടലെടുത്തു. അന്യാധീനവും ചവിട്ടിമെതിക്കപ്പെടുന്നതുമായ രാഷ്ട്രങ്ങളുടെ നവോത്ഥാനത്തിന് പ്രാപ്തരായ നേതാക്കന്മാരുടെ ആവശ്യം നേരിട്ടപ്പോൾ ദേശകാലപരിതഃസ്ഥിതികൾക്കനുസരിച്ച് നാം നേതാക്കന്മാരെ തിരഞ്ഞെടുത്തു. ഗാന്ധിജി, ഹിററ്ലർ, മുസ്സോളിനി, ലെനിൻ, കമാൽപാഷ എന്നിവരെ നാം തിരഞ്ഞെടുത്തതു് അന്ധവിശ്വാസംകൊണ്ടല്ല; പ്രത്യുത, പരിതഃസ്ഥിതികൾക്ക് വശംവദരായിട്ടു മാത്രമാണ്. ദാരിദ്ര്യവും വർഗ്ഗവ്യത്യാസവും ദൂരീകരിക്കുവാൻ നമുക്ക് സോഷ്യലിസത്തെ ആശ്രയിക്കേണ്ടിവന്നു. പ്രജകൾക്ക് അധികാരം നൽകുവാൻ നാം പ്രജാധിപത്യത്തെ സൃഷ്ടിച്ചു. ഏകാധിപത്യത്തെ അവസാനിപ്പിക്കുവാൻ ബഹുസത്താവാദ (Pluralism) ത്തിന്റേയും ഐക്യവാദ (Federalism) ത്തിന്റേയും സിദ്ധാന്തങ്ങൾ സൃഷ്ടിക്കപ്പെട്ടു.

**അന്ത്യനൂററാണ്ടുകളിലേയും, ഇരുപതാം നൂററാണ്ടിലെയും രാഷ്ട്രീയ ചിന്താഗതിയെപ്പററി ഒരു താരതമ്യപഠനം.**

ഇനി നമുക്ക് ചിന്തിക്കുവാനുള്ളത് കാല നൂററാണ്ടുകളിലെയും, ഇരുപതാം നൂററാണ്ടിലെയും രാഷ്ട്രീയ ചിന്താഗതിയിൽ എന്തൊരന്തരമാണ് ഉള്ളത് എന്നതിനെപ്പററിയാണ്. പ്രാചീന രാഷ്ട്രീയ ചിന്താഗതിയിൽ നിന്ന് ഭിന്നമായി ഈ യുഗത്തിലെ രാഷ്ട്രീയ ചിന്താഗതിയിൽ എന്തെല്ലാം പ്രത്യേകതകളാണുള്ളത്? ഒരു നവീനയുഗം തന്നെ ആവിർഭവിക്കത്തക്കവണ്ണം ഈ യുഗത്തിലെ ചിന്താസരണിയിൽ എന്തെല്ലാം സവിശേഷതകളാണുള്ളത്?

**സാങ്കല്പികരാഷ്ട്രങ്ങളുടെസ്ഥാനത്ത് വ്യാവഹാരിക രാഷ്ട്രങ്ങൾ.**

പ്രാചീനകാലത്തെ രാഷ്ട്രീയ വിദഗ്ദ്ധന്മാർ സാങ്കല്പിക രാഷ്ട്രങ്ങളെ നിർമ്മിക്കുന്നതിലാണ് അവരുടെ മുഴുവൻ സമയവും ചിലവാക്കിയതു്. പ്ലേറേറാവിന്റെ

രാഷ്ട്രം ഒരു പ്രത്യേക സാഹചര്യത്തിൽ ഉണ്ടായേക്കാം, എന്നാൽ ഈ ഭൂഖണ്ഡത്തിൽ അങ്ങിനെ ഒന്നു് ഉണ്ടാവുക എന്നതു് അസംഭാവ്യമാണ്. സർ തോമസ്സ് മൂറിന്റെ സാങ്കല്പികരാഷ്ട്രം അദ്ദേഹത്തിന്റെ മസ്തിഷ്കത്തിലും, പുസ്തകത്തിലും മാത്രമാണ് ഉണ്ടായതു് പ്രായോഗികമായി അതു് രൂപം പൂണ്ടില്ല. കാന്റ്, ഹീഗൻ, ടി. എച്ച്. ഗ്രീൻ എന്നിവരുടെ സാങ്കല്പികരാഷ്ട്രങ്ങൾ പണ്ഡിതന്മാരുടെ പാണ്ഡിത്യപ്രദർശനത്തിനുള്ള സ്വതന്ത്രമായ ഒരു വേദി മാത്രമായിരുന്നു. അവയ്ക്കു് പ്രായോഗികമായി രാഷ്ട്രീയവുമായി യാതൊരു ബന്ധവും ഉണ്ടായിരുന്നില്ല. അക്കാലത്തു് സോഷ്യലിസത്തിന്റെയും സ്വരൂപം കേവലം സാങ്കല്പികമായിരുന്നു. എന്നാൽ ആധുനികയുഗത്തിൽ രാഷ്ട്രീയ സിദ്ധാന്തങ്ങളുടെ മഹത്വം തന്നെ അവയുടെ പ്രായോഗികതയെയാണ് ആശ്രയിച്ചിരിക്കുന്നതു്. ഇവിടെ സങ്കീർണ്ണമായ വസ്തുക്കളൊന്നും ആവശ്യമില്ല. ഈ യുഗത്തിലെ രാഷ്ട്രീയചിന്താഗതികൾ സാഹചര്യത്തിൽ നിന്നു് രൂപം പൂണ്ടവയാണ്. സിദ്ധാന്തങ്ങളോടൊപ്പം തന്നെ അതിന്റെ പ്രായോഗികമായ രൂപവും സമൂഹത്തിനു മുമ്പിൽ വരാൻ തുടങ്ങി. ഹിറ്റ്ലർ തന്റെ ആത്മ (മെൻകാംഫ്) കഥയിലൂടെ പ്രചാരവേലചെയ്തു് ജർമ്മനിയെ ഒരു സുശക്തമായ നാസിരാഷ്ട്രമാക്കിത്തീർത്ത് ലോകത്തെ അടിപ്പെടുത്തിയതുപോലൊന്നും കഥാപാത്രമായിട്ടല്ല, സിദ്ധാന്തപരമായിരുന്നു നാസിസം. മുസ്സോളിനി ഇറ്റലിയിൽ ഫാസിസ്റ്റുഭരണം നടപ്പിൽവരുത്തിയിട്ടാണ് ഫാസിസം പ്രചരിപ്പിച്ചതു്. ലെനിൻ മാർക്സിന്റെ സിദ്ധാന്തങ്ങൾ സ്വീകരിച്ച് റഷ്യയിലെ പരിതഃസ്ഥിതികൾക്ക് അനുകൂലമാക്കി കമ്യൂണിസ്റ്റു സിദ്ധാന്തങ്ങൾ ആവിഷ്കരിച്ചു. റഷ്യയെ ഒരു കമ്യൂണിസ്റ്റുരാഷ്ട്രമാക്കിത്തീർക്കുവാനും അതേസിദ്ധാന്തങ്ങൾ പ്രയോഗിച്ചു. ഗാന്ധിജി തന്റെ സിദ്ധാന്തങ്ങളെ പ്രചരിപ്പിക്കുവാൻ തന്നെ സർവ്വസ്വവും വിനിയോഗിച്ചു. അതേ സിദ്ധാന്തത്തിന്റെ അടിത്തറമേലാണ് ഇന്നു് ഐക്യഭാരതം കെട്ടിപ്പടുത്തിട്ടുള്ളതു്. ലോർഡ് ബ്രൈയ്സ് ലോകത്തിലെ പ്രജാധിപത്യ

ങ്ങളെപ്പററി പ്രജാധിപത്യത്തിന്നു് ലോകത്തിലെല്ലായിടത്തും പ്രാബല്യം സിദ്ധിയ്ക്കുകയും നിരൂപണം ചെയ്തു. സാമ്രാജ്യപ്രേമാദികളായരാഷ്ട്രങ്ങൾ തങ്ങളുടെ സാമ്രാജ്യത്തിന്റെ പരിധി വലുതാക്കിക്കൊണ്ടു് പരാധീന രാഷ്ട്രങ്ങളിൽ സാമ്രാജ്യത്തിന്റെ ഗുണഗണങ്ങളെ പാടിപുകഴ്ത്തുകയാണു്. പ്രായോഗികമായ ഒരു വശമുള്ളതുകൊണ്ടു് ആധുനിക യുഗത്തിലെ രാഷ്ട്രീയ ചിന്താഗതികളുടെ മഹത്വം പ്രതിദിനം വളരുകയാണു്.

## ആദർശവാദത്തിന്റെസ്ഥാനത്തു യഥാർത്ഥവാദം

പ്രാചീന രാഷ്ട്രീയ ചിന്താഗതികൾക്കാധാരമായിരുന്നതു് പ്രധാനമായി ആദർശവാദമായിരുന്നു. രാഷ്ട്രീയ സിദ്ധാന്തങ്ങളെക്കുറിച്ചു് എഴുതിയവർ വെറും എഴുത്തുകാർ മാത്രമായിരുന്നു.—പ്രചാരകന്മാരോ, രാജ്യതന്ത്രജ്ഞന്മാരോ ആയിരുന്നില്ല. അതുകൊണ്ടുതന്നെ അവരുടെ സിദ്ധാന്തങ്ങൾ ലിഖിതവും പുസ്തകത്തിൽതന്നെ നിലനിന്നു. രാജ്യങ്ങളുടെ ഭരണവേദിയിൽ അവയൊന്നും വലിയ പങ്കെടുത്തിരുന്നില്ല. തൽഫലമായി അവരുടെ സിദ്ധാന്തങ്ങളെല്ലാം നമ്മുടെമുമ്പിൽ വെറും ആദർശങ്ങൾ മാത്രമായി. സമുദായനിർമ്മാണത്തിൽ അവയെ ഉപയോഗിയ്ക്കാൻ കഴിഞ്ഞില്ല. എന്നാൽ ഈ യുഗത്തിൽ പരിതസ്ഥിതിതന്നെ മാറിപ്പോയി. പ്രാചീന രാജ്യതന്ത്രജ്ഞന്മാർ അവരുടെ മനോയോഗം കൊണ്ടു് രാഷ്ട്രനിർമ്മാണം നടത്തിയിരുന്നപ്പോൾ ഇരുപതാം നൂററാണ്ടിലെ രാജ്യതന്ത്രജ്ഞന്മാർ തങ്ങളുടെ സ്വന്തമായ ഒരു പ്രത്യേക സിദ്ധാന്തം ആവിഷ്കരിച്ചു് അതിനെ തന്നെ പ്രവൃത്തിപഥത്തിൽ കൊണ്ടുവരുവാനായി പ്രയത്നിയ്ക്കുകയാണു് ചെയ്യുന്നതു്. ആധുനികയുഗത്തിലെ രാഷ്ട്രീയ സിദ്ധാന്തപ്രവർത്തകന്മാർ ഒന്നാംകിട രാജ്യതന്ത്രജ്ഞന്മാരും സ്വന്തം രാജ്യത്തിന്റെ കർണ്ണധാരന്മാരുമായിരുന്നു. അവർ സിദ്ധാന്തങ്ങളെ സ്വന്തം മസ്തിഷ്കത്തിലും, പുസ്തകത്തിലും മാത്രം വെച്ചുകൊണ്ടിരിക്കയല്ല അവരുടെ യഥാർത്ഥരൂപം

സ്വരാഷ്ട്രങ്ങളുടെ പുനർനിർമ്മാണത്തിലൂടെ പ്രകടമാക്കുകയാണ് ചെയ്തത്. ലെനിൻ, ഹിററ്ലർ, മുസ്സോളിനി, ഗാന്ധിജി മുതലായവർ അവരവരുടെ സിദ്ധാന്തങ്ങളെ പ്രചരിപ്പിച്ചതോടൊപ്പം തന്നെ റഷ്യ, ജർമ്മനി, ഇററലി, ഇന്ത്യ എന്നീ രാജ്യങ്ങളുടെ പുനരുദ്ധാരണത്തിലും മഹത്തായ പങ്ക് വഹിച്ചു.

**മതത്തിന്റെസ്ഥാനത്ത് ശാസ്ത്രം.**

പ്രാചീന രാഷ്ട്രീയ സിദ്ധാന്തങ്ങൾക്കെല്ലാം മിക്കവാറും മതത്തിന്റെ അംഗീകാരം ലഭിക്കേണ്ടതുണ്ടായിരുന്നു. ഏതൊരു വിഷയവും ആദ്യമായി മതത്തിന്റെ ത്രാസ്സിൽ തൂക്കിനോക്കുമ്പോൾ ശരിക്ക് ഒത്തുന്നതായി കണ്ടാൽ മാത്രമേ അതിന് ഒരു മഹത്വമുണ്ടായിരുന്നുള്ളു. മിക്ക രാഷ്ട്രീയ സിദ്ധാന്തങ്ങളുടേയും രീതി മതത്തിന്റേതായിരുന്നു. ആദർശവാദികളുടെ ചിന്താഗതിയും മതത്തിന്റെ അവലംബിച്ചുകൊണ്ടുള്ളതായിരുന്നു. രാജാക്കന്മാരുടെ ഏകാധികാര സിദ്ധാന്തവും മതാടിസ്ഥാനത്തിലായിരുന്നു. എന്നാൽ ഈ യുഗത്തിലാവട്ടെ എല്ലാററിനും ഒരു മാററം വന്നുചേർന്നു. ആധുനിക ശാസ്ത്രംകൊണ്ട് ഒരു എത്തുംപിടിയും കിട്ടാത്ത മതത്തിന്റെ ആ ആവരണത്തെ മുറിച്ചുചീന്തി ആധുനിക സമുദായം പുറത്തുവന്നു.

രാഷ്ട്രീയ സിദ്ധാന്തങ്ങളെ വിശ്ലേഷണം ചെയ്യും ശാസ്ത്രീയാടിസ്ഥാനത്തിലാവാൻ കഴിഞ്ഞു, നാസിസത്തെയോ, ഫാസിസത്തെയോ, കമ്മ്യൂണിസത്തെയോ അങ്ങിനെയുള്ള ഏതെങ്കിലും 'ഇസ'ത്തെയോ സിദ്ധാന്തപരമായി എടുത്തുനോക്കുന്നതായാൽ അതിൽ സ്പഷ്ടമായി കാണാം മതത്തിന്റെ സ്ഥാനം ശാസ്ത്രം കൈയ്യിലാക്കിയിരിക്കുന്നതായിട്ട്. ശാസ്ത്രത്തിന്റേയും, 'വാദ'ത്തിന്റേയും മിതിയിലാണ് ഇരുപതാം നൂററാണ്ടിലെ രാഷ്ട്രീയ ചിന്താഗതി ഒരു പ്രത്യേകരീതിയിൽ ഉയർന്നു വന്നിട്ടുള്ളത്.

**ചരിത്രത്തിനുപകരം സമ്പത്തു്**

പ്രാചീന രാഷ്ട്രീയ സിദ്ധാന്തങ്ങളിൽ ചരിത്രപരമായ ചർച്ചകൾക്കായിരുന്നു പ്രാധാന്യം. ചരിത്രപ്രമാണങ്ങളുടെ പേരിലാണു് ഏകാധിപത്യപരമായ രാഷ്ട്രീയ സിദ്ധാന്തങ്ങൾ മിക്കവാറും നിർമ്മിക്കപ്പെട്ടിട്ടുള്ളതു്. ആസ്റ്റിൻ, മേൻ, കാൻറു്. ഹീഗൽ, ഗ്രീൻ എന്നിവർ തങ്ങളുടെ ഗ്രന്ഥങ്ങളിൽ ചരിത്രത്തെക്കുറിച്ചു് ധാരാളം ചർച്ചചെയ്തിട്ടുണ്ടു്. എന്നാൽ ആധുനിക രാഷ്ട്രീയ ചിന്താഗതിയിൽ സാമ്പത്തികമായ വിഷയങ്ങളെപ്പററിയാണു് കൂടുതൽ ചർച്ചചെയ്തിട്ടുള്ളതു്. നാസിസത്തിന്റെയും, ഫാസിസത്തിന്റെയും സിദ്ധാന്തങ്ങളിൽ ഭൂരിഭാഗവും രാജ്യത്തിലെ സ്വതന്ത്രമായ സാമ്പത്തികാസൂത്രണം, തൊഴിലാളികളും മുതലാളികളും തമ്മിലുള്ള ബന്ധം നിയന്ത്രിക്കൽ, കൂടുതൽ ഉല്പാദനം, വിദേശങ്ങളുമായുള്ള വ്യാപാരവും കൈമാററവും മുതലായ സാമ്പത്തിക വിഷയങ്ങളെക്കുറിച്ചു് ആണു് വളരെയധികം പ്രതിപാദിക്കുന്നതു്. കമ്മ്യൂണിസ്ററു് സിദ്ധാന്തം മുഴുവൻ തൊഴിലാളികളുടെ ഭരണം, വമ്പിച്ചതോതിലുള്ള ഉല്പാദനം, ദേശീയസമ്പത്തു് സമുദായത്തിന്റെ പൊതുമുതലാക്കൽ, റഷ്യയിലെ പഞ്ചവത്സരപദ്ധതികൾ മുതലായ സാമ്പത്തിക വിഷയങ്ങളെപ്പററിയുള്ള പ്രതിപാദനമാണു്. ഓരോ സിദ്ധാന്തത്തിലും രാജ്യത്തെ സാമ്പത്തികമായി ഉയർത്തിക്കൊണ്ടുവരാനുള്ള ഓരോ പ്രത്യേക വിധത്തിലുള്ള സാമ്പത്തികാസൂത്രണത്തിനു കൂടുതൽ പ്രാധാന്യം കൊടുത്തുകാണുന്നു. രാഷ്ട്രത്തിന്റെ കർത്തവ്യം ഓരോ വ്യക്തിക്കും ഭക്ഷണവും, വസ്ത്രവും നൽകി അവന്റെ സാധാരണ ആവശ്യങ്ങളെ നിവൃത്തിച്ചു കൊടുക്കലാണു്. അതോടൊപ്പം തന്നെ ഓരോ വ്യക്തിയുടേയും ജീവിതത്തെ സുഖസമൃദ്ധമാക്കിത്തീർക്കേണ്ടതും രാഷ്ട്രത്തിന്റെ കർത്തവ്യമാണു്. ഇതിനു് സാമ്പത്തികാസൂത്രണങ്ങളുടെ സഹായം തേടാൻ കഴിയുന്നതുമാണു്.

**വർഗ്ഗ ദേശീയത്വത്തിന്റെ സ്ഥാനത്തു് സാർവ്വദൈശികത്വം.**

പ്രാചീന രാഷ്ട്രീയ ചിന്തകളെടുത്താൽ

ആ രാജ്യത്തിൽമാത്രം ഒതുങ്ങി നില്ക്കുന്നതായിരുന്നു. അതിന്റെ ഉദ്ദേശ്യവും ആ രാജ്യത്തിന്റെ പരിധിയ്ക്കുള്ളിൽ ഒതുങ്ങി വന്നിരുന്നു. ബൂർഷ്വാസിദ്ധാന്തങ്ങൾ ഇംഗ്ലണ്ടിലും, ജർമ്മനിയിലും ഉടലെടുത്തു; അവിടെത്തന്നെ അവസാനിക്കുകയും ചെയ്തു. അന്യരാജ്യങ്ങളിലേക്ക് അതു വ്യാപിച്ചില്ല. ചാണക്യൻ തന്റെ അർത്ഥശാസ്ത്രത്തിൽ ഓരോ രാജാവും തന്റെ രാജ്യം ഏററവും സുരക്ഷിതമാക്കിത്തീർക്കുവാൻ കൈക്കൊള്ളേണ്ട നടപടികളെപ്പററി പ്രതിപാദിച്ചിട്ടുള്ളതു് ചന്ദ്രഗുപ്തനെ മാത്രമേ ബാധിച്ചുള്ളു. പ്ലേറേറാവിന്റെ നഗര രാഷ്ട്രസിദ്ധാന്തം ഗ്രീസിൽ മാത്രം ഒതുങ്ങിനിന്നു. പ്രായോഗിക വാദികളുടെ അധികാരപരിധി ഇംഗ്ലണ്ടുമാത്രമായിരുന്നു. അതിലധികം അതിനെത്തുവാൻ കഴിഞ്ഞില്ല. എന്നാൽ ആധുനികയുഗത്തിലെ ഓരോ രാഷ്ട്രീയചിന്താഗതിയും സാർവ്വലൌകികമാണ്. ഈ സിദ്ധാന്തങ്ങൾ ലോകത്തിൽ എല്ലാരാജ്യങ്ങളിലും വളരെയധികം പ്രചാരത്തിൽ വന്നിട്ടുണ്ട്. ഏതെങ്കിലും ഒരു ''ഇസ''ത്തിൽ വിശ്വസിക്കുന്നവരാണ് മിക്കപേരും. മിക്കവാറും എല്ലാരാജ്യങ്ങളിലും ഏതെങ്കിലും രാഷ്ട്രീയ സിദ്ധാന്തത്തിൽ വിശ്വസിക്കുന്നവരായ കുറച്ചെങ്കിലും ആളുകളെ കാണാൻയാതൊരു വിഷമവുമില്ല. സോഷ്യലിസ്റ്റുകാർ ചിലദിക്കിൽ കമ്മ്യൂണിസ്റ്റുകാരായും ചില ദിക്കിൽഗിൽഡ് സോഷ്യലിസ്റ്റുകാരായും (Guild Socialist) ചില ദിക്കിൽ അരാജകവാദികളായും (Anarchist) ചില ദിക്കിൽ പരിണാമ വാദികളായും (Evolutionary Socialist) ചില ദിക്കിൽ സിൻഡിക്കലിസ്റ്റു (Sindicalist) കളായും ഇങ്ങിനെ ഏതെങ്കിലും വിധത്തിൽ ലോകം മുഴുവൻ വ്യാപിച്ചുകിടക്കുന്നു. ഫാസിസത്തിന്നും ഒരു കാലത്തു് വളരെയധികം പ്രാബല്യം സിദ്ധിച്ചിട്ടുണ്ടായിരുന്നു. ഫാസിസത്തിന്നെതിരായി യുദ്ധം ചെയ്തുകൊണ്ടിരുന്ന ഇംഗ്ലണ്ടിൽപോലും കുറെ പേർ അതിനെ അനുകൂലിക്കുന്നവരായുണ്ടായിരുന്നു—'ഓസ്‌വേൾഡ്" മോസ്‌ലെ'യുടെ നേതൃത്വത്തിൽ ഒരു ഫാസിസ്റ്റുപാർട്ടി പോലും അവിടെ കാണാമായിരുന്നു. പ്രഭ്വാധിപത്യ സിദ്ധാന്ത

(Democracy) ഭരണം അമേരിക്ക, യൂറോപ്പ്, ഏഷ്യ, ആസ്ത്രേലിയ മുതലായ എല്ലാ വൻകരകളിലും അത്യധികം വ്യാപിച്ചിരിക്കുന്നു. ഏകാധിപതികളെന്ന പേരിൽ പ്രസിദ്ധരായ സ്വേച്ഛാധിപതികളെ ഓരോ രാജ്യത്തും കാണാം. ബഹുസത്താവാദ (Pluralism)ത്തിന്റെയും ഐക്യവാദ (Federalism) ത്തിന്റെയും സിദ്ധാന്തങ്ങളെ പിന്താങ്ങുന്നവരും ഇന്ന് ഓരോ രാജ്യത്തുമുണ്ട്.

**രാജ്യതന്ത്രജ്ഞന്മാരേക്കാൾ 'ഇസ'ങ്ങൾക്ക് പ്രാധാന്യം**

പ്രാചീന ചിന്താഗതിയിൽ വ്യക്തികൾക്കാണ് സിദ്ധാന്തങ്ങളേക്കാൾ മുഖ്യസ്ഥാനമായിരുന്നത്. ചാണക്യൻ, പ്ലേറ്റോ, അരിസ്റ്റോട്ടൽ, ഹോബ്സ്, ലോക്ക്, റൂസ്സോ മുതലായവരുടെ സിദ്ധാന്തങ്ങൾ അവരുടെ പേരിനെ ശോഭനീകരിച്ചിട്ടുണ്ട്. അവരുടെ സിദ്ധാന്തങ്ങൾ അവരുടെ വ്യക്തിത്വവുമായി ബന്ധപ്പെട്ടുകിടക്കുന്നവയാണ്. വ്യക്തികളുടെ പേരെടുത്തു പറയാതിരുന്നാലും അവരുടെ സിദ്ധാന്തങ്ങൾ നിലനില്ക്കത്തക്കവണ്ണമുള്ള പ്രചാരം അവയ്ക്ക് ലോകത്തിൽ സിദ്ധിച്ചില്ല. എന്നാൽ ആധുനികയുഗത്തിൽ രാജനീതിജ്ഞന്മാരേക്കാൾ പ്രാധാന്യം ആശയങ്ങൾക്കാണ്, 'ഇസ'ങ്ങൾക്കാണ്. രാഷ്ട്രാന്തരീയവാദം (Internationalism) സാമ്രാജ്യവാദം (Imperi-alism) നാസിസം, ഫാസിസം, പ്രജാധിപത്യവാദം (Demo-cracy) മുതലായവയുടെ പ്രാധാന്യം വെറും 'ഇസ'ങ്ങൾ എന്ന നിലയ്ക്കുമാത്രമാണ്. വ്യക്തികൾക്കൊന്നും അവയിൽ യാതൊരു മഹാത്മ്യവുമില്ല. കേവലം പ്രചാരകർ എന്നനിലയ്ക്ക് മാത്രമാണ് വ്യക്തിക്ക് പ്രാധാന്യമുള്ളത്. ആശയാവിഷ്കരണം ചെയ്ത ആളെന്ന നിലയ്ക്കല്ല. ചില വ്യക്തികൾ നല്ല പ്രവൃത്തികളും ചെയ്തിട്ടുണ്ടായിരിക്കാം, ഇതരരംഗങ്ങളിലും അവർ പ്രധാന പങ്ക് വഹിച്ചിട്ടുണ്ടാവാം. ഹിറ്റ്ലറെയും, മുസ്സോളിനിയുടെയും ഉദാഹരണം അപവാദമായിട്ടേ കണക്കാക്കേണ്ടതുള്ളൂ. എന്നാൽ മറ്റുള്ള 'ഇസ'ങ്ങളിലൊന്നും ഇതില്ല. അവയുടെ ഉദ്ദേശവും വ്യക്തിയുടെ

മാഹാത്മ്യത്തെ നിഷേധിക്കുകയെന്നതല്ല. സമുദായത്തിൽ വ്യക്തിയുടെ സ്ഥാനവും മഹത്വവും കുറച്ചുകാണിക്കമാത്രമാണു്; അതു ശാശ്വതമല്ല. അതുകൊണ്ടു്തന്നെ വല്ല്യസിദ്ധാന്തവും ചിലവ്യക്തികളെ മാത്രം ബാധിക്കുന്നതായാൽ അതു് സാർവ്വലൗകികമാകുവാനും സാദ്ധ്യതയില്ല. സമുദായത്തിന്റെ അഭ്യുന്നതിയായിരിക്കണം അതിന്റെ ഉദ്ദേശ്യം. ഫാസിസത്തിലും നാസിസത്തിലും കൂടി സിദ്ധാന്തങ്ങളെ ചിലവ്യക്തികൾക്കുമാത്രം അനുകൂലമാക്കാതെ സാർവ്വലൗകികമാക്കിത്തീർക്കുവാൻ ശ്രമം നടന്നിട്ടുണ്ടു്.

**ഭരിക്കുന്നവരേക്കാൾ ഭരിക്കപ്പെടുന്നവർക്കു് മഹത്വം.**

പ്രാചീന ചിന്താഗതിയിൽ ഭരിക്കുന്നവർക്കായിരുന്നു കൂടുതൽ മഹത്വം. സർവ്വചിന്താഗതിയുടെയും പിറവി അവരെ കേന്ദ്രീകരിച്ചുകൊണ്ടായിരുന്നു. അവർ തന്നെയായിരുന്നു രാഷ്ട്രീയചിന്താഗതിയുടെ അടിസ്ഥാനവും. എന്നാൽ ഇരുപതാം നൂറ്റാണ്ടിലെ രാഷ്ട്രീയ സിദ്ധാന്തങ്ങളിൽ ഭരണാധിപന്മാരുടെ സ്ഥാനം ഭരിക്കപ്പെടുന്നവർ കൈക്കലാക്കി. സിദ്ധാന്തങ്ങളെല്ലാം അവരുടെ ക്ഷേമത്തിനുവേണ്ടിമാത്രം ആവിഷ്കരിക്കപ്പെട്ടു. സമുദായത്തിന്റെ ഉത്ഥാനമോ അധഃപതനമോ മാത്രമാണു് ആധുനികചിന്താഗതിയുടെ മുഖ്യവിഷയം. ഭരണാധിപന്മാരുടെ ഗുണത്തിനുവേണ്ടി നിർമ്മിതങ്ങളായ സാമ്രാജ്യവാദം, ഫാസിസം നാസിസം എന്നിവയിൽപോലും സമുദായികാഭ്യുന്നതിക്കുള്ള ഉപായങ്ങളെക്കുറിച്ചാണു് പ്രതിപാദിച്ചിട്ടുള്ളതു്; ഭരണാധിപന്മാരെപ്പറ്റിയല്ല.

ഇരുപതാം നൂറ്റാണ്ടിലെ രാഷ്ട്രീയസിദ്ധാന്തങ്ങളുടെ മുഖ്യസവിശേഷതകളെപ്പറ്റി നാം വിവരിച്ചുകഴിഞ്ഞു. ഇനി നമുക്കു് ഓരോ സിദ്ധാന്തങ്ങളെയും പ്രത്യേകംപ്രത്യേകമായെടുത്തു് അടുത്ത അദ്ധ്യായങ്ങളിൽ പ്രതിപാദിക്കാം

# മൂന്നാമദ്ധ്യായം.

---

## സോഷ്യലിസം — (1) മാർക്സിസം

**സാ**മൂഹ്യ ഭാവനയുടെ ഉറവിടം—സാമൂഹ്യ ജീവിതം നയിക്കുവാനുള്ള മനുഷ്യന്റെ ആകാംക്ഷ സൃഷ്ടിയുടെ ആരംഭം മുതൽക്കതന്നെ മനുഷ്യനിൽ രണ്ടു വിധത്തിലുള്ള ചിത്തവൃത്തികളുടെ പോരാട്ടവും നടന്നു വരുന്നുണ്ടു്. സമുദായത്തിൽ നിന്നു് മുഴുവൻ വേറിട്ടുനിൽക്കുവാനുള്ള മോഹമാണു് ഒന്നു്. ഈ മോഹംനിമിത്തമാണു് മനുഷ്യൻ ഏകാന്തപ്രിയനായിത്തീരുന്നതു്. അവന്റെ നിത്യജീവിതത്തിൽ ഏതെങ്കിലും തരത്തിൽ വിഘ്നം നേരിടുന്നതു് അവനു് അസഹ്യമായിത്തോന്നുന്നു. അവൻ തന്റെ ഉറ്റബന്ധുക്കളോടുകൂടി സസുഖം താമസിക്കുവാൻ കഴിയത്തക്കവണ്ണം ഒരു പ്രത്യേകമായ വാസസ്ഥലമുണ്ടാക്കുന്നതിന്റെയും രഹസ്യം ഇതുതന്നെയാണു്. സമുദായം വല്ലവിധത്തിലും അവന്റെ ജീവിതം തടസ്സപ്പെടുത്തുമ്പോൾ അവൻ ക്ഷുബ്ധനാകുന്നു. തന്റെ സ്വൈര ജീവിതത്തിനു് വിഘാതമായി നിൽക്കുകയാണു് ഈ സമുദായവും രാഷ്ട്രവും എന്നു് അവൻ ധരിക്കുന്നു. ഇവയെക്കൊണ്ടു് ഗുണത്തെക്കാളധികം ദോഷമാണെന്നു് അവൻ കരുതുന്നു. സമുദായത്തിന്റെയും രാഷ്ട്രത്തിന്റെയും നേരെയുള്ള ഉദാസീനതയാണു് വ്യക്തിവാദ സിദ്ധാന്ത(Individualism)ത്തിന്റെ മൂലകാരണം.

സമുദായവുമായി ഐക്യത്തോടുകൂടി വർത്തിക്കുവാനുള്ള മോഹമാണു് രണ്ടാമത്തേതു്. സമുദായവുമായി യോജിച്ചു കഴിയണമെന്നുള്ളമോഹം മനുഷ്യന്റെ മനസ്സിൽ എല്ലായ്പ്പോഴും ഉണ്ടായിട്ടുള്ളതാണു്. തന്റെ സുഖത്തിൽ അയൽപക്കക്കാരും പങ്കെടുക്ക

ണമെന്നും ദുഃഖത്തിൽ മററുള്ളവരും സഹതാപം പ്രകടിപ്പിക്കുവാൻ ഉണ്ടാകണമെന്നും അവൻ ആഗ്രഹിക്കുന്നു. അതുകൊണ്ട് അവൻ മററുള്ളവരുമായി സമ്പർക്കം പുലർത്തിക്കൊണ്ടു വരുന്നു. ആവശ്യം നേരിടുമ്പോൾ അവരും തന്നെ സഹായിക്കാനുണ്ടാവുമെന്ന് അവനാശിക്കുന്നു. വിവാഹത്തിനു പിന്നിലും ഈ സമുദായ മനോവൃത്തി എല്ലാററിലുമധികം തെളിഞ്ഞിരിക്കുന്നതായി കാണാം. കുടുംബത്തിൻെറയും സാമുദായിക ബന്ധത്തിൻെറയും എല്ലാം മൂലകാരണം മനുഷ്യൻ ഏകാന്തതയെ വെറുക്കുന്നുവെന്നതാണ്. ഈ സംസാരസാഗരത്തെ ഒററയ്ക്ക് തരണം ചെയ്യേണ്ടിവരുമെന്നോർക്കുമ്പോൾ അവൻെറ നിരാശയ്ക്ക് യാതൊരററവും കാണുന്നില്ല. എന്നാൽ ഈ സംസാരത്തിൽ പെട്ടുപോകുന്നത് താൻ മാത്രമല്ല തന്നെപ്പോലെ കഷ്ടപ്പെടുന്നവരായി മററനേകം വ്യക്തികളുണ്ട് എന്ന് അനുഭവപ്പെടുമ്പോൾ അവനു് ധൈര്യമുണ്ടാവുന്നു, തൻെറ ജീവിതം സഫലമാക്കുവാൻ അവൻ ശ്രമിക്കുന്നു. ഈ സാമുദായിക മനോവൃത്തിയാണ് സോഷ്യലിസത്തിന്നാസ്പദമായിട്ടുള്ളതു്.

**അതൃപ്തി** സമുദായം ദേശീയശക്തി ഉപയോഗിച്ച് വ്യക്തിയോട്, തൻെറ കല്പനകളനുസരിച്ച് നടക്കുവാൻ ആജ്ഞാപിക്കുകയും, എന്നാൽ അതേ സമയം വ്യക്തിയുടെ ക്ഷേമൈശ്വര്യങ്ങളിൽ ലവലേശം ശ്രദ്ധവെക്കാതെ അവനെ നിരന്തര ചൂഷണത്തിന്നിരയാക്കുകയും ചെയ്യുമ്പോൾ അവനു് ആ സമുദായത്തോട് ജനിക്കുന്ന അതൃപ്തിയാണ് സോഷ്യലിസത്തിൻെറ അടിയിലുള്ളതു് തൻെറ ജന്മഭൂമിയായ ആ സമുദായത്തിൽ മനുഷ്യനു് പട്ടിണി കിടക്കേണ്ടിവരികയാണെങ്കിൽ, തൊഴിലില്ലാതെ തെണ്ടി നടക്കേണ്ടിവരികയാണെങ്കിൽ, ഉണ്ണാനും, ഉടുക്കാനുമില്ലാതെ നിത്യ ദാരിദ്ര്യദുഃഖം അനുഭവിക്കേണ്ടിവരികയാണെങ്കിൽ, പ്രാഥമികാവശ്യങ്ങൾപോലും നിർവ്വഹിക്കുവാൻ “കൊതി” ക്കേണ്ടിവരികയാണെങ്കിൽ ആ സമുദായത്തിനു് നിലനില്ക്കുവാൻ

തന്നെ എന്തിനുവേണ്ടിയാണുള്ളതു്? മനുഷ്യ സമുദായത്തിലെ ഒരംഗമായി ജനിച്ചാൽ അവനു് അവന്റെ ആവശ്യങ്ങളെ നിർവ്വഹിച്ചുകൊടുക്കേണ്ടതു്, അവനു് ഉണ്ണാനും, ഉടുക്കാനും, പാർക്കാനുമുള്ള സൌകര്യം ചെയ്തുകൊടുക്കേണ്ടതു, വിദ്യാഭ്യാസത്തിനും ഭൌതികങ്ങളായ സുഖങ്ങൾ അനുഭവിക്കാൻ അവസരം നൽകേണ്ടതു് ആ സമുദായത്തിന്റെ കർത്തവ്യമായിത്തീരുന്നു. അവനു് തന്റെ അഭ്യുന്നതിക്കുള്ള മാർഗ്ഗങ്ങളെ അനായാസേന അനുഭവിക്കുവാൻ കഴിയത്തക്കവണ്ണമുള്ള അവസരം നൽകേണ്ടതു് ആ സമുദായത്തിന്റെ കർത്തവ്യമാണു്.

### പ്രത്യേകതകൾ

മനുഷ്യനു് തന്റെ വ്യക്തിത്വത്തെ യഥേഷ്ടം വികസിപ്പിക്കുവാൻ കഴിയാതിരിക്കത്തക്കവണ്ണം അവന്റെ പുരോഗതിയുടെ മുമ്പിൽ വിലങ്ങടിച്ചുനിൽക്കാറുള്ള ആ പ്രതിബന്ധങ്ങളെ നിഷ്കാസനം ചെയ്യുന്നതിനുള്ള പരിശ്രമമാണു് സോഷ്യലിസത്തിലുള്ളതു്. വ്യക്തിവാദത്തിന്റെ മാർഗ്ഗത്തെ പിൻതുടരുന്നതിലല്ല, പ്രത്യുത സാമൂഹ്യജീവിതത്തിലാണു് വ്യക്തിയുടെ അഭ്യുന്നതിക്കുള്ള സാദ്ധ്യതയുള്ളതു് എന്നാണു് സോഷ്യലിസ്റ്റുകാർ വിശ്വസിക്കുന്നതു്. ഓരോ വ്യക്തിയും സഹകരിക്കുകയും അന്യന്റെ സ്വാതന്ത്ര്യത്തെ സംരക്ഷിക്കുന്നതിനുവേണ്ടി തന്റെ സ്വാതന്ത്ര്യത്തിൽ കുറച്ചൊക്കെ വിട്ടുവീഴ്ച ചെയ്യുകയും തന്റെ ജീവിതനിലവാരം ഉയർത്തുകയും ചെയ്യുവാൻ തയ്യാറാവുകയാണെങ്കിൽ മാത്രമേ ഈ സാമൂഹ്യജീവിതം വിജയപ്രദമാവുകയുള്ളൂ. സോഷ്യലിസ്റ്റു തത്വത്തിന്റെ ഉദ്ദേശം എന്നെന്നും തന്റെ പ്രഭുത്വത്തെ വ്യക്തികളുടെമേൽ അടിച്ചേല്പിക്കുകയല്ല, പ്രത്യുത, വ്യക്തി എന്തൊന്നിനുവേണ്ടി ഇഹലോകത്തിൽ ജനിച്ചുവോ ആവക കർത്തവ്യങ്ങളെ അവനു് വേണ്ടും വണ്ണം നിറവേറ്റുവാൻ കഴിയത്തക്കവണ്ണമുള്ള പരിതഃസ്ഥിതി സൃഷ്ടിക്കുകയാണു്. അതിന്നു വിഘ്നമായി നിൽക്കുന്ന എല്ലാറ്റിനെയും

ഉയർത്താൻ കഴിഞ്ഞാൽ മാത്രമെ, അങ്ങിനെയുള്ള ഒരു പരിതഃസ്ഥിതി സൃഷ്ടിക്കുവാൻ സോഷ്യലിസ്റ്റു രാഷ്ട്രത്തിനു് സാധിക്കുകയുള്ളൂ. അത്തരം ഒരു പരിതഃസ്ഥിതി സൃഷ്ടിക്കുന്നതിൽ ഏററവും വലിയ തടസ്സമായി നില്ക്കുന്നതു് മുതലാളിത്തമാണു്. അതുകൊണ്ടു് സോഷ്യലിസം, മുതലാളിത്തത്തെ നിഷ്കാസനംചെയ്തു് തൊഴിലാളി രാഷ്ട്രം സ്ഥാപിക്കുവാൻ ആഗ്രഹിക്കുന്നു. വ്യക്തിപരമായ ലാഭക്കൊതിയാണു് മുതലാളിത്തത്തിന്റെ ഉറവിടം, സോഷ്യലിസത്തിന്റേയോ സാമൂഹ്യസേവന മനോഭാവവും.

**സോഷ്യലിസത്തിന്റെ ആവിർഭാവം.**

കുറെ ശതാബ്ദങ്ങൾക്കു മുമ്പുതന്നെ സോഷ്യലിസം ആരംഭിച്ചുകഴിഞ്ഞിട്ടുണ്ടെന്നു് പറയാം. നമ്മുടെ ഇന്ത്യയിലെ രാജാക്കന്മാർ രാജ്യത്തിലെ സാമ്പത്തികഅന്തരം ദൂരീകരിക്കുവാൻ പലപ്പോഴുമായി ഖജനാവിൽ കെട്ടിക്കിടപ്പുള്ള പണംമുഴുവൻ ദാനംചെയ്തിരുന്നു. സാങ്കല്പികമായി സോഷ്യലിസ്റ്റു സിദ്ധാന്തങ്ങളെ, രണ്ടായിരം വർഷങ്ങൾക്കുമുമ്പുതന്നെ പ്ലേറ്റോ തന്റെ 'റിപ്പബ്ലിക്' എന്ന പുസ്തകത്തിലൂടെ പ്രചരിപ്പിച്ചിരുന്നു. അതിലദ്ദേഹം ഭരണാധിപന്മാർ സർവ്വസംഗപരിത്യാഗികളായിരിക്കേണ്ടതാണെന്നു് പ്രതിപാദിച്ചിട്ടുണ്ടു്. അതിനുശേഷം തോമസ്മൂർ, ഹാരിംഗ്ടൺ മുതലായ പലരാഷ്ട്രീയസിദ്ധാന്തക്കാരും സാങ്കല്പികസോഷ്യലിസത്തെക്കുറിച്ചു് ഗ്രന്ഥങ്ങൾ രചിച്ചിട്ടുണ്ടു്. ഈ ശതാബ്ദത്തിൽപോലും മി. എച്ച്. ജി. വെത്സ് എന്ന മഹാൻ 'എ മോഡേൺ ഉട്ടോപ്പിയാ' എന്നൊരു ഗ്രന്ഥമെഴുതി ഈ വാദത്തെക്കുറിച്ചൊരു താരതമ്യപഠനം നടത്തിയിട്ടുണ്ടു്. എന്നാൽ സോഷ്യലിസത്തെക്കുറിച്ചു് ശാസ്ത്രീയമായ രീതിയിൽ വിശകലനം ചെയ്തിട്ടുള്ളതു് കാറൽമാർക്സാണു്. അതുകൊണ്ടു് ഇരുപതാംനൂററാണ്ടിലെ സോഷ്യലിസത്തെപ്പററി പ്രതിപാദിക്കുന്നതിനുമുമ്പായി അദ്ദേഹത്തെക്കുറിച്ചു് കുറഞ്ഞൊന്നറിഞ്ഞിരിക്കേണ്ടതു് അവശ്യം ആവശ്യമാണു്.

# മാർക്സിസം.

---

**കാറൽമാർക്സും അദ്ദേഹത്തിൻെറ സിദ്ധാന്തങ്ങളും.**

സോഷ്യലിസത്തെക്കുറിച്ചു് ഏറ്റവും പ്രാമാണികവും ശാസ്ത്രീയവുമായ രീതിയിൽ കാറൽമാർക്സു് (1818—1883) തൻെറ ഗ്രന്ഥങ്ങളിൽ വിശ്ലേഷണംചെയ്തിട്ടുണ്ടു്. ജർമ്മനിയിലെ തത്വചിന്തകന്മാരുടെയിടയിൽ വളർന്നുവന്നിട്ടും മാർക്സിനെ ആകർഷിച്ചതു് ആഡംസ്മിത്തു്, റിക്കാർഡോ മുതലായ ആംഗ്ലേയസാമ്പത്തികശാസ്ത്രജ്ഞന്മാരാണു്. മാർക്സു് സോഷ്യലിസത്തിൻെറ ചിന്നിച്ചിതറിക്കിടന്നിരുന്ന ആശയശകലങ്ങളെ കൂട്ടി ക്രമീകൃതമായി പഠിക്കുകയും തൻെറ ബുദ്ധിയുപയോഗിച്ചു് അതിനൊരു മനോഹരമായ നൂതനരൂപം പ്രദാനംചെയ്യുകയും ചെയ്തു. അദ്ദേഹം സോഷ്യലിസ്റ്റുസിദ്ധാന്തങ്ങളെ പ്രസ്പഷ്ടമാക്കുവാൻ 'ദി കമ്മ്യൂണിസ്റ്റുമാനിഫെസ്റ്റോ', 'ദി ക്യാപ്പിറ്റൽ' എന്നീ രണ്ടുമഹൽഗ്രന്ഥങ്ങൾ രചിച്ചു. ഏംഗത്സുമായി യോജിച്ചു് 1848ൽ മാർക്സു് 'ദി കമ്മ്യൂണിസ്റ്റുമാനിഫെസ്റ്റോ' എന്ന ഗ്രന്ഥത്തിലൂടെ കമ്മ്യൂണിസ്റ്റുസിദ്ധാന്തങ്ങളെക്കുറിച്ചു് പ്രതിപാദിച്ചു. ഈ ഗ്രന്ഥം നാലുഭാഗങ്ങളായി വിഭജിക്കപ്പെട്ടിരിക്കുന്നു. ഒന്നാംഭാഗത്തിൽ മുതലാളി–തൊഴിലാളിവർഗ്ഗങ്ങളുടെ ആവിർഭാവത്തിൻെറ ചരിത്രമാണു് ഉള്ളതു്. രണ്ടാംഭാഗത്തിൽ തൊഴിലാളിസംഘടനകളെക്കുറിച്ചു് പ്രതിപാദിച്ചിരിക്കുന്നു. മൂന്നാംഭാഗത്തിൽ എല്ലാ ഉട്ടോപ്യൻസോഷ്യലിസ്റ്റുകളേയും കുറിച്ചുള്ള നിരൂപണമാണു്. നാലാംഭാഗത്തിൽ, തൊഴിലാളികൾക്കു് ചില നിർദ്ദേശങ്ങൾ നൽകുകയാണു് ചെയ്തിട്ടുള്ളതു്. 1867മുതൽ 1894വരെ മാർക്സു് 'ദി ക്യാപ്പിറ്റൽ' എന്നപേരായ മറെറാരു മഹൽഗ്രന്ഥം രചിച്ചു. അതിലദ്ദേഹം മുതലിനേയും മുത

ലാളിത്തത്തെയും കുറിച്ച് സവിസ്തരം പ്രതിപാദിച്ചിട്ടുണ്ട്. ഈ ഗ്രന്ഥങ്ങളിലായി എഴുതപ്പെട്ടിട്ടുള്ള സിദ്ധാന്തങ്ങളെ നമുക്ക് ഒറ്റവാക്കിൽ 'മാർക്സിസം' എന്നു പറയാം.

## മുതൽ എങ്ങിനെ ഉണ്ടാവുന്നു?

മാർക്സിസത്തെക്കുറിച്ച് വിശദമായി പര്യാലോചന ചെയ്യുന്നതിനു മുമ്പായി മാർക്സിന്റെ മതപ്രകാരം മുതൽ എന്നാൽ എന്താണ്, അത് എങ്ങിനെ ഉണ്ടാവുന്നു എന്നീ സംഗതികളെക്കുറിച്ച് കുറച്ചൊന്ന് അറിയേണ്ടതുണ്ട്. ലോകത്തിലെ വ്യവസായത്തിന്റെയും തൊഴിലിന്റെയും ചരിത്രത്തെ പ്രധാനമായി മൂന്നു ഘട്ടങ്ങളായി തിരിക്കാവുന്നതാണ്. കുടിൽ വ്യവസായത്തിന്റെ കാലമാണ് അവയിൽ ആദ്യത്തേത്. ഇത് വളരെ പ്രാചീനകാലം മുതൽക്ക് നടപ്പിൽ വന്നിട്ടുള്ളതാണ്. ഇക്കാലത്ത് കൈവേലയിൽ വിദഗ്ധരായവർ ഏററവും കുറഞ്ഞ ഉപകരണങ്ങളുടെ സഹായത്തോടുകൂടി തങ്ങളുടെ വൈദഗ്ധ്യം പ്രകടിപ്പിച്ചിരുന്നു. തന്റെ പ്രയത്നഫലവും അയാൾ തന്നെ അനുഭവിച്ചിരുന്നു. തന്റെ കലാവൈദഗ്ധ്യം ഉപയോഗിച്ച് നിർമ്മിക്കപ്പെട്ടതായ ആ വസ്തുക്കളെല്ലാം അവന്റേതന്നെ സ്വന്തമായിരുന്നെങ്കിൽ അതിൽനിന്നുള്ള മുഴുവൻ ലാഭവും അവന് തന്നെ ലഭിച്ചിരുന്നു; എന്നാൽ ആ വസ്തുക്കൾ അവന്റെ സ്വന്തമല്ലെങ്കിൽ, അവൻ ആ വസ്തുക്കൾ നിർമ്മിക്കുന്നതിൽ തന്റെ കലാചാതുരി പ്രകടിപ്പിക്കുകമാത്രമേ ചെയ്തിട്ടുള്ളുവെങ്കിൽ തന്റെ പ്രയത്നത്തിന്റെ വിലമാത്രം അവന് കിട്ടിയിരുന്നു. അവന്റെ പ്രയത്നത്തിൽ നിന്ന് മുതലെടുക്കുന്ന ഒരു യജമാനൻ അന്നുണ്ടായിരുന്നില്ല. നിർമ്മിതവസ്തുക്കളും അദ്ധ്വാനത്തെയും വേർതിരിച്ചു നിർത്തുന്നതായിരുന്നു രണ്ടാമത്തെ ഘട്ടം. ഈ ഘട്ടത്തിൽ മുതലാളി കുറച്ചു തൊഴിലാളികളെ ദിവസക്കൂലിയോ ആഴ്ചക്കൂലിയോ കൊടുത്തു പ്രവൃത്തിക്ക് നിയമിക്കുകയും തൊഴിലാളികളുടെ

അദ്ധ്വാനത്തിൽ ചെറിയൊരുഭാഗം അയാൾ സ്വന്തമായെടുത്തനുഭവിക്കുകയും ചെയ്തു പോന്നു. ഇപ്രകാരം തൊഴിലാളികളുടെ മേലെയുള്ള മുതലാളിമാരുടെ ചൂഷണം ആരംഭിച്ചു. ഇവിടെ നിന്നാണ് സ്വത്ത് സ്വരൂപിച്ചുനിൽക്കുവാൻ തുടങ്ങിയതു്. യന്ത്രസഹായത്തോടുകൂടിയ വൻവ്യവസായികാഭിവൃദ്ധിയാണ് മൂന്നാമത്തെ കാലഘട്ടം. ഈ ഘട്ടത്തിൽ മുതലാളിത്തത്തിന്റെ തനിനിറം പുറത്തുവന്നു.

## 'അതിരിക്തവില' എന്നാൽ എന്തു്?

തൊഴിലാളിയുടെ അദ്ധ്വാനവും അതിരിക്തവിലയും കൂടിച്ചേർന്നിട്ടാണ് മുതലുണ്ടാവുന്നതു്. എന്താണ് ഈ അതിരിക്തവില (Surplus Value)¹ എന്ന ചോദ്യം ഇവിടെ ഉത്ഭവിക്കുന്നു. ഈ സിദ്ധാന്തത്തിൽ മാർക്ക്സ് പണ്ടത്തെ ഇംഗ്ലണ്ടിലെ ധനതത്വശാസ്ത്രജ്ഞന്മാരെയാണ് സ്വീകരിച്ചിട്ടുള്ളതു്. എന്നാൽ അവരോടൊപ്പംതന്നെ അദ്ദേഹം അതിൽനിന്നെല്ലാം വ്യത്യസ്തമായി സ്വന്തമായൊരുരൂപം ആവിഷ്കരിക്കുകയും ചെയ്തിട്ടുണ്ട്. മുതലാളിവർഗ്ഗത്തിന്റെ ധനം വൻവ്യവസായികവസ്തുക്കളുടെ സങ്കലനത്തിലാണ്. ഈ വൻവ്യവസായികവസ്തുക്കൾക്ക് അവയുടെ ഉപയോഗത്തിന്നനുസരിച്ച ഒരു വിലയുണ്ട്. ഏതൊരു വസ്തു എത്ര അധികം ഉപയോഗമുള്ളതായിരിക്കുമോ അത്രത്തോളം അധികമായിരിക്കും അതിന്റെ വിലയും. ഈ വിലയെ "വിനിമയവില" എന്നു പറയാം. ഇതുമൂലം കമ്പോളവിലയും തിട്ടപ്പെടുത്താൻ കഴിയും. അതിലൊരുപക്ഷേ മാറ്റം വന്നേക്കും. കാലത്തിന്നനുസരിച്ച് കുറഞ്ഞും ഏറിയും വരാം. ഈ വിലയുടെ ഏറ്റക്കുറച്ചിൽ, വസ്തുവിന്റെ ഉല്പാദനത്തിൽ സംഭരിക്കപ്പെട്ടിട്ടുള്ള അദ്ധ്വാനസമയത്തിന്നനുസരിച്ചിരിക്കും. അദ്ധ്വാനസമയം കണക്കാക്കുമ്പോൾ ഉല്പാദനത്തിന്ന് സഹായമായിത്തീർന്ന ഫാക്ടറികൾ യന്ത്രങ്ങൾ, വിദ്യുച്ഛക്തി മുതലായി മുതലാളികളുടെ അധികാ

ത്തിലുള്ള പലതും പരിശോധിയ്ക്കപ്പെടേണ്ടതായിട്ടുണ്ടു്. ഇപ്രകാരം മുതലാളി പാവപ്പെട്ടതൊഴിലാളികളുടെ അദ്ധ്വാനശക്തിയെ വിലയ്ക്കുവാങ്ങി യന്ത്രം മുതലായവയുടെ സഹായത്തോടുകൂടി, തൊഴിലാളിയ്ക്കു് കൂലി കൊടുക്കുവാനും, ഫാക്ടറിയുടെ നടത്തിപ്പുചിലവു് നിർവ്വഹിയ്ക്കുവാനും തന്റെ സ്വന്തം ലാഭമെടുക്കുവാനും കഴിയത്തക്കവണ്ണം 'ചിറാമിയ'വിലയും കൂടിച്ചേർന്ന വസ്തുനിർമ്മിയ്ക്കുന്നു. തൊഴിലാളിയ്ക്കു് അവന്റെ ജീവൻ നിലനിർത്തുവാനാവശ്യമായ പ്രതിഫലം മാത്രമാണു് നൽകുന്നതു്. ബാക്കിയെല്ലാം വാടകയായോ പലിശയായോ മറ്റേതെങ്കിലും വിധത്തിലുള്ള മിച്ചമായോ മുതലാളി തട്ടിയെടുക്കുകയാണു് ചെയ്യുന്നതു്. ഈ ലാഭമാണു് വാസ്തവത്തിൽ ആ വസ്തുവിന്റെ 'അതിരിക്തവില'. മുതലാളി അന്യായമായി തട്ടിയെടുക്കുന്ന ഇതു് സ്വാഭാവികമായും തൊഴിലാളികൾക്കിടയിൽ വിതരണം ചെയ്യപ്പെടേണ്ടതാണു്.

**ചരിത്രത്തിന്റെ ഭൗതിക പശ്ചാത്തലം.**

മാർക്സിന്റെ ചരിത്രപരമായ ഭൗതിക വാദസിദ്ധാന്തത്തെക്കുറിച്ചു് ചിന്തിയ്ക്കുന്നതായാൽ അതിൽ സാമ്പത്തികമായ കഴിവിന്നു് അതിപ്രധാനമായ ഒരു സ്ഥാനമുള്ളതായി കാണാം. ഓരോ സമുദായത്തിന്റെയും അടിയിൽ ഉല്പാദനത്തിന്നു് ഒരു പ്രത്യേക മഹത്വമുണ്ടായിരുന്നതായി കാണാം. നിയമങ്ങളും മതങ്ങളും സൃഷ്ടിക്കപ്പെട്ടിട്ടുള്ളതും ഇതേകാരണത്താലാണു്. രാഷ്ട്രീയമായും ചരിത്രപരമായും ഉള്ള സംഭവങ്ങളുടെയെല്ലാം പശ്ചാത്തലം മുഖ്യമായും സാമ്പത്തികമാണു്. അതാതുകാലത്തെ സാമ്പത്തികവ്യവസ്ഥയ്ക്കു് അനുസരിച്ചിരിയ്ക്കും അന്നത്തെ ഭരണസമ്പ്രദായവും സമുദായികഘടനയും. ആദ്യകാലത്തു് ഉല്പാദനം ചെറിയതോതിലായിരുന്നതുകൊണ്ടു് സാമന്തന്മാർക്കു് പ്രാബല്യമുള്ള രാഷ്ട്രങ്ങളാണു് നിലവിൽവന്നതു. അതിന്നുശേഷം ഉല്പാദനം കുറച്ചുകൂടി വളർന്നുവന്നപ്പോൾ ജാതി പ്രധാന രാഷ്ട്രങ്ങളുടെ എണ്ണംകൂടി. വമ്പിച്ചതോതിൽ ഉല്പാദനം നടക്കുന്ന ഇക്കാലത്തു് ജാതി പ്രധാനമായ

വയിലും മററു പ്രകാരത്തിലുമുള്ള രാഷ്ട്രങ്ങളിലും വർഗ്ഗവ്യത്യാസം വളരെയധികം വളർന്നു വന്നിരിക്കുന്നു.

**വർഗ്ഗസമരം**

ഇങ്ങിനെ നോക്കുമ്പോൾ നമുക്ക് ഇന്നത്തെ സമുദായത്തെ രണ്ടു തരമായി തിരിക്കാം. പരോപജീവികളായ, അന്യായമായി അന്യരുടെ അദ്ധ്വാനത്തിൽ നിന്ന് മുതലെടുക്കുന്ന, അന്യന്റെ രക്തം ഊററിക്കുടിച്ച് തടിച്ചുകൊഴുക്കുന്ന ഒരു വർഗ്ഗമാണ് ഒന്നാമത്തേത്. ഇതിനെ മുതലാളിവർഗ്ഗമെന്നോ ചൂഷകവർഗ്ഗമെന്നോ പറയാം. രണ്ടാമത്തേത് എന്നെന്നും അടിച്ചമർത്തപ്പെട്ടവരും കഷ്ടപ്പെടുന്നവരും ചൂഷണത്തിന്നിരയാവുന്നവരുമായവരുടെ വർഗ്ഗമാണ്. അതിനെ നമുക്ക് തൊഴിലാളി വർഗ്ഗമെന്നോ അദ്ധ്വാനിക്കുന്ന വർഗ്ഗമെന്നോ പറയാം. ഈ രണ്ടുവർഗ്ഗങ്ങളുടെയുമിടയിൽ എന്നും സമരം നടന്നുവരികയാണ്. ഈ വർഗ്ഗസമരത്തിന്റെ ചരിത്രമാണ് ഒരു തരത്തിൽ മാനവസമുദായത്തിന്റെ ചരിത്രം.

ഈ ചരിത്രത്തിന്ന് പല പതനങ്ങളുമുണ്ട്. മുതലാളിത്തത്തിന്റെ ഏററവും വലിയ പ്രത്യേകത അതിൽതന്നെ അതിന്റെ വിനാശഹേതുക്കളും ഉടലെടുത്തുകൊണ്ടിരിക്കും എന്നുള്ളതാണ്. മുതലാളിത്തവ്യവസ്ഥയിൽ ഉല്പാദനം വമ്പിച്ചതോതിലായിരിക്കും; അത് ഏകാധികാരത്തിലേക്ക് കുതിച്ചുകൊണ്ടിരിക്കുകയും ചെയ്യും. സ്വത്തുമുഴുവൻ ഒരുപിടി വ്യക്തികളുടെ കയ്യിൽ ചെന്നുചേരുക എന്നതാണ് അതിന്റെ അനന്തരഫലം. 'കുട്ടിമുതലാളി'മാരുടെ എണ്ണം കുറഞ്ഞ്കുറഞ്ഞ് അവരും തൊഴിലാളിവർഗ്ഗത്തിൽ ലയിക്കും. തൊഴിലാളിവർഗ്ഗത്തിലെ എണ്ണം അങ്ങനെ പെരുകിക്കൊണ്ടിരിക്കും. രണ്ടാം ഘട്ടത്തിൽ എല്ലാ തൊഴിലാളികളും പലസ്ഥലങ്ങളിലായി ആയിരക്കണക്കിൽ അംഗങ്ങളുള്ള സംഘടനകൾ രൂപീകരിക്കുവാൻ തുടങ്ങുന്നു. മൂന്നാമത്തെ പതനത്തിൽ മുതലാളി തന്റെ ഉല്പന്നങ്ങൾ ചിലവഴിക്കുവാൻ പററിയ പുതിയ പുതിയ

കമ്പോളങ്ങളന്വേഷിക്കുന്നു, സാമ്രാജ്യനിർമ്മാണം മുതലായ്തുടങ്ങുന്നു. തൽഫലമായി ലോകത്തിൽ ഗതാഗതം അഭിവൃദ്ധി പ്രാപിക്കുന്നു. നാലാം ഘട്ടത്തിൽ അധികരിച്ച ഉല്പാദനം കാരണം സാമ്പത്തിക ഞെരുക്കം പ്രകടമായിത്തീരുന്നു. അത്യാപത്തെയും അവസാനത്തെയുമായ പതനത്തിലെത്തുമ്പോൾ ദാരിദ്ര്യം, തൊഴിലില്ലായ്മ, അജ്ഞത എന്നിവയാൽ തൊഴിലാളികളുടെ നില കൂടുതൽ ശോചനീയമായിത്തീരുന്നു. വർഗ്ഗസമരത്തിന്റെ ശക്തി കുറയുന്നതിനു പകരം അനുദിനം കൂടിക്കൊണ്ടേയിരിക്കുന്നു.

**തൊഴിലാളി വിപ്ലവം**

ഇങ്ങിനെയുള്ള ഘട്ടത്തിൽ തൊഴിലാളികൾ കൂടുതൽ സംഘടിക്കണം. വ്യക്തിഗതമായ മുതലുടമസമ്പ്രദായം അവസാനിപ്പിച്ച് ദേശസാൽക്കരണത്തിനും പാട്ടമായോ, പലിശയായോ മറ്റേതെങ്കിലും പ്രകാരമായോ ലാഭമെടുക്കുന്നതിന് യാതൊരു അവസരവും ഉണ്ടാവാതിരിക്കത്തക്കവണ്ണമുള്ള ഉല്പാദനപദ്ധതി സമ്പ്രദായം നിലവിൽ വരുത്തുവാനും അവർ അങ്ങേയറ്റം പരിശ്രമിക്കണം. ഇതിന് ഭരണകൂടത്തിന്റെ കടിഞ്ഞാൺ തൊഴിലാളികളുടെ കയ്യിലായിരിക്കേണ്ടതു് അവശ്യം ആവശ്യമാണ്. എന്നാൽ അതിന് മുതലാളികൾ അത്രവേഗമൊന്നും സമ്മതിച്ചുകൊടുക്കുകയൊന്നുമില്ല. അതുകൊണ്ട്, തൊഴിലാളികൾക്ക് സമരം ചെയ്തുകൊണ്ടുതന്നെ ഭരണത്തിന്റെ കടിഞ്ഞാൺ, ബലാല്ക്കാരമായി പിടിച്ചെടുക്കേണ്ടിവരും. ഈ സമരത്തിന് അവർ എപ്പോഴും തയ്യാറായിരിക്കണം.

**തൊഴിലാളി സർവ്വാധിപത്യം.**

പരസ്പരവിരോധവും തൊഴുത്തിൽകുത്തും കാരണം മുതലാളിത്തരാഷ്ട്രങ്ങൾ തമ്മിൽ ഭയങ്കരയുദ്ധം അനിവാര്യമാണ്. അത്തരം അവസരങ്ങളിലാണ് തൊഴിലാളികളുടെ വിപ്ലവം വിജയിക്കുവാൻ സാദ്ധ്യതയുള്ളത്. വിപ്ലവം ജയിച്ചാൽ ഉടനെതന്നെ തൊഴിലാളികൾ സ്വന്തമായൊരു ഭരണകൂടം സ്ഥാപിക്കുകയും മുതലാ

ളിത്തന്നെ നിർമ്മാർജ്ജനം ചെയ്യുകയും വേണം. ഇത്തരം വിപ്ലവങ്ങളാൽ മുതലാളികൾ പരിഭ്രാന്തരാവട്ടെ.

## സർക്കാരില്ലാത്ത സമുദായം

തൊഴിലാളിഭരണം മാർക്സിസത്തിന്റെ പരമലക്ഷ്യമല്ല. മാനസികവും ശാരീരികവുമായ പ്രവൃത്തികൾക്ക് തമ്മിൽ യാതൊരന്തരവും ഇല്ലാതാവുമ്പോൾ മാത്രമെ മാർക്സിസത്തിന്റെ ലക്ഷ്യം പൂർത്തിയാകുകയുള്ളു. സമുദായമാകെ വിദ്യാസമ്പന്നമാവും. സദാചാരപരമായി മനുഷ്യൻ അങ്ങേയറ്റം അഭിവൃദ്ധിപ്പെടും, അവനവന്റെ കഴിവിനനുസരിച്ച് ഓരോരുത്തരും അദ്ധ്വാനിക്കും; ഭരണകൂടത്തിന്റെ ആവശ്യം ഇല്ലാതാവുമ്പോൾ അതും തനിയെ അപ്രത്യക്ഷമാവും. ഭരണകൂടം നിലനില്ക്കുകയെന്നാൽ മർദ്ദനശക്തി നിലനില്ക്കുകയെന്നാണർത്ഥം. അതുകൊണ്ട് വ്യക്തിസ്വാതന്ത്ര്യത്തിന്റെ യഥാർത്ഥസുഖം അനുഭവിക്കുവാൻ കഴിയണമെങ്കിൽ ഭരണകൂടവും അവസാനിപ്പിക്കുകയാണ് ഉചിതമായിട്ടുള്ളത്.

## മാർക്സിസത്തിന്റെ ന്യൂനതകൾ

മാർക്സിസത്തിന് ഇത്രയെല്ലാം മാഹാത്മ്യങ്ങളുണ്ടെങ്കിലും അതിനും ചില ന്യൂനതകളെല്ലാമുണ്ട്. അവയുടെനേരെ കണ്ണടയ്ക്കുന്നത് ഉചിതമാവില്ലല്ലോ. മാർക്സിസം സിദ്ധാന്തപരമായതിനേക്കാൾ പ്രചരണാത്മകമായിപ്പോയി എന്നതാണ് അതിന്റെ ഏററവും വലിയ ന്യൂനത. മാർക്സിസത്തിൽ 'മുതൽ' എന്നുച്ചരിക്കുന്നതുതന്നെ പാപമാണെന്ന് കരുതപ്പെടുന്നു. മാർക്സിനെപ്പോലെയുള്ള ഒരു ശാസ്ത്രീയ ചിന്തകന് ഇതു യോജിച്ചതായി തോന്നുന്നില്ല. മാർക്സ് തന്റെ സിദ്ധാന്തങ്ങളിൽ മനുഷ്യജീവിതത്തിന്റെ സാമ്പത്തികവശങ്ങൾക്കാണ് പ്രഥമസ്ഥാനം നൽകിയിട്ടുള്ളത്—ഇതാണ് രണ്ടാമത്തെ ന്യൂനത. യഥാർത്ഥത്തിൽ മനുഷ്യജീവിതം ഉദരപോഷണംവരെമാത്രം പരിമിതമായതല്ല. മനുഷ്യജീവിതം രാഷ്ട്രീയം, തത്വശാസ്ത്രം, ആദ്ധ്യാത്മി

കം, സാഹിത്യം മുതലായവയുടെ ഒരു സങ്കലനമാണ്. സാമ്പത്തികമായ വീക്ഷണകോടിയിൽക്കൂടിമാത്രം ചരിത്രത്തെ അപഗ്രഥനം ചെയ്യുന്നതു് ഉചിതമായിരിക്കുകയില്ല. മാർക്സ് തന്നെ തന്റെ തത്വശാസ്ത്രത്തിൽ ദൃഢമായി ഉറച്ചുനിന്നില്ല എന്നതാണ് മൂന്നാമത്തെ ന്യൂനത. പ്രാരംഭത്തിൽ തൊഴിലാളി വിപ്ലവത്തെ സമർത്ഥിക്കുകയും അതിൽതന്നെ ഉറച്ചു നിൽക്കുകയും ചെയ്തെങ്കിലും പിന്നീട് അദ്ദേഹംതന്നെ പറഞ്ഞു, വികാസവാദ സോഷ്യലിസം ഇംഗ്ലണ്ട് മുതലായ രാഷ്ട്രങ്ങൾക്ക് പറ്റുമെന്ന്. തൊഴിലാളിസർവ്വാധിപത്യത്തിൽ കാറൽ മാർക്സിന്റെ അതിരുകടന്ന വിശ്വാസമാണ് നാലാമത്തെ ന്യൂനത. മാർക്സിസത്തിന്റെ പരമലക്ഷ്യമായ 'സർക്കാരില്ലാത്ത രാഷ്ട്രം' നിർമ്മിക്കുന്നതിൽ പങ്കെടുക്കുവാൻ ആ സർവ്വാധിപത്യത്തിന് കഴിയുമോ എന്നാണ് സംശയം, അധികാരശക്തി അത്ര വമ്പിച്ചതാണ്.

**നേട്ടങ്ങൾ** മാർക്സിസത്തിന് ന്യൂനതകളെയപേക്ഷിച്ച് നേട്ടങ്ങളാണ് കൂടുതൽ. 1. മാർക്സിസത്തിന്റെ ലക്ഷ്യം ഏതെങ്കിലും പ്രത്യേകവർഗ്ഗത്തിന്റെ അഭ്യുന്നതിയല്ല, സമുദായത്തിന്റെയൊട്ടാകെ സർവ്വതോമുഖമായ വളർച്ചയാണ്. 2. മാർക്സിസ്റ്റ് സിദ്ധാന്തം നടപ്പിൽ വന്നാൽ ഓരോ വ്യക്തിക്കും ഭക്ഷണവും വസ്ത്രവും സാധാരണ ജീവിത സൗകര്യങ്ങളും നിശ്ചയമായും ലഭിക്കുവാനുള്ള സാദ്ധ്യതയുണ്ടാവും. 3. രാഷ്ട്രത്തിൽ വിദ്യാഭ്യാസം, പരസ്പരസ്നേഹം മുതലായവയെല്ലാം അഭിവൃദ്ധിപ്രാപിക്കും. 4. ചൂഷണവും വർഗ്ഗങ്ങളും ഇല്ലാതാവുന്നതോടുകൂടി ലോകത്തിൽ യുദ്ധവും അവസാനിക്കും. 5. മനുഷ്യൻ മനുഷ്യനെന്ന നിലക്ക് സമാദരിക്കപ്പെടും—പണക്കാരനോ പണ്ഡിതനോ ആവേണ്ടതില്ല. 6. ജീവിതനിലവാരത്തിലുള്ള സമത്വത്തിന് പ്രാബല്യം സിദ്ധിക്കുന്നതിനാൽ ലോകത്തിൽനിന്ന് മത്സരവും തിരോഭവിക്കും; ലോകം കൂടുതൽ കൂടുതൽ അടുത്തു വരികയും ചെയ്യും.



# നലാം അദ്ധ്യായം.

## സോഷ്യലിസം - (2) പരിണാമാത്മക സോഷ്യലിസം

## *(Evolutionary Socialism)*

---

**പരിണാമാത്മക സോഷ്യലിസം.**

ഇരുപതാം നൂററാണ്ടിലെ മറെറല്ലാസോഷ്യലിസ്റ്റുപ്രസ്ഥാനങ്ങളിലും മാർക്സിസത്തിന്ന് ഏററവുമധികം സ്വാധീനതയുണ്ടായിരുന്നതായി കാണാം. 1875-ലെ ഒന്നാം ഇൻറർനാഷനൽ സമ്മേളനത്തിൽ ചെയ്ത പ്രസംഗത്തിൽ മാർക്സ് ഇങ്ങിനെ പറയുകയുണ്ടായി:— "എല്ലാസ്ഥലങ്ങളിലും ഒരേ പ്രകാരത്തിൽ കാര്യങ്ങൾ നടക്കുവാൻ സാദ്ധ്യതയില്ല. അതാതുരാജ്യത്തെ ആചാരസമ്പ്രദായങ്ങളേയും അവിടങ്ങളിൽ ഉടലെടുത്തിട്ടുള്ള സ്ഥാപനങ്ങളേയും അനുസരിച്ചു മാത്രമേ അവിടത്തെ പ്രവർത്തനങ്ങൾ കൊണ്ടുനടത്തുവാൻ സാദ്ധ്യതയുണ്ടാവുകയുള്ളു. ഇംഗ്ലണ്ടിലും, അമേരിക്കയിലും, ഹോളണ്ടിലും തൊഴിലാളികൾക്ക് ഒരു പക്ഷെ സമാധാനപൂർവ്വമായിത്തന്നെ അവരുടെ ലക്ഷ്യം പരിപൂർണ്ണമാക്കുവാൻ കഴിഞ്ഞേക്കും." പരിണാമാത്മക സോഷ്യലിസത്തിന്നടിസ്ഥാനമായി മാർക്സിൻറെ ഇത്രയും വാക്യങ്ങൾ മാത്രമാണുണ്ടായിരുന്നത്. പരിണാമാത്മക സോഷ്യലിസത്തിൻറെ വ്യാപ്തി യൂറോപ്പിലെ പല രാഷ്ട്രങ്ങളിലുമുണ്ടായി, എന്നാൽ അതിൻറെ ആചാര്യന്മാർ പ്രധാനമായി ജർമ്മനിയിൽ റിവിഷ്യനിസ്റ്റുകളെന്നനിലയ്ക്കും, ഇംഗ്ലണ്ടിൽ ഫാബിയനിസ്റ്റുകളെന്ന നിലയ്ക്കുമാണ് രംഗപ്രവേശം ചെയ്തത്. ആദ്യം നമുക്ക് റിവിഷ്യനിസ്റ്റ്സ് അതായത് പരിവർത്തനവാദികളെ പററി ചിന്തിക്കാം.

**പരിവർത്തനവാദം (Revisionism)**

പരിവർത്തനവാദം മാർക്‌സിസത്തെ വളരെ ശക്തിയായനിലയിൽ വിമർശിച്ചിട്ടുണ്ടു്. മാർക്‌സിസ്റ്റുകാർ കരുതുന്നപോലെ മുതലാളിത്തസമ്പ്രദായം അത്രവേഗത്തിലൊന്നും അവസാനിക്കുവാൻ പോകുന്നില്ലെന്നാണു് ഇവരുടെ സിദ്ധാന്തം. അതിനാൽ വിപ്ലവാത്മകമായ പ്രവർത്തനങ്ങൾ അനാവശ്യമാണു്. പരിഷ്കാരങ്ങളിലൂടെ സാമൂഹ്യമായ ന്യൂനതകളെ പരിഹരിക്കാം. വർഗ്ഗസമരത്തെക്കുറിച്ചുള്ള മാർക്‌സിന്റെ ശക്തിമത്തായവാദവും ശരിയല്ല. സമുദായത്തിൽ വർഗ്ഗഭേദം തീർച്ചയായും നിലവിലുണ്ടു്, എന്നാൽ സംഘർഷം മാർക്‌സിന്റെ ദൃഷ്ടിയിലുണ്ടായിരുന്നത്ര അധികമൊന്നുമില്ല. ഇതിനെ നിർമ്മാർജ്ജനം ചെയ്‌വാൻ ആവശ്യമായിട്ടുള്ളതു് സമുദായത്തെ അഭിവൃദ്ധിപ്പെടുത്തുവാനുള്ള മാർഗ്ഗങ്ങളെ ആരാഞ്ഞു കണ്ടുപിടിച്ചു് അവയെ നടപ്പിൽവരുത്തുകയാണു്, അല്ലാതെ സമുദായത്തിന്റെ സ്വരൂപമായ ഭിത്തിതന്നെ തകർന്നുപോയേക്കാവുന്ന വിപ്ലവം കുത്തിപ്പൊക്കുകയല്ല. തൊഴിലാളി ഐക്യത്തിലൂടെ വർഗ്ഗസമരത്തിന്റെ സംഹാരാത്മകമായ പരിണാമത്തെ ദൂരീകരിക്കാവുന്നതാണു്.

**ബേൺസ്റ്റീനിന്റെ സിദ്ധാന്തം**

എഡ്വേർഡ് ബേൺസ്റ്റീൻ പരിവർത്തനവാദത്തിന്റെ ഏറ്റവും വലിയ ആചാര്യനായിരുന്നു. അദ്ദേഹം മാർക്‌സിസത്തിന്റെ ന്യൂനതകളെക്കുറിച്ചു് പരിപൂർണ്ണമായും വിശ്ലേഷണം ചെയ്തിട്ടുണ്ടു്. മാർക്‌സിന്റെ ചരിത്രപരമായ ഭൗതികവാദസിദ്ധാന്തത്തെ വിമർശിച്ചുകൊണ്ടു് ബേൺസ്റ്റീൻ പറഞ്ഞതു്, മാർക്‌സ് ചരിത്രത്തിന്റെ ഒരു വശത്തെ മാത്രമെ അദ്ധ്യയനം ചെയ്തുള്ളുവെന്നാണു്. വെറും സാമ്പത്തിക കാര്യങ്ങൾ മാത്രമല്ല ചരിത്രത്തെ ബാധിച്ചിട്ടുള്ളു; ചരിത്രത്തിൽ സ്വാധീനം ചെലുത്തിയ മറ്റുപലകാര്യങ്ങളുമുണ്ടു്. മാർക്‌സിന്റെ ‘അതിഭൗ

കതയില്ല് സിദ്ധാന്തം വെറും ഒരു സാങ്കല്പികവസ്തുവാണു്. വ്യവസായങ്ങളെ ദേശസാല്ക്കരിക്കുക, അവയെ വല്യനിലയിൽ നിയന്ത്രിക്കുക—ഇവരണ്ടും അത്യാവശ്യമാണു്. തൊഴിലാളികൾക്കു് ഭരണാധികാരം പിടിച്ചെടുക്കേണമെന്നുണ്ടെങ്കിലും അതിനും നിരവധി പ്രതിബന്ധങ്ങളുണ്ടു്. അതുകൊണ്ടു വ്യവസായത്തിൽ സഹകരണ സിദ്ധാന്തം നടപ്പിൽ വരുത്തുകയാണു് ഉചിതമായിട്ടുള്ളതു്. സമരംകൊണ്ടു പലപ്രതിബന്ധങ്ങളും വന്നുചേർന്നേക്കാം.

പ്രജാധിപത്യം ശരിക്കു് നടപ്പിലാക്കിയാൽ രാജ്യത്തു് സമാധാനമുണ്ടാകും. പ്രജാധിപത്യത്തിലൂടെ വളരെ വേഗത്തിൽ സോഷ്യലിസത്തിലേക്കു് എത്തുകയും ചെയ്യാം. തൊഴിലാളിഭരണത്തിലൂടെ ഇതു് സാദ്ധ്യമല്ല. പ്രജാധിപത്യത്തിൽ തൊഴിലാളിഭരണം പോലെ ഏതെങ്കിലും ഒരു പ്രത്യേകവർഗ്ഗത്തിന്റെ ഭരണമല്ല ഉണ്ടാവുന്നതു്. ഇതിൽ ഓരോ വർഗ്ഗത്തിനും ഓരോവ്യക്തിക്കും സ്വയം അഭിവൃദ്ധിപ്പെടുവാനുള്ള അവസരം ലഭിക്കുന്നു.

രാജ്യത്തിൽ സോഷ്യലിസം എങ്ങിനെ നടപ്പിൽ വരുത്താം എന്ന ചോദ്യം ഉദിക്കുന്നു. രാജ്യത്തിന്റെ സമ്പത്തിരിക്കുന്നതു് അതിലെ ഉൽപാദനങ്ങളിലാണു്. നിർമ്മാണവർഗ്ഗം പ്രധാനപ്പെട്ട ഉല്പാദനോപകരണങ്ങളിലെല്ലാം അധികാരം സ്ഥാപിക്കുകയാണെങ്കിൽ കാര്യം വളരെ എളുപ്പത്തിൽ സാധിക്കും. പ്രധാനപ്പെട്ട ഉല്പാദനോപകരണങ്ങളോടൊപ്പംതന്നെ ഉല്പാദനം, വിതരണം എന്നിവയുടെ അധികാരം ജനതയുടെ കയ്യിലായിരിക്കേണ്ടതു് ഇതിന്നാവശ്യമാണു്. രാജ്യത്തെ വിഭവങ്ങളെല്ലാം കൈവശത്തിലായതുകൊണ്ടാണു് മുതലാളിഭരണത്തിനു് ഇത്രയും പ്രാബല്യം സിദ്ധിച്ചിട്ടുള്ളതു്. ഇതുപയോഗിച്ചു് അവർ പാട്ടം പിരിക്കുകയും, നികുതി വസൂലാക്കുകയും, ലാഭമടിക്കുകയും ചെയ്യുന്നു. ഇതുതന്നെയാണു് വർഗ്ഗവ്യത്യാസത്തിനുള്ള കാരണവും. രാജ്യത്തു് ദാരിദ്ര്യവും കഷ്ടപ്പാടും വർദ്ധിക്കുവാൻ കാരണവും ഇതുതന്നെയാണു്. രാജ്യത്തെ സർവ്വവിധ ധനോല്പാദനോപകരണങ്ങളിന്മേലും ക്രമേണയാ

യി, നിയമവിധേയമായ മാറ്റത്തിലൂടെ, സമുദായത്തിന്റെ പരിപൂർണ്ണമായ അധികാരം സ്ഥാപിക്കപ്പെടുമ്പോൾ മാത്രമെ ഇതിനു് പരിഹാരമുണ്ടാവുകയുള്ളു.

മുതലാളിത്ത വ്യവസ്ഥയിൽ കൊള്ളലാഭമടിക്കുന്നതിനുള്ള ആ സ്വാതന്ത്ര്യമാണു് സർവ്വവിധ അനർത്ഥങ്ങൾക്കും മൂലകാരണം. ഇതിൽനിന്നാണു് ഈർഷ്യയും, വിദ്വേഷവും സമരവും പിറവിയെടുക്കുന്നതു്. മുതലാളിത്ത ഭരണത്തോടൊന്നിച്ചുതന്നെ വർഗ്ഗസമരവും അവസാനിപ്പിക്കാതിരിക്കാൻ നിർവ്വാഹമില്ല. ഈ കാര്യത്തിനുവേണ്ടി വിപ്ലവാത്മകമായ നടപടിയെടുക്കുകയാണെങ്കിൽ, ഒരുപക്ഷെ സമുദായത്തിൽ അരാജകത്വം പടർന്നുപിടിച്ചേക്കാനിടയുണ്ടു്. അതുകൊണ്ടു് പരിഷ്കാരത്തിലൂടെ ഉദ്ദേശസിദ്ധി കൈവരുത്തുവാനാണു് ശ്രമിക്കേണ്ടതു്. വ്യക്തികൾ കയ്യടക്കി വെച്ചുകൊണ്ടിരിക്കുന്ന സ്വത്തു് രാഷ്ട്രം പ്രതിഫലം കൊടുത്തുവാങ്ങണം—എന്നാൽ മാത്രമെ സാമ്പത്തിക പരിഷ്കാരം നടപ്പിലാക്കാൻ കഴിയൂ. ഈ മുതലിന്റെ നിയന്ത്രണാധികാരം പല സാമൂഹ്യസ്ഥാപനങ്ങൾക്കായിരിക്കും, കേന്ദ്രഭരണത്തിനായിരിക്കയില്ല. പ്രാദേശികവും, സാംസ്ഥാനികവും, കേന്ദ്രീയവുമായ വിഭജനകോണിൽക്കൂടിവേണം ഈ സ്ഥാപനങ്ങളെ വകതിരിക്കുക. പ്രാദേശികസ്ഥാപനങ്ങളുടെ അധികാരത്തിൽ ഗ്യാസ്, വിദ്യുച്ഛക്തി എന്നിവയുടെ ഉല്പാദനവിതരണങ്ങൾ, ഗൃഹനിർമ്മാണം, ആരോഗ്യം മുതലായ വിഷയങ്ങളും, സാംസ്ഥാനിക ഭരണത്തിൻകീഴിൽ ഖനി മുതലായവയും, കേന്ദ്രീയ ഭരണത്തിൻകീഴിൽ ബേങ്കു്, ഗതാഗതം മുതലായവയും ആവാം. ഇവയെല്ലാംകൂടി നിയന്ത്രിക്കുന്ന ഒരു ദേശീയാസൂത്രണസമിതി ആവശ്യമാണു്. ഇപ്രകാരം പരിഷ്കാരത്തിലൂടെ സോഷ്യലിസം നടപ്പാക്കാനുള്ള സാദ്ധ്യതയുണ്ടു്. മാർക്സിയൻ സിദ്ധാന്തങ്ങളിൽ ഇത്തരം പരിവർത്തനങ്ങൾ വരുത്തുവാനാണു് പരിവർത്തനവാദം പരിശ്രമിച്ചതു്.

ഇംഗ്ലണ്ടിൽ ഫേബിയനിസത്തിലൂടെയാണ് പരിണാമവാദ സോഷ്യലിസത്തിന്റെ സ്വരൂപം കാണപ്പെടുന്നത്. 1884_ൽ ബർനാഡ്ഷാ, സിഡ്നിവെബ്ബ്, ആനിബസന്റ് മുതലായവർ കൂടി ഇംഗ്ലണ്ടിൽ ഒരു ഫേബിയൻ സമാജം സ്ഥാപിച്ചു. അതിന്റെ ഉദ്ദേശം വിദ്യാഭ്യാസത്തിലൂടെ സോഷ്യലിസ്റ്റ് സിദ്ധാന്തങ്ങളെ പ്രചരിപ്പിക്കുകയെന്നതായിരുന്നു. ഈ സമാജം 'ഫേബിയൻ എസ്സേയ്സ്' എന്ന പേരിൽ കുറെ ഫേബിയൻ ലേഖനങ്ങളെ ശേഖരിച്ച് പ്രസിദ്ധീകരിച്ചു. ഫേബിയനിസത്തിന്റെ മുഖ്യ സിദ്ധാന്തങ്ങളാണ് അതിലുള്ളത്.

**ഫേബിയനിസ്റ്റ് സിദ്ധാന്തങ്ങൾ.**

മാർക്സിന്റെയും, പ്രൂധന്റെയും സിദ്ധാന്തങ്ങളെക്കാൾ കൂടുതലായി 'മില്ലി'ന്റെ പ്രായോഗികവാദമാണ് ഫേബിയൻ സോഷ്യലിസത്തിന് അടിസ്ഥാനമായിട്ടുള്ളത്. സമുദായത്തെ സോഷ്യലിസത്തിലേയ്ക്ക് നയിക്കുവാൻ ഏറ്റവും എളുപ്പമായ മാർഗ്ഗം പരിഷ്കരണമാണ്. സമുദായവ്യവസ്ഥ സ്ഥായിയായി നില്ക്കുന്ന ഒന്നല്ല. അതിൽ പരിവർത്തനങ്ങൾ ഉണ്ടായികൊണ്ടേയിരിക്കുന്നു. ഈ പരിവർത്തനസ്വഭാവം കാരണമാണ് സമുദായം ഏകാധിപത്യത്തിൽനിന്ന് ക്രമേണ പ്രജാധിപത്യത്തിലേയ്ക്ക് ഉയർന്നുവന്നത്.— ഈ പ്രജാധിപത്യം ക്രമേണയായി സോഷ്യലിസത്തെ ആനയിച്ചുകൊണ്ടിരിക്കുകയാണ്. വൈയക്തികവ്യവസായം സാമൂഹ്യവ്യവസായമായി പരിണമിച്ചു. ഫേക്ടറികളിൽ ഇന്ന് മുതലാളിയുടെ സ്ഥാനം വെറും മാനേജർ എന്ന നിലക്കമാത്രമായിത്തീർന്നിരിക്കുന്നു. കൂട്ടുമുതലിന്റെ അടിസ്ഥാനത്തിൽ പുതുതരം കമ്പനികളുടെ നിർമ്മാണം നടന്നുകൊണ്ടിരിക്കുന്നു. ഇവയെല്ലാം സോഷ്യലിസത്തിന്റെ ലക്ഷണങ്ങളാണ്. ഇതിൽനിന്നെല്ലാം ഒരു കാര്യം സ്പഷ്ടമാകുന്നുണ്ട്—സമുദായം ക്രമേണ സോഷ്യലിസത്തിലേക്ക് നീങ്ങിക്കൊണ്ടിരിക്കുകയാണ്. ഇത്തരം സന്ദർഭത്തിൽ

വിപ്ലവം കുത്തിപ്പൊക്കുകയാണെങ്കിൽ അതിന്റെ പരിണാമം വിനാശാത്മകമായിരിക്കും. സമുദായത്തിന്റെ സ്വാഭാവിക വികാസത്തിന് അതൊരു വിഘാതമായിത്തീരുകയും ലക്ഷ്യം പ്രാപിക്കാൻ സാധിക്കാതിരിക്കുകയും ചെയ്യും.

**എങ്ങിനെ നടപ്പാക്കാം**

ഫേബിയനിസം എങ്ങിനെ നടപ്പിൽ വരുത്താം എന്ന പ്രശ്നം ഉദിക്കുന്നു. ഇതിന് അവശ്യം ആവശ്യമായിട്ടുള്ളത് ദേശീയവിഭവങ്ങളിൽ മുതലാളികൾക്കുള്ള അവകാശം എടുത്തുകളയുകയും തൽസ്ഥാനത്ത് സമുദായത്തിന്റെ സമ്പൂർണ്ണാധികാരം സ്ഥാപിക്കുകയുമാണ്. മുഴുവൻ സമുദായത്തിന്റെയും സമ്പൂർണ്ണമായ അധികാരമാണ്, ഏതെങ്കിലും ഒരു പ്രത്യേക വർഗ്ഗത്തിന്റെയല്ല എന്ന് പ്രത്യേകം ഓർക്കണം. ഏതെങ്കിലും ഒരു പ്രത്യേക വർഗ്ഗത്തിന്റെ അധികാരമായാൽ പിന്നും അതേ വർഗ്ഗസമരവും ചൂഷണവും സമുദായത്തിൽ നടമാടുവാൻ തുടങ്ങും. സമുദായത്തിന് സാമൂഹ്യരീതിയിലുള്ള അധികാരമുണ്ടാവുകയും എല്ലാവർഗ്ഗങ്ങളും അതിൽ ഉൾപ്പെടുകയും ചെയ്താൽ പിന്നെ സമരമുണ്ടാവാനുള്ള സാധ്യതയില്ല. ഇക്കാര്യം സാവധാനത്തിൽ സാധിക്കേണ്ടതാണ്. കെട്ടിടങ്ങളും ഇൻഷ്വറൻസ് മുതലായവ സമുദായത്തിന്റെ അധികാരത്തിൽ കൊണ്ടുവരുവാൻ മുൻസിപ്പാലിറ്റികളെക്കൊണ്ട് നിയമങ്ങൾ പാസ്സാക്കിക്കണം. ഇതിനുശേഷം ക്രമേണയായി നിലം, വ്യവസായം എന്നിവയെ പൊതുസ്വത്താക്കി മാറ്റണം. മുതലാളികൾ കൊള്ളാക്കാതെ നിലത്തിൽ നിന്നും വ്യവസായത്തിൽ നിന്നും ലാഭമെടുക്കുന്നതു് നിർത്തണം. പിന്നീട്, സാവധാനത്തിൽ ആവശ്യമുള്ള മറ്റു വസ്തുക്കളെയും ദേശസാൽക്കരിക്കണം. പക്ഷെ, എല്ലാ പരിഷ്കാരത്തിലൂടെയും സമാധാനപൂർവ്വമായും വേണം ചെയ്യുവാൻ.

സിഡ്നി വെബ്ബ് പിന്നീട് 1920-ൽ ചില ഫേബിയൻ

സിദ്ധാന്തങ്ങളെപ്പററി പുനരാലോചന ചെയ്തുകൊണ്ടു്, തൊഴിലാളിസംഘടനയുടെയും സഹകരണാത്മകമായ വിപ്ലവത്തിൻെറയും മഹത്വത്തെക്കുറിച്ചു് പ്രതിപാദിക്കുകയുണ്ടായി.

ഫേബിയനിസം ഇന്നു് നിലനില്ക്കുന്നതു് കേവലം വാദപ്രതിവാദത്തിനും നിരൂപണത്തിനും ഉള്ള ഒരു വിഷയമായിട്ടുമാത്രമാണു്; പ്രായോഗികമായി അതിനു് യാതൊരു നിലപാടും ഇന്നില്ല.



# അഞ്ചാം അദ്ധ്യായം.

## സോഷ്യലിസം-(3)-ഗിൽഡ് സോഷ്യലിസം.

## (Guild Socialism)

### ഗിൽഡ് സോഷ്യലിസം—ആവിർഭാവത്തിന്റെ മൂലകാരണങ്ങൾ.

ഗിൽഡ് സോഷ്യലിസത്തിന്റെ സിദ്ധാന്തങ്ങളെ കുറിച്ച് പ്രതിപാദിക്കുന്നതിനു മുമ്പായി അതിന്റെ ആവിർഭാവത്തിനുള്ള മൂലകാരണങ്ങളിലേക്ക് നമുക്കൊന്നു കണ്ണോടിക്കാം. 1830 മുതൽ 40 വരെയുണ്ടായ തൊഴിലാളി വിപ്ലവങ്ങളിൽ അവർക്ക് ഒരു സംഘടന ആവശ്യമാണെന്ന് തോന്നലുണ്ടാവാൻ തുടങ്ങി. മാർക്സിയൻ സാമ്പത്തിക തത്വശാസ്ത്രം ജനങ്ങളിൽ നിരാശയുളവാക്കുകയാണുണ്ടായത്. ജനങ്ങൾക്ക് വിപ്ലവത്തിന്റെ മാത്രം പല്ലവിയും കൂടാതെ ഒരു 'മതം' ആവശ്യമായിരുന്നു. ഈയവസരത്തിൽ ഇംഗ്ലണ്ടിൽ ഉണ്ടായ വ്യാവസായിക വിപ്ലവത്തിനെതിരായും ജനങ്ങൾ ശബ്ദമുയർത്തി. ഫാക്ടറികളിലൂടെ മതത്തിന് അധഃപതനം നേരിട്ടുകൊണ്ടിരിക്കുകയായിരുന്നു. സാമാന്യ ജനങ്ങൾക്ക് ദൈവവിശ്വാസം കുറഞ്ഞുവരുവാൻ തുടങ്ങി. ഇതിനെതിരായി സാഹിത്യത്തിൽ ഗ്രന്ഥങ്ങൾ രചിക്കപ്പെട്ടു. വർദ്ധിച്ചുവരുന്ന തൊഴിലില്ലായ്മകാരണം, വ്യക്തികളുടെ അവകാശങ്ങളിൽ സമുദായത്തിന് കൂടുതലായ അധികാരം കൊടുക്കേണ്ടുന്ന ആവശ്യവും നേരിട്ടു. ഇതുകാരണമായിട്ടാണ് സംഘടനകൾ ഉടലെടുത്തത്, മദ്ധ്യകാലത്തെ രാഷ്ട്രീയ സിദ്ധാന്തങ്ങൾ ഈ സംഘടനകളുടെ നിർമ്മാണത്തിൽ അധികം സ്വാധീനത ചെലുത്തി. അക്കാലത്തെ വ്യക്തിസ്വാതന്ത്ര്യത്തെയും സംഘശക്തിയെ

യുംകൂടി നോക്കിയപ്പോൾ, സംഘശക്തിയ്ക്കു് പ്രാബല്യമുള്ള ഒരു സോഷ്യലിസമാണു് ഉചിതമായിട്ടുള്ളതെന്നു് ഒരു തോന്നലുണ്ടായി. രാജ്യങ്ങളിലെ തൊഴിലാളിവിപ്ലവങ്ങളും ഇതിൽ സ്വാധീനത ചെലുത്തിക്കൊണ്ടിരുന്നു. അനുദിനം വളർന്നുവന്നിരുന്ന ദേശീയബോധവും ജനങ്ങളുടെയിടയിൽ അധീശത്വത്തിനെതിരായ ഒരു മനോഭാവം ഉളവാക്കി. ഈവക കാരണങ്ങളെല്ലാം കൂടിച്ചേർന്നു് ഇംഗ്ലണ്ടിൽ ഗിൽഡ് സോഷ്യലിസത്തിന്റെ ഉൽപ്പത്തിക്കു് വഴിയുണ്ടാക്കി. ഫേബിയനിസം, ഇതിന്റെ വളർച്ചയ്ക്കു് അത്യധികം സഹായമായിത്തീരുകയും ചെയ്തു.

**വികാസം.** മദ്ധ്യകാലത്തെ ശില്പിസംഘങ്ങളുടെ അടിസ്ഥാനത്തിൽ വ്യാവസായിക സ്വാതന്ത്ര്യം സ്ഥാപിക്കുന്നതിനെക്കുറിച്ചു് എ. ജെ. പെൻറിയുടെ 'ദി റെസ്റ്റൊറേഷൻ ഓഫ് ദി ഗിൽഡ് സിസ്റ്റം' എന്ന പുസ്തകം 1906ൽ പ്രസിദ്ധപ്പെടുത്തിയതോടുകൂടിയാണു് ഗിൽഡ് സോഷ്യലിസത്തിന്റെ ആരംഭം. ഇപ്പുസ്തകത്തെ അടിസ്ഥാനമാക്കി എസ്സ്. ജി. ഹോബ്സനും, എ. ആർ. ഓറേജും 'ന്യൂ ഏജ്' എന്ന പത്രത്തിൽ വ്യവസായത്തിൽ സ്വാതന്ത്ര്യത്തിന്റെ ആവശ്യകതയെക്കുറിച്ചു് അനവധി ലേഖനങ്ങൾ എഴുതി. 1915ൽ ഇംഗ്ലണ്ടിൽ 'നേഷനൽ ഗിൽഡ്സ് ലീഗ്' സ്ഥാപിച്ചു. അതിലെ അംഗങ്ങളിൽ ബെർട്രൻഡ് റസ്സൽ, എച്ച്. എൻ. ബ്രെയിൽസ്ഫോർഡ്, ജി. ഡി. എച്ച്. കോൾ എന്നിവരുടെ പേരുകൾ പ്രത്യേകം എടുത്തുപറയത്തക്കതാണു്. ഇതിന്റെ ഉദ്ദേശം ജനങ്ങളിൽ സംഘടനാബോധമുണ്ടാക്കുവാനാവശ്യമായ പ്രചാരവേല നടത്തുക, കൂലിസമ്പ്രദായം അവസാനിപ്പിക്കുക, വ്യവസായത്തിൽ സ്വയംഭരണം നടപ്പാക്കൽ എന്നിവയായിരുന്നു.

**ഗിൽഡ് സോഷ്യലിസത്തിന്റെ സിദ്ധാന്തങ്ങൾ**

ഇപ്രകാരം നിരന്തരമായി വളർന്നുവന്ന രാജശക്തിയ്ക്കെതി

ടെ ഒരു മികച്ച പ്രതിനിധിയാവാൻ കഴിയും. തന്നെയോ അദ്ധ്യാപകന്മാരെങ്കിൽ അവരാകട്ടെ അദ്ധ്യാപകന്മാരെ തികച്ചും പ്രതിനിധീകരിക്കുവാൻ സാധിക്കും. എന്നാൽ ധാന്യക്കച്ചവടക്കാരനോട് അദ്ധ്യാപകന്മാരെ പ്രതിനിധീകരിക്കുവാൻ പറയുകയാണെങ്കിൽ അഥവാ വസ്ത്രവ്യാപാരിയെ, ധാന്യവ്യാപാരിയുടെ പ്രാതിനിധ്യം വഹിക്കുവാൻ നിർബ്ബന്ധനാക്കിയിരിക്കുകയാണെങ്കിൽ അതൊരു പരിഹാസ്യമായ പ്രവൃത്തിയായിത്തീരും. അതുകൊണ്ട് ഓരോ വ്യവസായത്തിനും തൊഴിലിനും പ്രവൃത്തിക്കുംവേണ്ടി നിയോജകമണ്ഡലങ്ങൾ സ്ഥാപിക്കണം. ഇതേ നിയോജകമണ്ഡലങ്ങളാണ് സംഘങ്ങളായി രൂപപ്പെടുത്തേണ്ടതു്.

## 'സംഘം' എന്നാൽ എന്ത്?

സംഘം എന്നാൽ എന്താണ്? സമുദായത്തിലെ ഒരു പ്രത്യേക കാര്യം നിറവേറ്റുന്നതിനായി സംഘടിപ്പിക്കപ്പെട്ടിട്ടുള്ള സ്വയംഭരണാവകാശമുള്ള ഒരു സ്ഥാപനമാണത്. ശരീരംകൊണ്ടോ, ബുദ്ധികൊണ്ടോ പ്രവർത്തിച്ചുവരുന്ന എല്ലാ തൊഴിലാളികളും ഇതിലടങ്ങുന്നു. ഇതു് സ്വാതന്ത്ര്യവും പരിപൂർണ്ണമായ ഉത്തരവാദിത്വമുള്ളതുമാണ്. പ്രജാധിപത്യ സിദ്ധാന്തങ്ങളെ അനുസരിച്ച് നിയമവിധേയമായ രീതിയിലായിരിക്കും ഇതിന്റെ ഭരണം. സംഘം മൂന്നു പ്രകാരത്തിലാണ്—1—വൈയവസായികസംഘം—സാമാനങ്ങൾ ഉല്പാദിപ്പിക്കുന്നതിനോടും ഗതാഗതങ്ങളോടുമാണ് ഇതിനു ബന്ധം. —2—പൗരസംഘം—പൗരന്മാരുടെ തൊഴിലുകളും വ്യവസായങ്ങളുമായി ഇതു് ബന്ധപ്പെട്ടിരിക്കുന്നു. —3—വിതരണസംഘം—സമുദായത്തിൽ വിഭവങ്ങളെ വിതരണം ചെയ്യുകയാണ് ഇതിന്റെ ഉദ്ദേശം. ഭരണപരമായി സംഘങ്ങളെ മൂന്നു വർഗ്ഗങ്ങളായാണ് തിരിച്ചിട്ടുള്ളത്. 1. കേന്ദ്രീയസംഘം:— രാജ്യത്തൊട്ടുക്കു ബാധിക്കുന്ന കാര്യങ്ങളും റെയിൽവെ, ഖനികൾ, സൈന്യം മുതലായവ—എല്ലാം ഇതിന്റെ കീഴിലാണ്.

2. സാംസ്ഥാനികസംഘം:— സംസ്ഥാനത്തെ സംബന്ധിക്കുന്ന കാര്യങ്ങളും ഇതിന്റെ കീഴിൽ വരുന്നു. 3. പ്രാദേശിക സംഘം:— ഇതിന്റെ കീഴിൽ പ്രാദേശിക കാര്യങ്ങൾ വന്നുചേരുന്നു. സംഘങ്ങളുടെ ഭരണം പ്രജാധിപത്യാടിസ്ഥാനത്തിലായിരിക്കും. സംഘത്തിന്റെ നിയമങ്ങളെ ലംഘിക്കുന്നവർക്ക് തക്ക ശിക്ഷ കൊടുക്കുവാൻ ഒരു സംഘന്യായാലയവും വേണം. ഈ സംഘങ്ങളെക്കൊണ്ടുള്ള ആവശ്യം സന്മാർഗ്ഗപരമായും, രാജനീതിപരമായും ഉള്ളതിനേക്കാൾ സാമ്പത്തികമാണ്. മാർക്സ് പറഞ്ഞിട്ടുണ്ടായിരുന്നു:— 'കൂലിയില്ലെങ്കിൽ ചോറില്ല കൂലിയില്ലെങ്കിൽ വാടക കിട്ടില്ല കൂലിയില്ലെങ്കിൽ പലിശ കിട്ടില്ല—മുതലാളിത്തത്തിന്റെ കളി മുഴുവൻ കൂലിയെ ചൂഷണം ചെയ്യുന്നതിനെയാണ് ആശ്രയിച്ചിരിക്കുന്നത്." സംഘങ്ങളൊഴിച്ച് ഈ കൂലിയുടെ ദയനീയാവസ്ഥയിലും പരിഷ്കാരങ്ങൾ വരുത്താം.

**സമുദായത്തിലെ ഭിന്നിപ്പ്**

സാമ്പത്തിക വീക്ഷണകോടിയിൽ കൂടി വീക്ഷിക്കുന്നതായാൽ സമുദായത്തെ രണ്ടായി തിരിക്കാം. ഒന്ന് ഉല്പാദകർ, രണ്ട് ഉപഭോക്താക്കൾ. എല്ലാ പ്രകാരത്തിലും തൊഴിൽപരമായും വൈവസായികമായുമുള്ള സംഘങ്ങൾ ഉല്പാദകരിൽ പെടുന്നു. ഒരു കേന്ദ്രീയ ഉല്പാദകസംഘം മുഖേന ഇവയുടെ ഐക്യം നിലനിർത്താം. ഉപഭോക്താക്കളിൽ ഏറ്റവും പ്രധാനം കേന്ദ്രീയസംഘമാണ്. ഈ രണ്ടു സംഘങ്ങളും അന്യോന്യം മൈത്രിയോടുകൂടി വർത്തിക്കേണ്ടതു പരമാവശ്യമാണ്. രണ്ടു സംഘങ്ങളും തമ്മിൽ ഉണ്ടാകാവുന്ന അഭിപ്രായവ്യത്യാസങ്ങൾ ഒരു സംയുക്തസമിതി മുഖാന്തരം പറഞ്ഞുതീർക്കാവുന്നതാണ്. ഇങ്ങിനെ രാഷ്ട്രത്തിന്റെ സത്തയെത്തന്നെ തീരെ അവസാനിപ്പിക്കാമെന്നാണ് മി. കോളിന്റെ അഭിപ്രായം.

**പ്രവർത്തന പരിപാടി**

ഗിൽഡ് സോഷ്യലിസ്റ്റുകാരുടെ പ്രവർത്തനപരിപാടി തികച്ചും നിയമവിധേയമായിട്ടുള്ളതാണ്. ഇതിൽ വിപ്ലവത്തിന് ഒട്ടുംതന്നെ സ്ഥാനമില്ല. ഇതു വിജയിക്കുകയാണെങ്കിൽ തൊഴിലാളിസംഘങ്ങളുടെയും സഹായം ലഭിക്കുവാനുള്ള സാദ്ധ്യതയുണ്ട്. ഇന്നത്തെ തൊഴിലാളിസംഘം നാളത്തെ സാമൂഹ്യസംഘമായിത്തീർന്നേക്കാം. മുതലാളികളെ നശിപ്പിക്കാതെതന്നെ മുതലിന്മേൽ ക്രമേണയായി സമുദായത്തിന്റെ അധികാരം സ്ഥാപിക്കാം. അത്യാവശ്യഘട്ടങ്ങളിൽ സമാധാനപരമായ ഹർത്താലുകൾ ആചരിക്കുന്നതിൽ വലിയ വിരോധമില്ല. എന്നാൽ വിപ്ലവത്തിന് തീരെ സ്ഥാനമുണ്ടാവരുത്. മുതലാളികൾ മാനസാന്തരപ്പെട്ട് അധികാരം സ്വയമേവ ഉപേക്ഷിക്കുവാൻ തയ്യാറാകുകയാണ് വേണ്ടത്.



**മഹത്വം**

ഗിൽഡ് സോഷ്യലിസത്തിലൂടെ നമുക്ക് ചില വിശിഷ്ടങ്ങളായ സിദ്ധാന്തങ്ങളുടെ പ്രത്യേകതയറിയാൻ കഴിഞ്ഞിട്ടുണ്ട്. വ്യാവസായിക സ്വായത്തഭരണം, വ്യവസായസംഘാത്മക പ്രാതിനിധ്യം മുതലായ സിദ്ധാന്തങ്ങളുടെ മഹത്വം വിജയപ്രദമായ ഏതൊരു സാമ്പത്തികാസൂത്രണങ്ങൾക്കും എന്നെന്നും സഹായകമായിരിക്കും.

**ന്യൂനതകൾ**

ഗിൽഡ് സോഷ്യലിസത്തിന്റെ സിദ്ധാന്തങ്ങളിൽ ചില ന്യൂനതകൾ തീർച്ചയായും അവശേഷിച്ചിട്ടുണ്ട്. ഇതിൽ ഒട്ടാകെയുള്ള സാമ്പത്തിക പ്രശ്നങ്ങളെക്കുറിച്ച് ആലോചിച്ചിട്ടുതന്നെയില്ല. ആവക പ്രശ്നങ്ങളെ ഉദ്ദേശിച്ചിട്ടാണ് മാർക്സിസം അതിന്റെ അടിത്തറ പാകിയിട്ടുള്ളത്. മാർക്സിസത്തിൽ തീരെ പ്രാധാന്യം കല്പിക്കപ്പെടാത്ത മാർക്സിന്റെ സിദ്ധാന്തങ്ങളാണ് ഗിൽഡ് സോഷ്യലിസത്തിന് അടിസ്ഥാനമാക്കിയെടുക്കപ്പെട്ടിട്ടുള്ളത്. ഇതിൽ മദ്ധ്യകാലത്തെയും ചരിത്ര

ത്തിന്റെ സാമ്പത്തിക രീതിയേയും കുറിച്ച് ഏററവും അനുചിതമായ രീതിയിലാണ് ചിന്തിച്ചിട്ടുള്ളത്. രാഷ്ട്രീയമായി വീക്ഷിക്കുമ്പോഴും ഇതിൽ കക്ഷിസമ്പ്രദായത്തിനു് സ്ഥാനമേയില്ല. ഗണങ്ങളും എന്ന നിലക്കു് നോക്കുമ്പോഴും സംഘങ്ങൾ ശക്തിഹീനങ്ങളാകയാൽ ആ രാജ്യത്തു് ഏതൊരു നിമിഷത്തിലും അരാജകത്വം ബാധിച്ചേയ്ക്കാവുന്നതായി കാണാം. സദാചാരപരമായി നോക്കുമ്പോഴും പല ദോഷങ്ങളും വന്നുചേരാൻ ഇടയുള്ളതായി കാണാം.

റഷ്യയിലെ വിപ്ലവാത്മകമായ കമ്യൂണിസത്തിന്റെ മുമ്പിൽ ഗിൽഡ്സോഷ്യലിസത്തിനു് സ്വാധീനത ക്രമേണ കുറഞ്ഞു വന്നു. ഇന്നു് അതു് പണ്ഡിതന്മാർക്കു് വാദപ്രതിവാദത്തിനുള്ള ഒരു വിഷയമായി അവശേഷിച്ചിരിക്കയാണ്.



# ആറാം അദ്ധ്യായം.

## സോഷ്യലിസം -4- സിൻഡിക്കലിസം.

## (*Syndicalism.*)



**അടിസ്ഥാനം** ഇംഗ്ലണ്ടിൽ ഗിൽഡ് സോഷ്യലിസത്തിന് സാർവ്വത്രിക പ്രചാരം സിദ്ധിച്ചിരുന്നതുപോലെ തന്നെ ഫ്രാൻസിൽ തൊഴിലാളികളുടെ സംഘടന സിൻഡിക്കലിസത്തിന്റെ ഉല്പത്തിക്കും കാരണമായിത്തീർന്നു. അതാതു രാജ്യത്തെ ജനതയുടെ പ്രകൃതിക്കനുസരിച്ചാണ് അവിടങ്ങളിലെ സിദ്ധാന്തങ്ങളും രൂപപ്പെടുക്കാറുള്ളത്. ഇംഗ്ലണ്ടിലെ ജനത ആഭ്യന്തരകാര്യങ്ങളിൽ സമാധാനം കാംക്ഷിക്കുന്ന ഒന്നായതുകൊണ്ടാണ് അവിടത്തെ പരിതഃസ്ഥിതികൾക്കനുസരിച്ച് ഗിൽഡ് സോഷ്യലിസത്തിന് പ്രചാരം സിദ്ധിച്ചത്. ഫ്രാൻസിലെ ജനത കുറച്ചൊന്നു ആവേശമുള്ളവരും സമരപ്രിയരുമാണ്. അതുകൊണ്ടുതന്നെ അവിടെ സിൻഡിക്കലിസത്തിന്റെ ആവിർഭാവം ആവശ്യമായിരുന്നു. അരാജക വാദ(Anarchism)ത്തിന്റെയും റെവല്യൂഷണറി സോഷ്യലിസത്തിന്റെയും സ്വാധീനത സിൻഡിക്കലിസത്തിൽ തെളിഞ്ഞു കാണാം. അരാജകവാദത്തിൽ നിന്ന് ഇതിന് വ്യക്തിസ്വാതന്ത്ര്യം, വ്യവസായ സ്വാതന്ത്ര്യം, ഭരണകൂടം നിലനില്ക്കുന്നതിനെതിരായ ഭാവനകൾ എന്നിവയും റെവല്യൂഷണറി സോഷ്യലിസത്തിൽ നിന്ന് സംഘാതത്തിന്റെ സാമ്പത്തികഗതി, അതിരിക്തവില, വർഗ്ഗസമരസിദ്ധാന്തം എന്നിവയും ലഭിച്ചു.

**സിദ്ധാന്തം** 'സിൻഡിക്' എന്ന ശബ്ദം 'സിൻഡിക്കേറ്റ്' എന്ന ഫ്രഞ്ച് പദത്തിൽ നിന്നുണ്ടായതാണ്

അതിന്റെ അൎത്ഥം 'വ്യാപാരസംഘം' എന്നാണ്. ഇക്കാലത്തു് ഇതിന്റെ അൎത്ഥം, സിണ്ടിക്കലിസം എന്നാൽ വ്യാപാരസംഘങ്ങൾക്കുള്ള കഴിവിന്റെ സഹായത്തോടുകൂടി മുതലാളിത്തത്തെ നശിപ്പിച്ചു് സോഷ്യലിസ്റ്റു സമുദായം കെട്ടിപ്പടുക്കാമെന്നു വിശ്വസിക്കുന്ന വിപ്ലവകാരികളുടെ സിദ്ധാന്ത സമൂഹമെന്നാണ്.

**സാമുദായിക വ്യവസ്ഥ**

ഇന്നു് നിലവിലുള്ള സമുദായം രണ്ടുതരത്തിൽ വിഭജിക്കപ്പെട്ടിരിക്കുന്നു. സ്വന്തമായി യാതൊന്നുമില്ലാത്തവരും തങ്ങളുടെ അദ്ധ്വാനശക്തിയെ വിററു് കിട്ടുന്നതുകൊണ്ടു് ഒരു വിധത്തിൽ ജീവിതം നയിക്കുന്നവരുമായ തൊഴിലാളികളുടെ വൎഗ്ഗമാണ് ആദ്യത്തേതു്. ഭൂമിതൊട്ടു പ്രധാനപ്പെട്ട ഉല്പാദനോപകരണങ്ങളെല്ലാം കയ്യടക്കിവെച്ചുകൊണ്ടിരിക്കുന്ന ധനമാന്യ വൎഗ്ഗം—അതായതു് മുതലാളി വൎഗ്ഗം. ഈ ഇരുവൎഗ്ഗങ്ങളും തമ്മിൽ അനാദികാലം മുതല്ക്കു സമരം നടന്നു വരികയാണ്. ഈ സമരത്തെ അവസാനിപ്പിക്കുവാൻ ഒരൊററ ഉപായമേ ഉള്ളു—സമുദായത്തിന്റെ കടിഞ്ഞാൺ, വസ്തുവിനെ വിലയുള്ളതാക്കിത്തീൎക്കുന്നവരായ തൊഴിലാളികളുടെ കൈകളിലേക്കു് സംക്രമിപ്പിക്കുക. സാമ്പത്തികവും സാമുദായികവുമായ രംഗങ്ങളിൽ മാത്രം തൊഴിലാളികൾ ആധിപത്യം നേടിയാൽ പോരാ, രാഷ്ട്രീയ രംഗത്തിലും അവർ പരിപൂൎണ്ണമായ അധികാരം കരസ്ഥമാക്കണം. രാഷ്ട്രീയ രംഗത്തിൽ തൊഴിലാളികൾ കയ്യിടുവാൻ തുടങ്ങിയാൽ രാഷ്ട്രത്തിന്റെ നിലയെന്തായിരിക്കും? ഭരണകൂടം കൈവശപ്പെടുത്തുവാൻ ഒരു പ്രതിപക്ഷസംഘം ഉടലെടുക്കും. അതു് നിലവിലുള്ളതിനെ തകിടം മറിക്കുവാൻ നിരന്തരം പ്രവൎത്തിച്ചു കൊണ്ടിരിക്കുകയും ചെയ്യും. സിണ്ടിക്കലിസത്തിന്റെ അഭിപ്രായപ്രകാരം അങ്ങിനെയുള്ളൊരു രാഷ്ട്രംതന്നെ തീരെ ആവശ്യമില്ല. തൊഴിലാളികൾ സംഘടനാശക്തിയിലൂടെ ഭൌമീയാധികാരങ്ങൾ പ്രയോഗിച്ചുകൊണ്ടിരിക്കണം. രാഷ്ട്രം മുതലാളി

കളുടെ ഒരു സ്ഥാപനമാണ്. തൊഴിലാളികളോടു ഒരുവിധത്തിലും അനുഭാവം ഇല്ലാത്തവരും ധനാല്പാദകരുമായ ഇതരർ (മദ്ധ്യവർഗ്ഗ)ക്കാർക്ക് ഇതിൽ അപ്രധാനമല്ലാത്ത ഒരു സ്ഥാനമാണുള്ളത്. ഇങ്ങിനെയൊക്കെ പാർലമെണ്ടുകളിലൂടെ രാജ്യത്തിലെ എല്ലാവിധ ശക്തികളും കേന്ദ്രീകരിക്കപ്പെടാതിരിക്കുന്നേടത്തോളം കാലം തൊഴിലാളികളുടെ സ്ഥിതി മെച്ചപ്പെടുവാൻ പോകുന്നില്ല. അതുകൊണ്ടു തൊഴിലാളികൾ സ്വന്തം സംഘടന കെട്ടിപ്പടുക്കണം. പ്രജാധിപത്യസിദ്ധാന്തങ്ങളുടെ അടിസ്ഥാനത്തിൽ ഓരോ 'വ്യാപാരസംഘ'വും പ്രത്യേകമായ സംഘടനകൾ ഉണ്ടാക്കണം. തങ്ങളുടെ ആവശ്യങ്ങളെ പരിപൂർണ്ണമായും പ്രതിനിധീകരിക്കുവാൻ കഴിയാത്ത ഒരു സഭയിലല്ലേ ഒരു തൊഴിലാളി മെമ്പർ തിരഞ്ഞെടുക്കപ്പെടുന്നതുകൊണ്ട് വല്ല പ്രയോജനവുമുണ്ടാവുമോ? അതുകൊണ്ട് അയാളുടെ വാക്കിനെ മാനിക്കുന്നതായ ഒരു സംഘത്തിലെ സദസ്യനാവുകയാണ് അയാൾ ചെയ്യേണ്ടത്. വൈയക്തികമായ സ്വാർത്ഥം കാരണം സ്വന്തം വ്യവസായവും അഭിവൃദ്ധി പ്രാപിക്കും. ക്രമേണ ഈ സംഘങ്ങളിലെ സദസ്യസംഖ്യ കൂടിവരികയും സമുദായത്തിൽ ഇവയുടെ സ്വാധീനത വർദ്ധിച്ചുവരികയും ചെയ്യുമ്പോൾ തക്കസമയത്ത് രാഷ്ട്രത്തിന്റെ കയ്യിൽനിന്ന് ഭരണാധികാരത്തിന്റെ കടിഞ്ഞാൺപിടിച്ചു വാങ്ങി സംഘങ്ങളെ ഏല്പിക്കണം. അതോടൊന്നിച്ചുതന്നെ വാസ്തവത്തിൽ മനുഷ്യന് വ്യക്തിപരമായ സ്വാതന്ത്ര്യത്തെ പ്രദാനം ചെയ്യുന്ന ഒരു സമുദായം സ്ഥാപിക്കപ്പെടുകയുംചെയ്യും.

**പോരായ്മ ത്താൽ**

ഇത്തരത്തിലുള്ള ഒരു സോഷ്യലിസ്റ്റ് സമുദായം എങ്ങിനെ പടുത്തുയർത്താമെന്ന ചോദ്യം ഉൽഭവിക്കുന്നു. നിയമാനുസൃതമായ രീതിയിൽ തൊഴിലാളികൾക്ക് ഇതിനുള്ള സാദ്ധ്യതയില്ല. നിയമാനുസൃതമായ രീതിയിൽ അവർക്ക് തങ്ങളുടെ ആവശ്യങ്ങൾ നിറവേറ്റുവാൻ കഴിയാത്ത പ്രതിനിധികളെയാണ് തിരഞ്ഞെടുക്കേണ്ടിവ

രിക. അപ്പോഠം ഇതിന്നു് ഒരൊററ മാർഗ്ഗം മാത്രമെ അവശേഷിക്കുന്നുള്ളു —"പ്രത്യക്ഷാവരോധം". സാമ്പത്തിക വിഷയങ്ങളിൽ വിപ്ലവാത്മകമായ പ്രത്യക്ഷാവരോധമാവാം. സിണ്ടിക്കലിസം തൊഴിലാളി സംഘങ്ങളുടെ പൊതുഹത്താലുകഠംക്കു് അനുകൂലമാണു്. ഹത്താൽ ന്യായമായ കൂലിക്കും പ്രവൃത്തിസമയം ചുരുക്കുന്നതിന്നും കൂടുതൽ അവകാശങ്ങഠം വകവെച്ചുകിട്ടുന്നതിന്നുമാണു് ആചരിക്കുന്നതെങ്കിൽ അതുകൊണ്ടു് തൊഴിലാളികഠം കൂടുതൽ ശക്തിയാർജ്ജിയ്ക്കും. അവർ കൂടുതൽ സംഘടിയ്ക്കും, വർഗ്ഗബോധത്തിന്നു് മൂർച്ചകൂട്ടുകയും 'പൊതുഹത്താലി'നുള്ള ദിവസം വളരെ വേഗത്തിൽ വന്നുചേരുകയും ചെയ്യും. ഈ ഹത്താലിൽ എല്ലാ തൊഴിലാളികളും പങ്കെടുത്തുകൊള്ളണമെന്നില്ല. എന്നാലും തൊഴിലാളികളുടെ പണിമുടക്കവും മുതലാളിയുടെ ശക്തിയെ നശിപ്പിക്കാൻ സമർത്ഥമായെന്നും. എന്നെന്നും തൊഴിലാളികഠം പൊതുഹത്താലിന്നു് ഒരുങ്ങുന്നതോടുകൂടി 'പൊതുപണിമുടക്കം' പ്രഖ്യാപിച്ചു് മുതലാളിവാഴ്ച അവസാനിപ്പിയ്ക്കപ്പെടും. ഈ പണിമുടക്കം ദേശീയവും വൈദേശികവുമായ മുതലാളിത്തത്തിന്നു് എതിരായിരിയ്ക്കണം. ഭരണക്കൂടത്തിന്നും അവസാനം ഇതിന്നുമുമ്പിൽ മുട്ടുകുത്തേണ്ടിവരും. ബഹിഷ്കരണം (ബോയ്ക്കോട്ടു്), ഗൂഢാലോചന മുതലായവ ഇതിന്നു വളരെ സഹായകമായിത്തീരും.

സിണ്ടിക്കലിസം ദേശീയതത്വത്തിന്നെതിരാണു്. ഈ സിദ്ധാന്തം ദേശീയതത്വത്തിന്നെതിരായുള്ളതുപോലെ തന്നെ 'ദേശപ്രേമ'ത്തെയും ബാധിയ്ക്കുകയാണു്. 'ഒരു രാഷ്ട്രം' —നിരർത്ഥകമായ ഒരു മുദ്രാവാക്യമാണിതു്. തൊഴിലാളികളെ സംബന്ധിച്ചിടത്തോളം അവർ പ്രവൃത്തിയെടുക്കുന്ന രാജ്യമാണു് അവരുടേതു്. തൊഴിലാളിക്കു് മാനസികമായോ, സദാചാര പരമായോ യാതൊരു ലക്ഷ്യവുമില്ല. അവൻ വെറും സാമ്പത്തിക ബന്ധത്തിൽ പെട്ടിരിയ്ക്കുകയാണു്. സിണ്ടിക്കലിസം സൈന്യത്തെ വർദ്ധിപ്പിയ്ക്കുന്നതിന്നും

എതിരാണ്. രാഷ്ട്രാന്തരീയ യുദ്ധങ്ങളിൽ നിന്നും സിണ്ടിക്കലിസ്റ്റുകാർ വിട്ടു നിൽക്കുന്നു.

**സോറേൽ** ജോർജെസ് സോറേൽ (1847—1922) ഏറ്റവും പ്രാമാണികനായ ഒരു സിണ്ടിക്കലിസ്റ്റാണ്. അദ്ദേഹത്തിന്റെ അഭിപ്രായ പ്രകാരം ഇന്നു നിലവിലുള്ള സമുദായം അങ്ങേഅറ്റം ദുഷിച്ചതാണ്. മർദ്ദകരും മർദ്ദിതരും തമ്മിലുള്ള സമരം കാരണം ഈ നില കൂടുതൽ ദയനീയമായിത്തീരുകയാണ്. ഇതിനെ എങ്ങിനെ പരിഹരിക്കാം? ഈ സമരത്തിന്റെ പ്രാധാന്യം തൊഴിലാളികളെ പറഞ്ഞു മനസ്സിലാക്കണം, അവർ പരിത്രാണതരായി പൊതുഹർത്താലിന് സന്നദ്ധരാവണം. എന്നാൽ 'പൊതുപണിമുടക്കം' എന്താണെന്നു അവരോടു പറയേണ്ടതില്ല. അതു ഭാവനയിൽ മാത്രമായിരിക്കുള്ളൂ. യുക്തിപൂർവ്വം ഈ ഭാവനയെ സമർത്ഥിക്കുവാനും മിനക്കെടേണ്ടതില്ല. ഈ സിദ്ധാന്തത്തിൽ "വർഗ്ഗ്സന്റെ" അഭിപ്രായം കുറെയൊ സ്വാധീനത ചെലുത്തിയിട്ടുണ്ട്.

സിണ്ടിക്കലിസത്തിൽ ഭരണാധികാരം രാജാവിന്നോ, സാമന്തന്നോ, പൊതുജനങ്ങൾക്കൊ ആയിരിക്കയില്ല, അതു തൊഴിലാളികളുടെ ഒരു ദേശീയ സംഘത്തിൽ നിക്ഷിപ്തമായിരിക്കും.

**വികാസം** ഫ്രാൻസിൽ 1895-ൽ സ്ഥാപിക്കപ്പെട്ട 'ജനറൽ കോൺഫെഡറേഷൻ ഓഫ് ലേബർ' എന്ന പേരായ തൊഴിലാളികളുടെ ഒരു സ്ഥാപനം വഴിക്കാണ് സിണ്ടിക്കലിസത്തിന്റെ സിദ്ധാന്തങ്ങൾ പ്രചരിച്ചത്. സോറേൽ, ഇതിന്റെ താത്വികമായ വശത്തെക്കുറിച്ചും, എഡ്മെണ്ട് ബെർത്ത് സാമ്പത്തികമായ പശ്ചാത്തലത്തെക്കുറിച്ചും, പാൽലൂയി ഇതിന്റെ രാഷ്ട്രീയമായ അടിസ്ഥാനത്തെക്കുറിച്ചും പ്രചരണം നടത്തി. അതേ

രിക്കയിൽ വൈയവസായിക സംഘവാദമെന്ന നിലയ്ക്കാണു് ഇതി ന്റെ പ്രചാരം സിദ്ധിച്ചതു്. 1922-നു് ശേഷം ഈ സ്ഥാപന ത്തിൽ ചില അഭിപ്രായ വ്യത്യാസങ്ങൾ വന്നു ചേരുകയും ന്യൂന പക്ഷക്കാർ സ്വന്തമായ മറ്റൊരു സംഘടനയുണ്ടാക്കി അതുവഴി കൂടുതൽ പുരോഗമന പരമായ ആശയങ്ങൾ പ്രചരിപ്പിക്കുകയും ചെയ്തു. പ്രജാധിപത്യവാദത്തിന്റെ അടിസ്ഥാനത്തിൽ സമുദായ ത്തെ സംഘടിപ്പിക്കണമെന്നായിരുന്നു ഇവരുടെ വാദം. 'സാമ്പ ത്തിക കൗൺസിലുകൾ' ആസൂത്രണം ചെയ്യപ്പെടേണ്ടതാണെന്നു് ഇവർ വാദിച്ചു. ഭരണകൂടത്തെ എതിർക്കുകയും ചെയ്തില്ല. ഭൂരി പക്ഷക്കാരുടെ സ്ഥാപനം പുരോഗമനപരങ്ങളായ ആശയങ്ങളെ തീരെ പരിത്യജിച്ചു.

## നിരൂപണം

സിൻഡിക്കലിസം ഭരണകൂടത്തോടെതിർപ്പുള്ളതായിരുന്നതിനാൽ അതിന്നാവശ്യമുള്ള പ്രചാരം സിദ്ധിക്കാതെ പോയി. ഭരണകൂടം എന്നും ആവശ്യമായിരുന്നിട്ടുണ്ടു്, ഇനിയും ആവശ്യമാണുതാനും. തൊഴിലാളികളുടെ സംഘടനാ വഴിയായി ഭരണം നടത്താമെന്ന വിചാരം കുറച്ചുകാലത്തേക്കു് സാദ്ധ്യമായി തീർന്നേക്കാം, എന്നെന്നേക്കും അസാദ്ധ്യമായിരിക്കും. ഈ സിദ്ധാന്തപ്രകാരം ധനോല്പാദകർക്കാണു് കൂടുതൽ മഹത്വം. എന്നാൽ സമുദായത്തിൽ ഉല്പാദകർ മാത്രമല്ല ഉള്ളതു്, ഉപഭോക്താക്കളുമുണ്ടു്. അവരും ഒട്ടും അപ്രധാനരല്ല. 'ചെറുപ്പണിക്കാരുടെ' സിദ്ധാന്തം വെറും ദുഃസ്വപ്നമാത്രമാണു്. അതു നടപ്പിൽ വരുത്താമോ എന്ന കാര്യം സംശയഗ്രസ്തമാണു്. ചിന്തകന്മാരെ സംബന്ധിച്ചേടത്തോളം ഇതു വെറും ആദർശവാദിയും മനനാധിഷ്ഠിതവുമായ ഒരു സിദ്ധാന്തം മാത്രമാണു്, വ്യാവഹാരികത്വം ഇതിൽ തീരെയില്ല.



# ഏഴാം അദ്ധ്യായം.

## സോഷ്യലിസം -(5)- അരാജകവാദം.

## (*Anarchism*)



**ആരംഭം** അരാജകവാദത്തിന്റെ ആരംഭം പതിമൂന്നാം നൂറ്റാണ്ടുമുതൽക്കാണ്. ഒരു തരത്തിലുള്ള മേൽക്കോയ്മയും വെച്ചു പൊറുപ്പിക്കുന്നതിന്നെതിരായ കുറെ രാഷ്ട്രീയകക്ഷികൾ മുതലിനേയും, മനുഷ്യരേയും സമമായി വിതരണം ചെയ്യുവാൻവേണ്ടി പ്രയത്നിച്ചിരുന്ന ഒരു കാലമായിരുന്നു അതു്. പതിനാറാം നൂറ്റാണ്ടിൽ അനാബാപ്റ്റിസ്റ്റ് സമ്പ്രദായത്തിലെ ജനങ്ങൾ ഈ സിദ്ധാന്തത്തെ അനുകരിച്ചുകൊണ്ട് സ്വത്തിനേയും സ്ത്രീകളേയും പരസ്പരം സമമായി ഭാഗിച്ചെടുത്തിരുന്നു. വില്യം ഗാഡ്‌വിൻ സർവ്വവിധത്തിലുള്ള ഭരണകൂടങ്ങളേയും നശിപ്പിക്കേണ്ടതാണെന്ന് പ്രഖ്യാപിച്ചു. ഫ്രഞ്ചുവിപ്ലവത്തിൽ അരാജകവാദസിദ്ധാന്തങ്ങൾക്ക് വലിയ പ്രാബല്യമുണ്ടായിരുന്നു. കാന്റ് മുതലായ ആദർശവാദികളായ താത്വികന്മാർപോലും പിന്നീട് ഈ സിദ്ധാന്തങ്ങളെ അനുകൂലിയ്ക്കുകയാണുണ്ടായത്. ഭൂമിയും പണവും പരിശുദ്ധമാണെന്ന സിദ്ധാന്തത്തെ അരാജകവാദികൾ എന്നെന്നേയ്ക്കുമായി അവസാനിപ്പിച്ചു. സ്വത്ത് എന്നതിനെ വ്യാഖ്യാനിച്ചുകൊണ്ട് പ്രൂധോം പറയുകയുണ്ടായി— 'സ്വത്ത്' എന്നാൽ ഒരു വലിയ വഞ്ചന എന്നാണർത്ഥം'. ശക്തിയാണ് മനുഷ്യന്റെ ഏറ്റവും വലിയ അവകാശമെന്നാണ് ജർമൻ അരാജകവാദിയായ സ്റ്റർണർ പറഞ്ഞത്. അരാജകവാദത്തിന്റെ ഏറ്റവും വലിയ പ്രചാരകന്മാർ ബാക്കുനിൻ, ക്രോപാട്കിൻ എന്നിവരാണ്.

## വ്യക്തിവാദ—സോഷ്യലിസ്റ്റ് സിദ്ധാന്തങ്ങളുടെ മേളനം

അരാജകവാദം, വ്യക്തിവാദവും സോഷ്യലിസവും കൂടിച്ചേർന്നതാണ്. ഇതിന്റെ പ്രത്യയശാസ്ത്രത്തിന്നാധാരം വ്യക്തിവാദമാണ്. ഇതുകൊണ്ടാണ് അരാജകവാദത്തിൽ വ്യക്തിക്ക് ഏറ്റവും മഹത്തായ സ്ഥാനം നൽകിയിട്ടുള്ളത്. അരാജകവാദത്തിന്റെ സാമുദായികവും, രാഷ്ട്രീയവുമായ രീതി സോഷ്യലിസ്റ്റു സിദ്ധാന്തങ്ങളിലാണ് പടുത്തുയർത്തിയിട്ടുള്ളത്. സാമ്പത്തികാവകാശങ്ങളെല്ലാറ്റി സംരക്ഷിപ്പാനുള്ള ബാദ്ധ്യതയോടുകൂടിയ സമുദായങ്ങൾക്കാണ് രാഷ്ട്രത്തിന്റെ സ്ഥാനം നൽകിയിട്ടുള്ളത്. ദൈവത്തെക്കുറിച്ചുള്ള ഭാവന മനുഷ്യന്റെ സ്വാതന്ത്ര്യബോധത്തെ അപഹരിച്ചു കളയുന്നതും അവന്റെ ചിന്താശക്തിയേയും യുക്തിവിചാരങ്ങളേയും ന്യായബോധത്തേയും ഇല്ലായ്മചെയ്യുന്നതുമായ ഒന്നാണെന്നാണ് ബാക്കുനിന്റെ അഭിപ്രായം. സാധാരണ സമുദായങ്ങൾ ചെയ്യേണ്ടത് വിപ്ലവത്തിനുള്ള പരിപാടി തയ്യാറാക്കുകയും തക്കസമയത്ത് രാഷ്ട്രത്തിന്റെ സത്തയെത്തന്നെ തകർക്കുകയുമാണ്. രാഷ്ട്രത്തിന്നുപകരം ഒരു സ്വതന്ത്രസമുദായം ഉടലെടുക്കും—ഭയത്തിന്റെ അടിസ്ഥാനത്തിലല്ല, സഹകരണത്തിന്റെ അടിസ്ഥാനത്തിൽ. വ്യക്തികൾ ചെറുസംഘങ്ങളായി സംഘടിക്കും, അവ സംസ്ഥാനങ്ങളിലായും, സംസ്ഥാനങ്ങൾ സമുദായങ്ങളിലും സമുദായങ്ങൾ യൂറോപ്യൻ സമുദായത്തിലും യൂറോപ്യൻ സമുദായം വിശ്വസംഘത്തിലും സംഘടിക്കും.

## പീറ്റർ ക്രോപാട്കിൻ

പീറ്റർ ക്രോപാട്കിൻ (1842—1919) ഇരുപതാം നൂറ്റാണ്ടിലെ ഏറ്റവും വലിയ അരാജകവാദിയാണ്. 'ഇദ്ദേഹം അരാജകവാദ സോഷ്യലിസ'ത്തിന്റെ പിതാവാണെന്നാണ് പറയപ്പെടുന്നത്. ഇദ്ദേഹത്തിന്റെ സിദ്ധാന്തത്തിന്ന് ശാസ്ത്രീയമായ ഒരടി

ത്തായുണ്ടു്. ഉല്പാദക വർഗ്ഗത്തിനു് മുതലാളികളുടെ പിടിയിൽനിന്നു് മോചനം ലഭിയ്ക്കുകയും ഉല്പാദനത്തിന്റെ ലാഭം എല്ലാവർക്കും സമമായനിലയിൽ കിട്ടുകയും എല്ലാവിധത്തിലുമുള്ള ഭരണകൂടങ്ങളുടെയും ബന്ധനത്തിൽനിന്നു് വ്യക്തി വിമുക്തനാവുകയും വ്യക്തികൾ യോജിച്ചു് സമൂഹങ്ങളായും അവ വലിയ സംഘങ്ങളായും സംഘടിയ്ക്കുകയും മതത്തിന്റെ ബന്ധനത്തിൽനിന്നു് ഓരോ വ്യക്തിയും സ്വതന്ത്രനാവുകയും ചെയ്യുമ്പോൾ മാത്രമേ അരാജകത്വം സ്ഥാപിയ്ക്കുവാൻ സാധിയ്ക്കുകയുള്ളു എന്നാണദ്ദേഹത്തിന്റെ അഭിപ്രായം. ഇങ്ങിനെയുള്ളൊരവസ്ഥയിൽ എല്ലാവർക്കും സുഖമായി വസിയ്ക്കാം.

ഇത്തരം ഒരു വ്യവസ്ഥിതി സമുദായത്തിൽ എങ്ങിനെ കൊണ്ടുവരാം? ഭരണകൂടം നശിപ്പിച്ചാൽ മാത്രമേ ഇതിനു സാദ്ധ്യമാവുകയുള്ളു. അതു് സുസംഘടിതവും എന്നാൽ വിനാശാത്മകവുമാണു്. അതുകൊണ്ടു് ആദ്യമായി വേണ്ടതു് ഭരണകൂടം തകർക്കുകയാണു്. വിപ്ലവംകൊണ്ടു മാത്രമെ ഇതു് സാദ്ധ്യമാവൂ. മനുഷ്യന്റെ സുഖപ്രാപ്തിയിൽ പുരോഗതിയാണു് ഏറ്റവും വലിയ കൂട്ടുകാരൻ. പുരോഗതിയ്ക്കു് രാഷ്ട്രം, സ്വത്തു്, മതം ഇവയെല്ലാം വിലങ്ങടിച്ചു നില്ക്കുന്നവയാണു്. ഭരണകൂടത്തോടൊപ്പം തന്നെ മുതലിന്മേൽ വ്യക്തിക്കുള്ള അവകാശവും, മതവും നശിപ്പിയ്ക്കണം. ഒരു വിപ്ലവംകൊണ്ടു് ഇവയെല്ലാം നശിച്ചുകഴിഞ്ഞാൽ സ്വതന്ത്രങ്ങളും സഹകരണാടിസ്ഥാനത്തിലുള്ളതുമായ സമുദായങ്ങൾ ആവിർഭവിക്കും. ഈ സമുദായങ്ങളുടെ അടിസ്ഥാനം ശക്തിയാവില്ല, പരസ്പര സഹകരണമായിരിക്കും. ശരിയായ കമ്യൂണിസം അവിടെ നിങ്ങൾക്കു കാണാം. ഓരോ വസ്തുവിന്മേലും ഓരോ വ്യക്തിക്കും പരിപൂർണ്ണമായ അധികാരമുണ്ടായിരിക്കും. ക്രോപാട്കിൻ അരാജകവാദസിദ്ധാന്തങ്ങളെ തികച്ചും സ്പഷ്ടമാക്കിയിട്ടുണ്ടു്. ഇതു നോക്കുമ്പോൾ അദ്ദേഹം ഇരുപതാം നൂറ്റാണ്ടിലെ ഏറ്റവും വലിയ അരാജകവാദിയാണു്.

**വ്യക്തിസ്വാതന്ത്ര്യം**

അരാജകവാദ സിദ്ധാന്തപ്രകാരം വ്യക്തിസ്വാതന്ത്ര്യമാണ് സമുദായത്തിന്റെ പ്രധാനലക്ഷ്യം. ഇതിന് എല്ലാവിധത്തിലുമുള്ള അധീശത്വത്തിൽനിന്നും വിമോചനം ലഭിക്കുകയും വേണം. അരാജകവാദത്തിന്റെ സഹായത്താൽ ഉല്പാദകൻ മുതലാളിയുടെ നിയന്ത്രണത്തിൽനിന്നും, വ്യക്തി മതപുരോഹിതന്മാരുടെ തടവിൽനിന്നും പൌരന്മാർ രാഷ്ട്രീയ നിയന്ത്രണത്തിൽനിന്നും വിമുക്തരാവും. ദേശീയാധീശത്വത്തിൽനിന്ന് വ്യക്തിക്ക് വിമോചനം ലഭിക്കണമെന്നുള്ളതാണ് അരാജകവാദത്തിന്റെ അതിമഹത്തായ സിദ്ധാന്തം.

**അധീശത്വം അവസാനിക്കണം**

ദേശീയാധീശത്വം അദൃശ്യമായാൽ മാത്രമേ വ്യക്തിസ്വാതന്ത്ര്യമാവുകയുള്ളൂ. ഇന്ന നിലവിലുള്ള രാഷ്ട്രങ്ങളും അധിഷ്ഠിതമായിട്ടുള്ളതുതന്നെ അനീതികളിലാണ്. ഇന്ന് രാഷ്ട്രം അന്യായമായ വിധത്തിൽ സമുദായത്തിലെ ഏറ്റവും ചെറിയ ന്യൂനപക്ഷവർഗ്ഗത്തെ മാത്രം രക്ഷിച്ചുകൊണ്ട് വ്യക്തിസ്വാതന്ത്ര്യത്തെ ഏറ്റവും ക്രൂരമായ വിധത്തിൽ ചവിട്ടി മെതിക്കുകയാണ്. കുറച്ചുനേരത്തേക്ക് വേണമെങ്കിൽ സമ്മതിക്കാം, ജനപ്രതിനിധികളുടെ സാന്നിദ്ധ്യത്തിൽ സ്ഥാപിക്കപ്പെട്ടതാണ് സർക്കാരെന്നും അതുകൊണ്ട് അത് ജനങ്ങളെ പ്രതിനിധീകരിക്കുന്നതാണെന്നും. പക്ഷെ ഇതുകൊണ്ട് വ്യക്തിക്ക് പൂർണ്ണപ്രാതിനിദ്ധ്യം ലഭിക്കുന്നില്ല. ഒരു വ്യക്തിക്ക് മറ്റൊരു വ്യക്തിയുടെ പ്രതിനിധിയായിട്ട് അവന്റെ സർവ്വവിധ ആവശ്യങ്ങളേയും നിറവേറ്റിക്കൊടുക്കുവാൻ കഴിയുമോ? അത്തരമൊരു രാഷ്ട്രത്തിൽ, പ്രതിനിധി, രാഷ്ട്രത്തിലെ ഓരോ കാര്യവും അവതാളത്തിലാക്കുവാൻ വേണ്ടിയാണ് പ്രാതിനിധ്യം വഹിച്ചുകൊണ്ടിരിക്കുന്നത്. ഇത്തരം പ്രജാധിപത്യത്തിൽനിന്ന് വ്യക്തിയെ വിമോചിപ്പിക്കുകയാണ് ഉചിതമായിട്ടുള്ളത്.

ഭരണാധികാരവും—അധികാരമദം വളരെ ഭയങ്കരമായിട്ടുള്ള ഒന്നാണ്. സാമാന്യരായ വ്യക്തികൾ പോലും അധികാരത്തിൽ പ്രവേശിക്കുമ്പോൾ അധഃപതിച്ചുപോകുന്നു; സ്വാർത്ഥികളും, അഹങ്കാരികളും, ഉദ്ധതരും, സംസ്കാരശൂന്യരുമായിത്തീരുന്നു. അതുകൊണ്ട് ഒരാൾക്ക് മറ്റൊരാളെ ഭരിക്കുവാനുള്ള അധികാരം കൊടുക്കുന്നത് ശരിയല്ല. തന്നിമിത്തം ഭരണകൂടം—ഏതു വിധത്തിലുള്ളതായാലും—അനാവശ്യമാണ്. എന്തെന്നാൽ അതിൽ എല്ലായ്പ്പോഴും മേധാവി ശക്തിയുടെ പ്രയോഗം നിലനില്ക്കുന്നുണ്ട്. സർക്കാർ എന്നതിന്റെ അർത്ഥം തന്നെ മർദ്ദനം, ശിക്ഷിക്കൽ എന്നിവയാണ്. ഒരു ഭരണകൂടം അധികാരങ്ങൾകൊണ്ട് വ്യക്തിക്ക് സഹകരണാടിസ്ഥാനത്തിൽ ഭരണം നടത്താനെ സാദ്ധ്യമല്ല.

ഭരണകൂടം അനാവശ്യമായിത്തീരുന്നതോടുകൂടി രാഷ്ട്രത്തിന്റെയും ആവശ്യമില്ലാതാകുന്നു. രാഷ്ട്രം വ്യർത്ഥമായ ഒരു വസ്തുവായിത്തീരുന്നു. രാഷ്ട്രം 'ദുർബല വ്യക്തികൾക്ക്' രക്ഷ കിട്ടുന്നു, വിദേശികളുടെ ആക്രമണ ഭയം ഇല്ലാതാവുന്നു, സമുദായത്തിനാകെ വിദ്യാഭ്യാസം ലഭിക്കുന്നു എന്നെല്ലാം പറയാറുണ്ട്. എന്നാൽ പ്രായോഗികമായ ദൃഷ്ടിയിൽ കൂടി വീക്ഷിക്കുമ്പോൾ തെളിഞ്ഞു കാണാം ഇപ്പറയുന്നതെല്ലാം തെറ്റാണെന്ന്. അഭ്യസിപ്പിച്ചു നിർത്തിയ സൈന്യങ്ങളെല്ലാം എപ്പോഴും തോൽക്കുകയാണ് പതിവ് എന്നത്രെ ക്രോപാട്കിൻ പറയുന്നത്. രാഷ്ട്രം വ്യക്തിയെ സംരക്ഷിക്കുകയല്ല ചെയ്യുന്നത്. അവനെ കളവ്, കൊലപാതകാദിയായ കുത്സിത പ്രവൃത്തികൾ ചെയ്യുവാൻ പ്രേരിപ്പിക്കുകയാണ്. മറ്റിതരം അവശരായ ജനങ്ങളെ കളവു ചെയ്യുവാൻ പ്രേരിപ്പിക്കുന്നതിനുതകുന്ന തരത്തിലുള്ള സാമ്പത്തിക വ്യവസ്ഥയാണ് ഇന്ന് രാഷ്ട്രങ്ങളിലുള്ളത്. വിദ്യാഭ്യാസത്തെ സംബന്ധിച്ചിടത്തോളമാണെങ്കിൽ ദുഷിച്ച വിദ്യാഭ്യാസം മാത്രമേ എന്നും രാഷ്ട്രം നൽകിയിട്ടുള്ളൂ. തൊഴിലാളിക്ക് ഒഴിവുസമയം വേണ്ടത്ര അനുവദിച്ചു കൊടുക്കുക

യാണെങ്കിൽ അവൻ സ്വയംപഠിച്ച് വിദ്യാസമ്പന്നനായിത്തീരും. ഈ വിധം രാഷ്ട്രത്തിന്റെ ആവശ്യം തന്നെ തീരെ ഇല്ലാതാവും.

## സ്വതന്ത്രസമുദായത്തിന്റെ നിൎമ്മാണം

രാഷ്ട്രത്തിന്റെ നിലനില്പു തന്നെ അനാവശ്യമാണെന്നു വരികിൽ സമുദായത്തിനു മറെറന്താണു മാൎഗ്ഗം? സ്വതന്ത്രസമുദായങ്ങൾ വഴിയായി ഇക്കാൎയ്യം സാധിക്കാം. ഓരോ കലയ്ക്കും ഓരോ വ്യവസായത്തിനും പ്രത്യേക സംഘടന ആവശ്യമാണ്. അതാതു കാലത്തു് ആവശ്യമായ വ്യവസ്ഥകൾ എന്തെല്ലാമെന്നു തീൎച്ചപ്പെടുത്തേണ്ടതും, ആ സമുദായത്തെ നയിക്കേണ്ടതും അവയാണ്. ഇത്തരത്തിലുള്ള സമുദായങ്ങൾ പല ഉണ്ടായിരിക്കും. അവ അന്യോന്യം ഏററവും സഹകരണത്തോടുകൂടി വൎത്തിക്കും. അന്യോന്യമുള്ള കലഹങ്ങൾ പറഞ്ഞു തീൎക്കുന്നതിനു വേറൊരു സമുദായത്തിന്റെ ആവശ്യം നേരിടുകയേയില്ല. കാരണം, ജനങ്ങൾ അത്രയധികം വിദ്യാഭ്യാസമുള്ളവരായിരിക്കും, അങ്ങിനെയുള്ളൊരു ജനസമുദായത്തിൽ അസമത്വം ഒരിക്കലും തല പൊക്കുകയേ ഇല്ല. സമുദായത്തിൽ അതൃപ്തിക്കും കലഹത്തിനും കാരണം അസമത്വമാണല്ലോ. പരസ്പര മത്സരത്തിൽ നിന്നാണല്ലോ സമുദായത്തിൽ എല്ലാ വിധം കുഴപ്പങ്ങളും ഉടലെടുക്കുന്നതു്. ആ മത്സരം ഇല്ലാതാവുന്നതോടുകൂടി സമുദായത്തിലെ എല്ലാവിധം കുഴപ്പങ്ങളും അവസാനിക്കും. സ്വതന്ത്രമായ ബന്ധത്തിൽ നിന്നുടലെടുക്കുന്ന പരസ്പരസഹായത്താൽ സമുദായം അടിക്കടി പുരോഗതിയിലേക്കു് നീങ്ങിക്കൊണ്ടിരിക്കും.

## ന്യൂനതകൾ

അരാജകവാദം മനുഷ്യന്റെ നീതിബോധത്തിൽ അതിർ കവിഞ്ഞ വിശ്വാസം പ്രകടിപ്പിക്കുന്നു. അതുകൊണ്ടുതന്നെ രാഷ്ട്രവും അനാവശ്യമാണെന്നാണ് വാദം—ഇതാണ് ഇതിന്റെ ഏററവും വലിയ ന്യൂനത. എന്നാൽ

വാസ്തവത്തിൽ കാര്യം അങ്ങനെയല്ല. അരാജകവാദികൾ വിചാരിയ്ക്കുന്നതുപോലെ മനുഷ്യൻ അത്രത്തോളം സദാചാരനിരതനോ, ഉന്നതാശയനോ അല്ല. അവരിൽ പലതരത്തിലുള്ള ദൌർബ്ബല്യങ്ങളും ഉണ്ട്. അതുതന്നെയാണ് സമുദായം ഇത്രയധികം ദുഷിയ്ക്കുവാനും കാരണം. ആവക തിന്മകളെ ദൂരീകരിക്കുവാൻ രാഷ്ട്രം ആവശ്യമാണെന്നാണ് വിചാരിച്ചുവന്നിട്ടുള്ളത്. ഈ ദൃഷ്ടിയിൽ കൂടി നോക്കുമ്പോൾ അരാജകവാദം കമ്മ്യൂണിസത്തെക്കാൾ പലവിധത്തിലും മുന്നോട്ടുപോയിട്ടുള്ളതായി കാണാം. കമ്മ്യൂണിസത്തിൽ രാഷ്ട്രം ആവശ്യമാണ്; അരാജകവാദം ഇതിനു് തീരെ എതിരാണ്. കമ്മ്യൂണിസത്തിൽ മുതലാളിത്തത്തോടുമാത്രമെ എതിർപ്പുള്ളൂ; എന്നാൽ അരാജകവാദത്തിനു് രാഷ്ട്രത്തോടുതന്നെ എതിർപ്പാണ്. കമ്മ്യൂണിസത്തിൽ തൊഴിലാളി സർവ്വാധിപത്യത്തെക്കുറിച്ച് വലിയ നിഷ്കർഷയാണ്; എന്നാൽ അരാജകവാദത്തിൽ വെറും വർഗ്ഗഹീന സമുദായമാണ് വിഭാവനം ചെയ്യപ്പെടുന്നത്.

**പ്രഭാവം** അരാജകവാദ സിദ്ധാന്തം പലരാജ്യങ്ങളിലും പലവിധത്തിലാണ് വ്യാപിച്ചുകൊണ്ടിരുന്നത്. അമേരിക്കയിൽ "വൈയക്തികമായ അരാജകവാദം" എന്ന നിലയ്ക്കാണ് വ്യാപിച്ചത്. ടോൾസ്റ്റോയ് "ക്രിസ്ത്യൻ അരാജകവാദ"ത്തെ പ്രചരിപ്പിച്ചു. അതിലദ്ദേഹം സദാചാരത്തിനും സമാധാനപരമായ പ്രസ്ഥാനങ്ങൾക്കും വലിയ മാഹാത്മ്യം നല്കിയിട്ടുണ്ട്. ഇന്ത്യയിൽ അതിന്റെ വിപ്ലവപരമായ വശം മാത്രമെ പ്രയോഗിച്ചുനോക്കിയിരുന്നുള്ളൂ. 1939 വരെ അതിന്റെ പ്രയോഗം അങ്ങിനെതുടർന്നുവന്നു. എന്നാൽ അപ്പോഴേക്കും ഈ സിദ്ധാന്തംതന്നെ അസ്തമിച്ചു കഴിഞ്ഞിരുന്നു.



# എട്ടാം അദ്ധ്യായം.

## സോഷ്യലിസം—(6)—സോവിയററ് കമ്യൂണിസം.



**സോവിയററുകമ്യൂണിസത്തിന്റെ പശ്ചാത്തലം**

1917-ലെ റഷ്യൻ വിപ്ലവത്തിൽ നിന്നാണ് സോവിയററു കമ്യൂണിസം ജനമെടുക്കുന്നതു്. റഷ്യയിൽ വളരെ കാലമായി അതൃപ്തി വളർന്നു വരികയായിരുന്നു. ഭരണപരിഷ്കാരങ്ങൾക്കുവേണ്ടി ഇടത്തരക്കാരുടെ മുറവിളി, അരാജകത്വവിപ്ലവം നടത്തുന്നതിനുള്ള കൃഷിക്കാരുടെ സന്നദ്ധത, വ്യാവസായിക രംഗത്തിൽ വർഗ്ഗസമരം—എന്നിവയാണ് ഈ വിപ്ലവത്തിന്റെ അടിയിലുണ്ടായിരുന്നതു്. 1905-ൽ റഷ്യ ജപ്പാനുമായുണ്ടായ യുദ്ധത്തിൽ പരാജയപ്പെട്ടു. അതുകാരണത്താൽ തന്നെ അവിടെ സാറിന്നെതിരായ മനോഭാവം പടർന്നുപിടിക്കുകയും ചെയ്തു. സാർ പ്രജകളെ സന്തുഷ്ടരാക്കുവാൻ ചില ഭരണപരിഷ്കാരങ്ങളെല്ലാം വരുത്തുകയുണ്ടായി, പക്ഷെ അതുകൊണ്ടൊന്നും പറയത്തക്ക യാതൊരു മെച്ചവുമുണ്ടായില്ല. തൊഴിലാളിവർഗ്ഗത്തിന്റെ വിപ്ലവപ്രസ്ഥാനം പ്രതിദിനം ശക്തിപൂർവ്വം മുന്നേറിക്കൊണ്ടിരുന്നു. ഇവരിലും രണ്ടു വിഭാഗങ്ങളുണ്ടായി. ഒന്ന് ന്യൂനപക്ഷക്കാരുടെ സംഘം. അതായതു് "മെൻഷെവികസ്" രണ്ടാമത്തേതു് ഭൂരിപക്ഷ സംഘം. അതായതു് 'ബോൾഷെവിക്സ്'. ന്യൂനപക്ഷക്കാർ ഒരു സാധാരണ പാർട്ടിയുടെ അടിസ്ഥാനത്തിൽ പ്രവർത്തിച്ചിരുന്നു. സമാധാനപൂർവ്വം രാജവാഴ്ച അവസാനിപ്പിക്കുക, ലോകപ്രിയവും നിയമവിധേയവുമായ ഒരു ഭ

ണസമ്പ്രദായം ആവിഷ്കരിക്കുക — ഇവയായിരുന്നു അവരുടെ സിദ്ധാന്തങ്ങൾ. എന്നാൽ ലെനിന്റെ നേതൃത്വത്തിലുള്ള ഭൂരിപക്ഷക്കാർ മുഴുവനും വിപ്ലവത്തിലൂടെ രാഷ്ട്രീയാധികാരങ്ങൾ പിടിച്ചുപറ്റണമെന്ന പക്ഷക്കാരായിരുന്നു. ഭൂരിപക്ഷം ക്രമേണ സ്വശക്തമായിത്തീർന്നു. 1914-ലെ ഒന്നാം ലോകമഹായുദ്ധം ഇവരുടെ അതൃപ്തിയെ ഒന്നുകൂടി വർദ്ധിപ്പിച്ചു. റഷ്യയുടെ പരാജയത്തോടുകൂടി സാറിന്നെതിരായ വിപ്ലവം പൊട്ടിപ്പുറപ്പെട്ടു. ബോൾഷെവിക്കുകാർ 1917-ലെ വിപ്ലവത്തിൽ രാജാവിനെ കുടുംബസഹിതം കൊന്നുകളഞ്ഞു. 1918 ജനവരിയിൽ ലെനിന്റെ നേതൃത്വത്തിൽ സ്ഥാപിച്ച പുതിയ ഭരണകൂടം സോവിയറ്റ് കമ്മ്യൂണിസത്തിന്റെ അടിത്തറ പാകി.

**മൂന്നാം ഇന്റർനാഷനൽ**

ബോൾഷെവിക്കുകാർ 1919-ൽ മോസ്കോവിൽ വെച്ചുചേർന്ന മൂന്നാം ഇന്റർനാഷനൽ സമ്മേളനത്തിൽവെച്ച് അതിമഹത്തായ ഒരു പരിപാടി തയ്യാറാക്കി. മാർക്സിയൻ സിദ്ധാന്തങ്ങളെ അടിസ്ഥാനപ്പെടുത്തിയാണ് അത് തയ്യാറാക്കിയത്. മാർക്സും, എംഗൽസും എന്തെല്ലാം കാര്യങ്ങളെക്കുറിച്ച് നിഷ്കർഷിച്ചിരുന്നുവോ അതേ കാര്യങ്ങൾതന്നെയാണ് വിപുലമായ തോതിൽ മൂന്നാം ഇന്റർനാഷനലിൽ ചർച്ച ചെയ്യപ്പെട്ടതു്. സാമ്രാജ്യത്വമഹായുദ്ധം ലോകത്തെ ദുഃഖത്തിലേയ്ക്കും അശാന്തിയിലേയ്ക്കും തള്ളിവിട്ടു. രാഷ്ട്രം അതിന്റെ അവശ്യ വിഭവങ്ങളായ സാമ്പത്തിക കൃത്യങ്ങൾപോലും രക്തച്ചൊരിച്ചിൽ കൂടാതെതന്നെ നിറവേറ്റുന്നതിൽ പരാജയമടയുന്നു. മുതലാളിത്തരാഷ്ട്രത്തിന്റെ സംയോജനം തന്നെ ഏറ്റവും ഉറപ്പായതാണ്. ഈ കഷ്ടപ്പാടുകൾക്കെല്ലാം ഏക പരിഹാരം തൊഴിലാളിഭരണം മാത്രമാണ്. തൊഴിലാളികൾ സംഘടിയ്ക്കണം—അതാണ് ഏറ്റവും ആവശ്യമായിട്ടുള്ളതു്. "Workers's of the world, unite!"—ലോകത്തിലെങ്ങുമുള്ള

തൊഴിലാളികൾ സംഘടിച്ചു നില്ക്കണം. ഭരണാധികാരം തൊഴിലാളികളുടെ കൈവശത്തിലാവണം. അതിനു സുഗമമായ മാർഗ്ഗങ്ങളില്ലെങ്കിൽ വിപ്ലവംകൊണ്ടുതന്നെ കരസ്ഥമാക്കണം.

വിപ്ലവത്തിലൂടെയാണ് ലെനിന്ന് വിജയം സിദ്ധിച്ചത്. ഇതേ വിപ്ലവത്തെ അടിസ്ഥാനമാക്കിയാണ് ലെനിൻ 1919-ൽ "The State and the revolution" എന്ന ഗ്രന്ഥത്തിൽ ബോൾഷെവിക്ക് സിദ്ധാന്തങ്ങളെക്കുറിച്ച് പ്രതിപാദിച്ചിട്ടുള്ളത്. ഇതേ സിദ്ധാന്തങ്ങളെ അടിസ്ഥാനപ്പെടുത്തി മുന്നോട്ടുപോയതുകൊണ്ടാണ് സ്റ്റാലിൻ സോവിയറ്റ് റഷ്യയെ സുശക്തമായ ഒരു രാഷ്ട്രമാക്കിത്തീർത്തത്.

## സിദ്ധാന്തം

ഇന്നത്തെ നിലയിലുള്ള മുതലാളിത്തത്തിന്റെ അടിത്തറ വളരെ പഴയതും ആഴമുള്ളതുമാണെന്ന് ബോൾഷെവിസം സിദ്ധാന്തിക്കുന്നു. ചരിത്രത്തിന്റെ ആരംഭത്തിലുണ്ടായിരുന്നത് കമ്മ്യൂണിസ്റ്റ് സമുദായമായിരുന്നു. ആ സമുദായത്തിൽ ആരും ആരെയും ഭരിച്ചിരുന്നില്ല. അത് തികച്ചും സംതൃപ്തമായ ഒരു സമുദായമായിരുന്നു. സ്വാർത്ഥതാല്പര്യവും സുഖലോലുപതയും സമുദായത്തിൽ അടിമവ്യവസ്ഥയ്ക്ക് കാരണങ്ങളായി. ഈ അടിമത്തം കുറെ ശതാബ്ദങ്ങളോളം തുടർന്നുവന്നു. പിന്നീട് അത് ഫ്യൂഡലിസമായി മാറി. യൂറോപ്പിൽ ഓരോ രാജ്യത്തും ഫ്യൂഡലിസത്തിന് പ്രാബല്യം സിദ്ധിച്ചിരുന്ന ഒരു കാലഘട്ടമുണ്ടായിരുന്നു. ഇതേ ഫ്യൂഡലിസ്റ്റ് രാഷ്ട്രത്തിൽ തന്നെ ഇക്കാലത്തു കാണുന്ന മുതലാളിത്തത്തിന്റെ വിത്തും അടങ്ങിയിരുന്നു.

## വർഗ്ഗസമരം എങ്ങിനെയുണ്ടാവുന്നു?

മുതലാളിത്തവ്യവസ്ഥ തന്നെയാണ് സമുദായത്തിൽ കണ്ടുവരുന്ന വർഗ്ഗസമരത്തിന് കാരണം.

അതിന്റെ മൂലകാരണം സാമ്പത്തികമാണ്. പ്രാചീനയുഗത്തിൽ ഈ വർഗ്ഗസമരം അടിമകളും സ്വാതന്ത്ര്യപൌരന്മാരും തമ്മിലായിരുന്നു, ആധുനിക യുഗത്തിൽ മുതലാളിയും തൊഴിലാളികളും തമ്മിലാണ്. ആധുനിക യുഗത്തിൽ അനവധി വർഗ്ഗങ്ങൾ തീർച്ചയായും ഉണ്ട്, പക്ഷെ സംഘട്ടനം കാര്യമായിട്ടുള്ളത് മുതലാളിയും തൊഴിലാളിയും തമ്മിലാണ്. ഇന്ന് മുതലാളിത്തം ഊർദ്ധ്വൻ വലിച്ചുകൊണ്ടിരിക്കുകയാണ്, ലോകം മുഴുവൻ ഒന്നിച്ച് അതവസാനിപ്പിക്കയും ചെയ്യും. സമുദായശൃംഖലയുടെ കേടുവന്ന കണ്ണികൾ ആദ്യമാദ്യം അറ്റുപോകും. വിപ്ലവം അവിടെ നിന്നാരംഭിക്കും. അത് ഏറ്റവും പുരോഗമിച്ച മുതലാളിത്തരാഷ്ട്രങ്ങളിൽ ആകണമെന്നില്ല, അതുതന്നെ പുരോഗമിക്കാത്ത രാഷ്ട്രങ്ങളിലുമാകാം. ഇപ്രകാരം റഷ്യ വിപ്ലവത്തിൽ ലോകനേതൃത്വം വഹിക്കും.

**രാഷ്ട്രത്തിന്റെ അഭിവൃദ്ധി**

സോവിയറ്റ് കമ്മ്യൂണിസപ്രകാരം വർഗ്ഗസമരത്തിലാണ് രാഷ്ട്രം കെട്ടിപ്പടുത്തിട്ടുള്ളത്. ആദ്യകാലത്ത് രാഷ്ട്രം സ്ഥാപിച്ചത് മുതലാളിവർഗ്ഗത്തിന് അധികാരം പ്രദാനം ചെയ്യുവാൻ വേണ്ടിയായിരുന്നു. സമുദായത്തിൽ സമാധാനം സ്ഥാപിക്കലായിരുന്നു അതിന്റെ പ്രധാനമായ ഉദ്ദേശം. ഒരു വർഗ്ഗത്തിന് സമുദായത്തിലെ മറ്റുവർഗ്ഗങ്ങളെ അടിച്ചമർത്താനുള്ള അധികാരം നിക്ഷിപ്തമായിരുന്നു അതിൽ. ഇതേ വീക്ഷണകോടി മുമ്പിൽ വെച്ചുകൊണ്ട് ലെനിൻ പറയുകയുണ്ടായി—"State is the product of the irreconcilability of class antagonism"—"വർഗ്ഗവൈരുദ്ധ്യത്തിന്റെ പൊരുത്തമില്ലായ്മയുടെ ഫലമാണ് രാഷ്ട്രം" നിലവിലുള്ള രാഷ്ട്രത്തിന്റെ അടിസ്ഥാനം തന്നെ ശക്തിയാണ്.

പ്രാരംഭദശ മുതല്ക്ക് സമുദായത്തിന്റെ രൂപം എന്താണെന്ന് സ്പഷ്ടമാണ്. അന്നത്തെ സമുദായത്തിന്റെ ആവശ്യങ്ങൾ വളരെ പരിമിതമായിരുന്നു. കാലിക്കൂട്ടങ്ങളും ഭക്ഷണപദാർത്ഥം, ആയു

ധങ്ങളും ഇവകൊണ്ടു് കുടുംബത്തിന്റെ മുഴുവൻ ആവശ്യങ്ങളും നടന്നിരുന്നു. ആ സാധനങ്ങളും ആ കുടുംബത്തിന്റെ, ചെറുസംഘത്തിന്റെ പൊതുസ്വത്തായിരുന്നു. അവിടെ ഒന്നിനും കുറവില്ല, ഒന്നിന്റെയും ആധിക്യവുമുണ്ടായിരുന്നില്ല. തന്നിമിത്തം 'ധനിക'രെന്നും 'ദരിദ്ര'രെന്നും പേരുള്ള രണ്ടുവർഗ്ഗങ്ങളായി സമുദായം വിഭജിക്കപ്പെട്ടിരുന്നതുമില്ല. ചൂഷകരും ചൂഷിതരും ഉണ്ടായിരുന്നില്ല. കാലിവളർത്തലും കൃഷിയും ആരംഭിച്ചതോടുകൂടി ഉല്പാദനം വർദ്ധിക്കുവാൻ തുടങ്ങി. കുടുംബജീവിതവും മുതലിന്മേൽ വ്യക്തിയ്ക്കുള്ള അവകാശവും ആരംഭിച്ചു. ധനികന്മാർ ദരിദ്രന്മാരിലും, പുരുഷന്മാർ സ്ത്രീകളിലും ആധിപത്യം സ്ഥാപിക്കുവാൻ തുടങ്ങി. ഈ സംഘർഷത്തെ ഇല്ലാതാക്കുവാനാണു് രാഷ്ട്രം ഉടലെടുത്തതു്.

**രാഷ്ട്രത്തിന്റെ വികാസം**

രാഷ്ട്രത്തിന്റെ ശക്തി വർദ്ധിച്ചു വന്നതോടൊപ്പംതന്നെ രാഷ്ട്രങ്ങൾക്കിടയിൽ പരസ്പരം വഗ്ഗീകരണ വ്യവസായവും നടപ്പായി. ചിലരാഷ്ട്രങ്ങളിൽ ഉല്പാദനം കണക്കിലേറെ വർദ്ധിച്ചു. അപ്പോൾ അവയ്ക്കു് ആ ഉല്പന്നങ്ങൾ വിററഴിക്കുവാൻ കമ്പോളം അന്വേഷിക്കേണ്ടിവന്നു. കമ്പോളം കൈവശപ്പെടുത്തുക അത്ര എളുപ്പമായിരുന്നില്ല. ഇതിനുവേണ്ടി കിടമത്സരമുള്ള രാഷ്ട്രങ്ങൾ തമ്മിൽ യുദ്ധങ്ങൾ നടന്നു. മുതലാളിത്തം സാമ്രാജ്യവാദത്തിന്റെ ഉല്പത്തിയ്ക്കു് കാരണമായിത്തീരുകയാണു് ഇതിന്റെ ഫലമായുണ്ടായതു്. സാമ്രാജ്യവാദത്തിൽ രാഷ്ട്രത്തിന്റെ ശക്തി അതിന്റെ ഉച്ചകോടിയിലെത്തിയിരുന്നു. അപ്പോൾ ഒരു രാഷ്ട്രം അതിന്റെ കീഴിൽ വർത്തിക്കുന്ന സമുദായത്തെ മാത്രമല്ല ശാസിച്ചിരുന്നതു്, പ്രത്യുത മററു സ്വതന്ത്രരാഷ്ട്രങ്ങളുടെ സ്വാതന്ത്ര്യത്തെ കൂടി അപഹരിച്ചു് അവയിലും അധികാരം ചെലുത്തിയിരുന്നു. വർഗ്ഗസമരത്തിന്റെ ഈ ദുഷ്പരിണാമം സ്വാഭാവികമായിരുന്നു.

### വിപ്ലവം

ഈ വർഗ്ഗസമരത്തിന്റെ ചരമാവസ്ഥയിൽ സാമ്രാജ്യവാദികളായ രാഷ്ട്രങ്ങൾ തമ്മിൽ കിടമത്സരം ആരംഭിച്ചു. അവയെല്ലാം പരസ്പരം യുദ്ധത്തിനു് കോപ്പുകൂട്ടുവാൻ തുടങ്ങി. ഓരോ രാഷ്ട്രത്തിനും മറ്റു രാഷ്ട്രങ്ങളോടുള്ള അവിശ്വാസത്തിനു് ദിനംപ്രതി ശക്തി കൂടി. ഒരു ലോകമഹായുദ്ധമാണു് തൽഫലമായുണ്ടായതു്. അതിൽ സാമ്രാജ്യവാദികളായ എല്ലാ രാഷ്ട്രങ്ങളും ഒന്നിച്ചുചേർന്നു യുദ്ധം ചെയ്യുവാൻ തുടങ്ങി. ഇതുതന്നെയായിരുന്നു തൊഴിലാളി വിപ്ലവത്തിനുള്ള അവസരവും. തൊഴിലാളികൾക്കു് അവരുടെ അധികാരങ്ങളെ പ്രഖ്യാപനം ചെയ്തു് ലോകസമക്ഷം 'മഹായുദ്ധം നടക്കുന്നതു് ലോകത്തിൽ നീതി പുനഃസ്ഥാപിക്കപ്പെടുവാനൊന്നുമല്ല, സാമ്രാജ്യവാദികളായ രാഷ്ട്രങ്ങളുടെ സ്വാർത്ഥസിദ്ധിക്കുവേണ്ടി മാത്രമാണു്' എന്നു് കാണിച്ചുകൊടുക്കുവാൻ തക്ക അവസരം ലഭിച്ചു. പരാധീന രാഷ്ട്രങ്ങളെ ചൂഷണം ചെയ്യുക എന്നതാണു് ഈ മഹായുദ്ധത്തിന്റെ അവസാന ലക്ഷ്യം. തൊഴിലാളിവിപ്ലവം ഹിംസാത്മകമായിരിക്കണം. അതിനു് പരിപൂർണ്ണശക്തി കരസ്ഥമാക്കുവാൻ അത്യാവശ്യമാണു്.

### 'ഇടക്കാലം' അഥവാ പരിവർത്തനഘട്ടം.

വിപ്ലവത്തിനുശേഷം കമ്മ്യൂണിസ്റ്റു സമുദായം കെട്ടിപ്പടുക്കുന്നതിനു ഒരുക്കൂട്ടുവാൻ ഒരു 'ഇടക്കാലം' അഥവാ പരിവർത്തനഘട്ടം കൂടിയേ കഴിയൂ. ഇതിനെ നമുക്കു് കമ്മ്യൂണിസ്റ്റു സമുദായത്തിന്റെ ഒന്നാമത്തെ പടി എന്നു പറയാം. ഇക്കാലത്തു് ശക്തി പരിപൂർണ്ണമായും പ്രയോഗിക്കപ്പെടും. രാഷ്ട്രം കൂടുതൽ ശക്തിമത്തായിത്തീരും. ചരിത്രപരമായി നോക്കുമ്പോൾ രാഷ്ട്രം ശക്തിസ്വരൂപമാണു്. വിപ്ലവത്തിന്റെയും അടിസ്ഥാനം ശക്തിതന്നെ. വിപ്ലവം മനുഷ്യനു് ശക്തിയെ പ്രദാനം ചെയ്യുമ്പോൾ അത്യന്തരയുദ്ധം ആ ശക്തിയിലൂടെ ഒരു അധികാരിവർഗ്ഗത്തെ സൃഷ്ടിക്കുന്നു, സർവ്വാധിപത്യം ആ ശക്തിയെ ചിരസ്ഥായി

യാക്കിത്തീർക്കുകയും ചെയ്യുന്നു. കമ്മ്യൂണിസ്റ്റുകാർ ഹിംസയുപയോഗിച്ച് അധികാരം കരസ്ഥമാക്കുമ്പോഴും അവർക്ക് അതിനെ നിലനിർത്തുവാനും ഹിംസയും കർശനമായ അച്ചടക്കനടപടിയും തന്നെ ഉപയോഗിക്കേണ്ടിവരുന്നു. ഈ 'ഇടക്കാല'ത്ത് പോലീസും സൈന്യവും ഏററവും അത്യാവശ്യമായിരിക്കും. തൊഴിലാളികൾ അധികാരം ഏറെറടുത്ത്, കർശനമായ നിയന്ത്രണത്തിലൂടെ ശരിയായ കമ്മ്യൂണിസം സ്ഥാപിക്കുന്നതിൽ വിജയം വരിക്കും. തൊഴിലാളിവർഗ്ഗത്തിന്നായിരിക്കും ഭൂരിപക്ഷം. അവസാനതീർപ്പ് അവരുടേതായിരിക്കും. മുതലാളിത്ത പ്രാമാണ്യം തൊഴിലാളിവർഗ്ഗത്തിന്റെ പ്രാമാണ്യമായി പരിണമിക്കും; രാഷ്ട്രത്തിൽ കമ്മ്യൂണിസ്റ്റ് പാർട്ടിയുടെമാത്രം പ്രഭുത്വം നിലനില്ക്കും.

പരിവർത്തനദശയിൽ രാഷ്ട്രത്തിലെ സർവ്വവിധ ഭരണയന്ത്രങ്ങളുടെമേലും സമുദായത്തിന്ന് പരിപൂർണ്ണമായ അധികാരമുണ്ടായിരിക്കും. ആ അധികാരം ലാഭത്തിന്നുവേണ്ടിയല്ല, ആവശ്യത്തിന്നുവേണ്ടിയായിരിക്കും. ഓരോ വ്യക്തിയിൽനിന്നും അവന്റെ കഴിവിന്നനുസരിച്ച് സ്വീകരിക്കും, ഓരോ വ്യക്തിക്കും അവൻ ഉല്പാദിപ്പിക്കുന്നതിന്നനുസരിച്ച് കൊടുക്കുകയും ചെയ്യും—ഇതായിരിക്കും വിതരണത്തെ സംബന്ധിച്ചിടത്തോളം സ്വീകരിച്ചു നടപ്പാക്കുന്ന സിദ്ധാന്തം. റെയിൽവെ, ബേങ്ക് മുതലായ എല്ലാ സ്വത്തുക്കളും രാഷ്ട്രത്തിന്റെ അധീനതയിലായിരിക്കും. തൊഴിലാളികളുടെ പ്രഭുത്വമായിരിക്കും അവയിലെല്ലാം. ഈ സമുദായത്തിലെ ഓരോ വ്യക്തിയും അദ്ധ്വാനിക്കേണ്ടിവരും. നിയമം നിഷ്കർഷിക്കുന്നത് വെറും മുതലാളികളുടെ സ്വാർത്ഥതാല്പര്യങ്ങൾ നിറവേറുക എന്നതിന്നുപകരം മുഴുവൻ സമുദായത്തിന്റേയും ഉല്ക്കർഷത്തിന്നുവേണ്ടിയായിരിക്കും. നിയമനിർമ്മാണത്തിൽ മതപുരോഹിതന്മാർക്ക് യാതൊരധികാരവും ഉണ്ടായിരിക്കയില്ല. അവർ അധികാരത്തിന്നുവേണ്ടി വഴക്കടിക്കുന്നത് ഉചിതവുമല്ല [illegible]

ലോകത്തിൽ ഭരണം നടത്താൻ ആഗ്രഹിക്കുന്നവരെങ്കിൽ തികഞ്ഞ ചൂഷകന്മാർ; പരലോകത്തിന്റെ കുത്തകാവകാശം കൈവശപ്പെടുത്തിയിരിക്കുകയാണല്ലോ അത്തരം ആളുകൾ. ഇഹലോകകാര്യങ്ങളിൽ കൈകടത്തുന്നത് തീരെ ഉചിതവുമല്ല. അതുകൊണ്ട് ഇത്തരം ആളുകൾക്ക് ഈ സമുദായത്തിൽ യാതൊരു സ്ഥാനവുമില്ല. സമുദായം തികച്ചും വർഗ്ഗരഹിതവും സമത്വസുന്ദരവുമായിത്തീരുന്നതുവരെ നീണ്ടുനില്ക്കും ഈ പരിവർത്തനഘട്ടം. ഒരാൾക്കും മറ്റൊരാളെ ചൂഷണം ചെയ്യണമെന്ന ആഗ്രഹമേ ഉണ്ടാവുകയില്ല; ഓരോ വസ്തുവും സുലഭമായി ലഭിക്കും.

**സമുദായത്തിന്റെ അന്തിമാവസ്ഥ— രാഷ്ട്രഹീന സമുദായം.**

ഓരോ വസ്തുവും സുലഭമായി ലഭിക്കുവാൻ ഇടയുള്ളതിനാൽ വിതരണവും മറ്റൊരു വ്യവസ്ഥയുടെ അടിസ്ഥാനത്തിലായിരിക്കും. കമ്മ്യൂണിസ്റ്റുകാരുടെ ആദർശമാവും ഈ നിയമം— "ഓരോരുത്തനിൽനിന്നും അവന്റെ യോഗ്യതയനുസരിച്ച്, ഓരോരുത്തനും അവന്റെ ആവശ്യത്തിനനുസരിച്ച്" കമ്മ്യൂണിസ്റ്റ് സമുദായത്തിന്റെ അന്തിമാവസ്ഥയാണിത്. കമ്മ്യൂണിസത്തിന്റെ 'രണ്ടാമത്തെപടി' എന്നും നമുക്കിതിനെ പറയാം. ഈ സ്ഥിതിയിൽ ഒരു പരസ്പരസഹായ ലോകപഞ്ചായത്ത് സ്ഥാപിക്കപ്പെടും. ലോകത്തിന്റെ മുഴുവൻ സർവ്വതോമുഖമായ വളർച്ചയെ സഹായിക്കുകയാണ് ഇതിന്റെ ഉദ്ദേശം. കമ്മ്യൂണിസ്റ്റ്‌രാഷ്ട്രം അവസാനിക്കും. ലെനിൻ പറയുംപോലെ "Wither away"—താനേ ഇല്ലാതാവും. സമുദായത്തിൽ സംഘർഷമുണ്ടാവുകയില്ല. വല്ല സംഘർഷവും ഉണ്ടായാൽതന്നെ അത് സമാധാനപരമായ മാനസിക സംഘർഷമായിരിക്കും; മാരകമായ സൈനിക സംഘർഷമാവുകയില്ല. സംഘർഷമില്ലാതായാൽ പിന്നെ രാഷ്ട്രം എന്തിന് നിലനിൽക്കണം? ജനങ്ങൾക്കിടയിൽ സഹോദരസ്നേഹമുണ്ടാവും;

ഒരു വ്യക്തി മറെറാരാളുടെ വസ്തുവിന്മേൽ അധികാരം സ്ഥാപിയ്ക്കാൻ ശ്രമിയ്ക്കുകയില്ല. സാർവ്വത്രികമായ ഒരവസ്ഥയായിരിയ്ക്കും ഇതു്. ഈ അവസ്ഥയിൽ മുതലാളിയോ തൊഴിലാളിയോ ഉണ്ടാവുകയില്ല; ചൂഷകരോ ചൂഷിതരോ ഉണ്ടാവുകയില്ല; അക്രമികളോ അക്രമിയ്ക്കപ്പെടുന്നവരോ, അഥവാ ധനികരോ ദരിദ്രരോ ഉണ്ടാവുകയില്ല. എല്ലാവരും സമന്മാരായിരിയ്ക്കും; എല്ലാവരും സുഖമായി ജീവിതം നയിയ്ക്കും.

### കമ്മ്യൂണിസ്റ്റു യുഗവും ആസൂത്രണങ്ങളും.

ലെനിന്റെ സിദ്ധാന്തങ്ങളെ അനുകരിച്ചുകൊണ്ടു് റഷ്യയിൽ കമ്മ്യൂണിസത്തിന്റെ പ്രയോഗം 1923 അവസാനംവരെ നടന്നു. ഇതിനെ കമ്മ്യൂണിസത്തിന്റെ പ്രഥമയുഗം എന്നുപറയാം. ഇക്കാലത്തു് കമ്മ്യൂണിസ്റ്റുകാർ മുതലാളികളെ അവസാനിപ്പിയ്ക്കുന്നതിൽമാത്രം മുഴുവൻ കഴിവും പ്രയോഗിച്ചിരുന്നു. 1924 ജനവരിയിൽ ലെനിൻ ഇഹലോകവാസം വെടിഞ്ഞു. ഇതിനുശേഷമാണു് ദ്വിതീയയുഗം ആരംഭിയ്ക്കുന്നതു്. 1927 വരെയാണു് ഈ കാലഘട്ടം. ട്രോഡ്സ്കിയുടേയും സ്റ്റാലിന്റേയും അന്യോന്യാധികാരം തമ്മിലുള്ള സംഘർഷത്തിന്റെ കാലമാണിതു്. ഒരു വിശ്വവിപ്ലവത്തിലൂടെ ലോകംമുഴുവൻ കമ്മ്യൂണിസം നടപ്പിൽ വരുത്തണമെന്ന പക്ഷക്കാരനായിരുന്നു ട്രോഡ്സ്കി. അദ്ദേഹത്തിന്റെ അഭിപ്രായപ്രകാരം റഷ്യൻ വിപ്ലവം വിശ്വവിപ്ലവത്തിന്റെ ഒന്നാമത്തെ പടി മാത്രമായിരുന്നു. എന്നാൽ സ്റ്റാലിന്റെ കമ്മ്യൂണിസം റഷ്യയുടെ അതൃത്തിയ്ക്കുള്ളിൽ മാത്രം ഒതുങ്ങിനില്ക്കുന്നതായിരുന്നു. ലോകം മുഴുവൻ കമ്മ്യൂണിസം പരത്തുന്നതിനുള്ള ആസൂത്രണപരിപാടിയിൽ അദ്ദേഹം തീരെ താല്പര്യം പ്രദർശിപ്പിച്ചില്ല. 1927_മുതൽക്കു് 1935_വരെയുള്ള കാലം തൃതീയയുഗമായിരുന്നു. റഷ്യയിൽ ഏററവും വ്യാപകമായ തോതിൽ കമ്മ്യൂണിസ്റ്റുപ്രചരണത്തിന്റേയും സാമ്പത്തികാസൂത്രണങ്ങളുടേയും യുഗമാ

യിരുന്നു അതു്. ഒന്നാമത്തെ പഞ്ചവത്സരപദ്ധതിയുടെ ലക്ഷ്യം രാജ്യത്തിലെ വ്യവസായികോന്നമനമായിരുന്നു. ഇക്കാലത്തു് വിദ്യുച്ഛക്തി, കൃഷി, ഗതാഗതം, ടെലിഫോൺ, ടെലിഗ്രാഫ്, തൊഴിൽ, ശാസ്ത്രീയഗവേഷണങ്ങൾ മുതലായവ വളരെയധികം അഭിവൃദ്ധിപ്പെട്ടു. 1933-മുതൽ 1937-വരെയായിരുന്നു രണ്ടാമത്തെ പദ്ധതി. രാജ്യത്തെ ജീവിതനിലവാരം ഉയർത്തുന്നതിനുള്ള ഒരു സാമ്പത്തികാസൂത്രണ പദ്ധതിയായിരുന്നു്. ഇതിന്നിടയിൽത്തന്നെ [illegible] ആരംഭിച്ചു. 1935 മുതൽ 1938-വരെയായിരുന്നു ഈ കാലഘട്ടം. ഇക്കാലത്തു് എല്ലാ സോഷ്യലിസ്റ്റ് ശക്തികളെയും നാസിസ്റ്റ്-ഫാസിസ്റ്റ് ശക്തികൾക്കെതിരായി സംഘടിപ്പിച്ചു. ഈ സംഘടന 1936-ൽ ഫ്രാൻസിലും 1937-ൽ സ്പെയിനിലും പ്രത്യക്ഷമായിക്കണ്ടു. റഷ്യയിൽ പ്രജാധിപത്യസിദ്ധാന്തങ്ങൾ കൂടുതൽ പ്രചരിച്ചു. എന്നാൽ അതോടൊപ്പം തന്നെ സ്റ്റാലിന്റെ വിരോധികളെയെല്ലാം കഴുമരത്തിലേറ്റുകയുമുണ്ടായി. രണ്ടാംലോകമഹായുദ്ധത്തിന്റെ ബീജം മുളച്ചുപൊന്തുന്നതു് സ്പഷ്ടമായി കാണാമായിരുന്ന കാലത്തു്-1939 ആദ്യത്തിൽ-ആണു് നൂതനമായ യുഗവും തൃതീയ പദ്ധതിയും ആരംഭിക്കുന്നതു്, 1942-വരെയായിരുന്നു മൂന്നാമത്തെ പദ്ധതിയുടെ അവധി. ഈ പദ്ധതിയിൽ, വർഗ്ഗരഹിതമായ ഒരു സമുദായം സൃഷ്ടിച്ചു് റഷ്യയെ ഒരു കമ്മ്യൂണിസ്റ്റ് രാഷ്ട്രമാക്കിത്തീർക്കാനുള്ള ആസൂത്രണമാണുണ്ടായിരുന്നതു്. 1943ൽ ഒരു പ്രഖ്യാപനം വഴിയായി സ്റ്റാലിൻ മൂന്നാമത്തെ ഇന്റർനാഷനലിനെ ഉടച്ചു. ഇതു മൂലം ലോകത്തിനുമുഴുവൻ കമ്മ്യൂണിസ്റ്റുഭീതിയിൽനിന്നു് മുക്തി ലഭിച്ചു; റഷ്യയ്ക്കു് സഖ്യരാഷ്ട്രങ്ങളിൽ നിന്നുള്ള സഹകരണം കൂടുതൽ ബലവത്തരമായിത്തീരുകയും ചെയ്തു. 1944 ഫെബ്രുവരിയിൽ ഓരോ റിപ്പബ്ലിക്കിനും വേണമെങ്കിൽ വെവ്വേറെ സ്വാതന്ത്ര്യം പ്രഖ്യാപിക്കുന്നതിനുള്ള അധികാരം കിട്ടി. ഇതു പ്രകാരം അവയ്ക്കു് വേണമെങ്കിൽ വേറെ വിദേശസംഘത്തിലെ സമസ്യരാവുകയും ചെയ്യാമായിരുന്നു.

**പ്രജാധിപത്യവുമായുള്ള ബന്ധം**

ഇക്കാലത്തു് കമ്മ്യൂണിസത്തിനു പ്രജാധിപത്യവുമായുള്ള ബന്ധം കൂടുതൽ ബലപ്പെട്ടുവരികയാണു്. പ്രജാധിപത്യസിദ്ധാന്തത്തിൽ ഭൂരിപക്ഷമുള്ള കക്ഷിയ്ക്കായിരിയ്ക്കും ഭരണാധികാരം; എന്നാൽ കമ്മ്യൂണിസം വർഗ്ഗരഹിതമായ സമുദായത്തെയാണു് വിഭാവനം ചെയ്യുന്നതു് — ഇതിലാണു് കമ്മ്യൂണിസവും പ്രജാധിപത്യവും തമ്മിലുള്ള അഭിപ്രായവ്യത്യാസം. കമ്മ്യൂണിസത്തിൽ ചൂഷണത്തിനു് തീരെ ഇടമില്ല, എന്നാൽ പ്രജാധിപത്യത്തിൽ ഉണ്ടു്. ഇപ്പോൾ റഷ്യയിലും വ്യക്തികൾക്കു് സ്വത്തു് സൂക്ഷിയ്ക്കുന്നതിനുള്ള അധികാരം നല്കപ്പെട്ടിട്ടുണ്ടു്; ബാങ്കുകളിൽ കാശാക്കിയ പണം മുഴുവൻ സൂക്ഷിയ്ക്കാം. ഇങ്ങനെ പ്രജാധിപത്യവും കമ്മ്യൂണിസവും ദിവസേന അടുത്തുവരികയാണു്.

**നിരൂപണം**

റഷ്യൻ കമ്മ്യൂണിസത്തെക്കുറിച്ചുള്ള ഏറ്റവും വലിയ നിരൂപകൻ ട്രോട്സ്കിയായിരുന്നു. അദ്ദേഹം നാലാം ഇന്റർനാഷണൽ സ്ഥാപിച്ചു്, സ്റ്റാലിന്റെ പ്രായോഗിക കമ്മ്യൂണിസത്തെ നിശിതമായി വിമർശിച്ചു. കമ്മ്യൂണിസം ഇപ്പോൾ അതിന്റെ യഥാർത്ഥ ലക്ഷ്യത്തിൽനിന്നു് അധഃപതിച്ചു പോയിട്ടുണ്ടെന്നും ധനസംഭരണത്തിനുള്ള ഒരു ആലംബം മാത്രമായിരിയ്ക്കുകയാണെന്നുമാണു് ട്രോട്സ്കി പറഞ്ഞതു്. മിനോയുടെ വിമർശനമാണു് മറെറാന്നു്. ഇതിന്റെ പ്രയോഗം ആദർശത്തിൽനിന്നു് എത്രയോ ദൂരെയാണെന്നാണു് അദ്ദേഹം പറയുന്നതു്. റഷ്യയിൽ കമ്മ്യൂണിസം നടപ്പിൽ വരുത്തുവാൻവേണ്ടി എടുത്ത നടപടികളെല്ലാം അന്തിമപരിണാമം ഉദ്ദേശിച്ചത്ര ഫലപ്രദമായില്ല. പ്രധാനമായി കമ്മ്യൂണിസം ഇതുവരെയായും അതിന്റെ പരീക്ഷണഘട്ടത്തിൽതന്നെ ഇരിയ്ക്കുന്നതേയുള്ളു; അതു കാര്യമായ യാതൊന്നുംതന്നെ ഇതിൽനിന്നു് ലോകത്തിനു് ലഭിച്ചിട്ടില്ല.

സോഷ്യലിസത്തിന്റെ വിവിധ ശാഖകളെക്കുറിച്ചുള്ള പ്രതിപാദനം ഈ അദ്ധ്യായത്തോടെ അവസാനിക്കുകയാണ്. അടുത്ത അദ്ധ്യായങ്ങളിൽ ഇതിന്റെ പ്രതികൂലങ്ങളായ ചിന്താസരണികളെ സ്പഷ്ടമാക്കാം.



# ഒമ്പതാം അദ്ധ്യായം

## സാമ്രാജ്യവാദം. (*Imperialism.*)

### സാമ്രാജ്യവാദത്തിന്റെ ആവിർഭാവം

സാമ്രാജ്യവാദം വളരെ പ്രാചീനകാലം മുതൽക്കുതന്നെ നിലനിന്നു വരുന്ന ഒന്നാണ്. സ്വന്തം കയ്യൂക്കുകൊണ്ട് മററു രാജ്യങ്ങളെ കീഴടക്കി സാമ്രാജ്യത്തെ വികസിപ്പിച്ചുകൊണ്ടിരുന്ന എത്രയോ ചക്രവർത്തിമാരെക്കുറിച്ചുള്ള വർണ്ണനകൾ നമ്മുടെ പുരാണങ്ങളിൽ തന്നെയുണ്ട്—ആവക ഗ്രന്ഥങ്ങളിൽ ഇത്തരം ചക്രവർത്തിമാരെ പാടിപ്പുകഴ്ത്തിയിട്ടുണ്ട്. താൻ വിട്ടയയ്ക്കുന്ന കുതിരയെ തടഞ്ഞു നിർത്തുവാൻ ഒരു രാജ്യവും ധൈര്യപ്പെടാതിരിക്കത്തക്കവണ്ണം യോഗ്യനായ രാജാവാണ് സാർവ്വഭൌമസമ്രാട്ട് എന്ന് പറയപ്പെട്ടിരുന്നത്. അങ്ങിനെയുള്ള ചക്രവർത്തി അശ്വമേധയാഗം നടത്തിയിരുന്നു. ഇപ്രകാരം നമ്മുടെ ആദിഗ്രന്ഥങ്ങളിൽ മതാവലംബിയായ സാമ്രാജ്യവാദത്തെക്കുറിച്ച് പ്രശംസിച്ചിട്ടുണ്ട്. പാശ്ചാത്യദേശങ്ങളിൽ ഗ്രീസിലെയും റോമിലെയും സാമ്രാജ്യങ്ങൾ പ്രസിദ്ധങ്ങളാണ്. എട്ടാം ശതാബ്ദം മുതൽക്ക് മുസ്ലിം സാമ്രാജ്യം അഭിവൃദ്ധി പ്രാപിച്ചുവന്നു, പതിനഞ്ചാം നൂററാണ്ടോടുകൂടി അതിന്റെ അവസാനമായി. 16–ാം നൂററാണ്ടു മുതൽക്ക് യൂറോപ്യൻ രാഷ്ട്രങ്ങളുടെ സാമ്രാജ്യവാദം ആരംഭിച്ചു, അത് ഇന്നും തുടർന്നു വരികയാണ്.

### സാമ്രാജ്യവിസ്തൃതിയുടെ പിന്നിൽ

സാമ്രാജ്യം കൂടുതൽ വിസ്തൃതമാക്കണമെന്ന തോന്നലിന് പല അടിസ്ഥാന കാരണങ്ങളുമുണ്ട്. "രാജ്യങ്ങൾ വിസ്താരമേറിയതാകണം, അല്ലെങ്കിൽ അവസാനിക്കണം"—ഇത് ഒരു ഭാവന പ്രാചീന കാലങ്ങളിൽ

സാമ്രാജ്യവാദത്തിന്റെ പിന്നിലുണ്ടായിരുന്നു. ചിലരിൽ 'വിജയം' ഒരു ലഹരിയായിരുന്നു', അതുകൊണ്ടുമാത്രം സാമ്രാജ്യവാദത്തെ പ്രശംസിച്ചിട്ടുണ്ട്. അലക്സാണ്ടർ, നെപ്പോളിയൻ, സീസർ മുതലായവരുടെ ഉദ്ദേശം ലോകത്തെ ജയിച്ച് ഭരണം നടത്തൽ മാത്രമായിരുന്നു. കൃസ്ത്യൻ സാമ്രാജ്യവാദത്തിന്റെ പിന്നിൽ ഉണ്ടായിരുന്ന ഉദ്ദേശ്യങ്ങൾ വ്യാപാരാഭിവൃദ്ധിയും മതപ്രചരണവുമാണ്. അതോടൊപ്പം തന്നെ പുതിയ രാജ്യങ്ങളെ കണ്ടുപിടിക്കൽ ഈ വികാരത്തെ ഉഗ്രതരമാക്കിത്തീർത്തു. ഇങ്ങനെ കൊളമ്പസ്സ്, വാസ്കോഡിഗാമ എന്നിവരെ കൃസ്ത്യൻ സാമ്രാജ്യവാദത്തിന്റെ സ്ഥാപകന്മാരായിക്കരുതാം. ശക്തിശാലികളായ ദേശീയ രാഷ്ട്രങ്ങളുടെ ഉദയവും സാമ്രാജ്യവാദത്തിന്റെ വ്യാപ്തിക്ക് ഏറ്റവും സഹായകമാണ്. ഫ്രാൻസ്, ഇറ്റലി, ജർമ്മനി, ഇംഗ്ലണ്ട്, ഡെന്മാർക്ക്, സ്പെയിൻ, ബെൽജിയം മുതലായവ അതാതിന്റെ കാലത്ത് വളരെ ശക്തിയുള്ള രാഷ്ട്രങ്ങളായിരുന്നു. അവയുടെ സാമ്രാജ്യഭാഗം ദിനംപ്രതി വർദ്ധിച്ചുകൊണ്ടിരുന്നു. അതേ കാരണത്താൽതന്നെ അവ തങ്ങളുടെ സ്വന്തം സാമ്രാജ്യങ്ങളും കെട്ടിപ്പടുത്തു. പുതിയ രാജ്യങ്ങളിൽ ക്രിസ്ത്യാനികളുടെ പ്രവേശനത്തിന് കാരണം യൂറോപ്പിലെ വർദ്ധിച്ചുവന്ന ജനസംഖ്യയാണ്. ഏതൊരു രാജ്യത്തെ ജനസംഖ്യ വർദ്ധിക്കുകയും അവിടത്തെ ജനങ്ങൾക്ക് ഭക്ഷണദൗർല്ലഭ്യം അനുഭവപ്പെടുകയും ചെയ്യുമ്പോ അവിടത്തെ ജനങ്ങൾ കുടിയേറിപ്പാർക്കുവാൻ പറ്റിയ പുതിയ രാജ്യങ്ങൾ തിരഞ്ഞുപോയി. ഇത്തരം ആളുകളാണ് അമേരിക്കയിൽ മുഴുവൻ കുടിയേറിപ്പാർത്തിട്ടുള്ളത്.

**വ്യാപാരം** പുതിയ രാജ്യത്ത് കുടിയേറിപ്പാർക്കുമ്പോഴും തന്റെ പഴയ രാജ്യത്തോടുള്ള ബന്ധം പുലർത്തിപ്പോരേണ്ടത് ആവശ്യമായിവരുന്നു. പുതിയ കോളനികളിൽ പാർപ്പുറപ്പിച്ച ജനങ്ങൾക്ക് തങ്ങളുടെ മാതൃഭൂമിയുമായി എന്നെ

ന്നം ബന്ധം പുലൎത്തണമെന്നു. വ്യാപാരത്തിൽകൂടി മാത്രമായി രുന്നു ഇതിനുള്ള സാദ്ധ്യത. തങ്ങളുടെ പിതൃരാജ്യമായി വ്യാപാരം ഒന്നും പ്രതി വൎദ്ധിപ്പിക്കുന്ന, പിതൃഭരണവും നേരമായി ബന്ധം പുലൎത്തുന്ന രാജ്യത്തിൽ ആധിപത്യം സ്ഥാപിക്കേണ്ടതു് ആവശ്യമാണെന്ന തോന്നലുണ്ടാവാൻ തുടങ്ങി, അതേ ഉദ്ദേശത്തെ നിറവേറവാനായി അതു് തന്റേതായ ഒരു ഗവൺമെന്റ നിയമിക്കുകയും ചെയ്തു. സാമ്രാജ്യവാദത്തിന്റെ ആധുനിക രൂപം ഇവിടെ നിന്നാണ് ആരംഭിച്ചതു്. എന്നാൽ ഇതുകൊണ്ടു് അതവസാനിച്ചില്ല. അവിടങ്ങളിലെ ആദിമനിവാസികളുമായും സമ്പൎക്കം പുലൎത്തേണ്ടിയിരുന്നു. അവരെക്കൊണ്ടു് സ്വന്തകാൎയ്യങ്ങൾ നോക്കുകയും അതിനു പ്രതിഫലമായി അവൎക്കു് എന്തെങ്കിലും കൊടുക്കുകയും വേണ്ടിവന്നു. ഇവർ ഇത്തരം മാൎഗ്ഗങ്ങളിലൂടെ അവരെ ക്രിസ്തുമതത്തിൽ ചേൎക്കുവാൻ തുടങ്ങി. മതപ്രചരണം ആധുനിക സാമ്രാജ്യവാദത്തിന്റെ ഒരു മുഖംമൂടിയായിരുന്നു. കറുത്തവരും അപരിഷ്കൃതരും കാട്ടുജാതിക്കാരുമായവരെയെല്ലാം പരിഷ്കരിച്ചു് സമുദ്ധരിക്കുവാൻ യേശുക്രിസ്തുവിന്റെ നിൎദ്ദേശപ്രകാരം തൊലിവെളുത്ത ഇക്കൂട്ടർ ബാദ്ധ്യസ്ഥരാണെന്നു് എല്ലാസാമ്രാജ്യങ്ങളിലും പ്രചാരവേല തുടങ്ങി. ഇതു് "Whiteman's burden"–'വെള്ളക്കാരന്റെ ഭാരം' എന്നാണു് പറയപ്പെടുന്നതു്, ഈ സിദ്ധാന്തപ്രകാരം വെള്ളക്കാരന്മാർ തങ്ങളുടെ അധീനതയിലുള്ള കറുത്തജാതിക്കാരെ ക്രിസ്തുമതത്തിൽ ചേൎക്കുവാനാരംഭിച്ചു.

എന്നാൽ ഈ സിദ്ധാന്തത്തിന്റെ പൊരുൾ കറുത്ത ജാതിക്കാർ ക്ഷണത്തിൽ മനസ്സിലാക്കി. ഇതു തുടരുകയാണെങ്കിൽ കറുത്തജാതിക്കാർ ലോകത്തിൽനിന്നു് നിശ്ശേഷം ഉച്ചാടിക്കപ്പെടുള്ളുമെന്നു് അവർ ഭയപ്പെട്ടു. അവർ സംഘടിക്കുവാനാരംഭിച്ചു. അപ്പോഴും സാമ്രാജ്യവാദികൾക്കു് മററാരു മുദ്രാവാക്യത്തെ ആശ്രയിക്കേണ്ടിവന്നു. ബ്രിട്ടീഷ് സാമ്രാജ്യവാദികൾ തങ്ങളുടെ സ്വ

ജ്യത്തെ "ഒരു പരസ്പര സഹായ സാമ്രാജ്യസംഘാതം" ആക്കി മാററി. ഇപ്രകാരം ബ്രിട്ടീഷ് സാമ്രാജ്യം സ്വയംഭരണാധികാരമുള്ള പല രാജ്യങ്ങളായി പിരിഞ്ഞു. ഇങ്ങിനെ സാമ്രാജ്യവാദത്തിന്റെ ആകൃതിയിൽതന്നെ പരിവർത്തനമുണ്ടായി.

**സാമ്രാജ്യവാദം എന്നാൽ –**

സാമ്രാജ്യവാദം എന്നതിന്റെ താല്പര്യം മററു രാജ്യങ്ങളെ കീഴടക്കി വലിയവലിയ സാമ്രാജ്യങ്ങൾ സൃഷ്ടിക്കുക എന്നാണ്. മുതലാളികൾക്കും വലിയ പണക്കാർക്കും അന്യരാജ്യങ്ങളിൽ കച്ചവടം നടത്തുവാനും അവിടത്തെ ധനസമ്പത്തുകൾ കൈവശപ്പെടുത്തുവാനും വേണ്ടിയുള്ള ഒരുപായമാണ് ഈ സിദ്ധാന്തം എന്നത്രെ ലെനിന്റെ അഭിപ്രായം. എന്നുതന്നെയല്ല അവർ ലാഭമെടുക്കുവാൻവേണ്ടി സ്വന്തം സൈന്യങ്ങളെപ്പോലും അയക്കാറുണ്ട്. സാമ്രാജ്യവാദത്തിന്റെ വികാസത്തിന് ഏതെങ്കിലും ഒരു പ്രദേശം തിരഞ്ഞെടുക്കേണ്ടതുണ്ട്. ചില ആവശ്യങ്ങളെല്ലാം നിറവേററുവാനാണ് ഇതു ചെയ്യുന്നത്. അതുകൊണ്ട് ഒരു രാജ്യത്തെ തിരഞ്ഞെടുത്തുകഴിഞ്ഞാൽ ചില ആവശ്യങ്ങളെല്ലാം സൃഷ്ടിക്കുന്നു. അവയെ നിറവേററുവാനായി ജയിച്ച രാജ്യം തന്റെ മുഴുവൻ ശക്തിയും ഉപയോഗിക്കുന്നു. ചതിപ്രയോഗത്താലോ, ശക്തിയുപയോഗിച്ചോ, മററെന്തെങ്കിലും വിധത്തിലോ ആ രാജ്യത്തെ കീഴടക്കുന്നു. പിന്നീട് അവിടെ തന്റെ മുഴുവൻ പ്രതാപവും കാണിക്കുവാനായി ചില സമുദായങ്ങളെ പരസ്പരം കലഹിപ്പിക്കുന്നു. കലഹം കാരണം ഇരുവരുടെയും ശക്തി ക്ഷയിക്കുമ്പോൾ അതിൽനിന്നു മുതലെടുക്കുകയാണ് ചെയ്യുന്നത്. കീഴടക്കപ്പെട്ട രാജ്യത്തിൽ വിപ്ലവം ഉണ്ടാകുമ്പോൾ അതിനെ അമർത്തുവാനായി ചില ചില്ലറ ആനുകൂല്യങ്ങൾ ചെയ്തുകൊടുക്കുന്നു. സ്വയംഭരണാധികാരത്തിന്റെ രൂപത്തിലായിരിക്കും ഈ ആനുകൂല്യം. ആ രാജ്യക്കാർക്ക് ചില അധികാരങ്ങളെല്ലാം വിട്ടുകൊടുക്കും, ചില

തെല്ലാം വെള്ളക്കാരുടെ കൈവശത്തിലായിരിയ്ക്കുകയും ചെയ്യും. ആ രാജ്യത്തു് കുറച്ചുകാലം സമാധാനമുണ്ടാകുന്നതായാൽ പിന്നെ സൈന്യത്തിലേയ്ക്കു് ആളെ ചേർക്കുവാൻ ഉപയുക്തമായി അന്യരാജ്യങ്ങളെ ആക്രമിച്ചു കീഴടക്കുവാൻ. ഇപ്പോഴും അധീനതയിലിരിക്കുന്ന കറുത്തവർഗ്ഗക്കാർ സാമ്രാജ്യവാദത്തെ എതിർക്കുന്നതോ പോകട്ടെ, അതിനെ പോഷിപ്പിക്കുന്നതിലാണു് സഹായകമായിത്തീരുന്നതു്. ഇങ്ങിനെ സാമ്രാജ്യവാദം ഒരു രാജ്യത്തിൽമാത്രം ഒതുങ്ങി നിൽക്കാതെ ലോകംമുഴുവൻ വ്യാപിക്കുന്നു.

**കീഴടക്കപ്പെട്ട രാജ്യങ്ങളിൽ ദേശീയ ബോധം അലയടിക്കുന്നു.**

സാമ്രാജ്യം കൂടുതൽ വലുതാകുമ്പോൾ കീഴടക്കപ്പെട്ട രാജ്യങ്ങളിൽ ഒരു വിപ്ലവബോധം ഉടലെടുക്കുന്നു. ഈ ബോധം ദേശീയതയെ വളർത്തുന്നു. കീഴടക്കപ്പെട്ട രാജ്യങ്ങളിൽ അലയടിച്ചുകൊണ്ടിരിക്കുന്ന ദേശീയതാ മനോഭാവത്തിൽ നിന്നു് വിപ്ലവം ആരംഭിക്കുന്നു. ഇന്ത്യ, ആഫ്രിക്ക മുതലായ അസ്വതന്ത്ര രാജ്യങ്ങളിൽ സ്വാതന്ത്ര്യത്തിനുവേണ്ടിയുള്ള പ്രക്ഷോഭങ്ങൾ നടന്നു. തൽഫലമായി സാമ്രാജ്യവാദികളായ രാഷ്ട്രങ്ങൾക്കു്, ഇവർക്കു കുറച്ചൊക്കെ സ്വാതന്ത്ര്യം പലപ്പോഴുമായി പ്രദാനം ചെയ്യേണ്ടിവന്നു.

ഒരു ഭാഗത്തു് അങ്ങിനെ സാമ്രാജ്യത്തിൽ വളർന്നു വരുന്ന ജനസംഖ്യാപ്രശ്നത്തിന്റെ പരിഹാരത്തിനു് സാമ്രാജ്യം ആവശ്യമായി വരുമ്പോൾ, മറുഭാഗത്തു് മുതലാളിമാരും ഭരണാധികാരികളും സ്വന്തം സ്വാർത്ഥതാല്പര്യങ്ങൾ കരസ്ഥമാക്കുന്നതിൽ മുഴുകുകയാണു്. ഇക്കാരണത്താൽ സാമ്രാജ്യവാദം സ്വതന്ത്രവ്യാപാരത്തെ എതിർക്കുകയും വ്യാപാര സംരക്ഷണം ആവശ്യമാണെന്നു് ശഠിക്കുകയും ചെയ്യുന്നു. രാഷ്ട്രത്തിന്റെ ചിലവു് വർദ്ധിക്കുകയാണിതിന്റെ ഫലം. രാജ്യത്തെ വരവിന്റെ മൂന്നിൽ രണ്ടുഭാഗവും ഒരു സൈനികവ്യൂഹം

സിദ്ധിച്ചെങ്കിൽ സർവ്വവിധ ദുഃഖങ്ങളും ആ നിമിഷത്തിൽ ഇല്ലാതാവും. അതുകൊണ്ട് ലോകത്തിലുള്ള എല്ലാവരും ക്രിസ്തുമതാവലംബികളായിത്തീരുകയാണ് വേണ്ടത്. ലോകത്തിൽ ചവിട്ടിമെതിക്കപ്പെട്ട എത്രയോ ജനതകളുണ്ട്. അവക്കെല്ലാം പുരോഗതിയിലേക്കുള്ള ഏകമാർഗ്ഗം ക്രിസ്തുമതത്തെ ശരണം പ്രാപിക്കൽ മാത്രമാണ്!

**സാമ്പത്തികമായ ആവശ്യം.**

സാമ്പത്തികമായ ആവശ്യമാണ് മൂന്നാമത്തേത്. സാമ്രാജ്യത്വത്തിലൂടെ കോളനികൾ അഭിവൃദ്ധിപ്പെടുന്നു. ജനങ്ങൾ പിതൃരാജ്യത്തിൽനിന്ന് കോളനികളിൽപോയി പാർക്കുന്നു. അവിടത്തെ ധാതുദ്രവ്യങ്ങളെക്കുറിച്ച് ഗവേഷണങ്ങൾ നടത്തുന്നു. അവിടെയുള്ള അപരിഷ്കൃതരായ ആളുകളെക്കൊണ്ട് ജോലിയെടുപ്പിക്കുകയും ആദിമനിവാസികളെ നശിപ്പിക്കുകയും ലോകം മുഴുവൻ പരിഷ്കൃതരായ ജനങ്ങളെക്കൊണ്ട് നിറയ്ക്കുകയും ചെയ്യുന്നു. ഇതുകൊണ്ട് പല ഗുണങ്ങളുമുണ്ട്— ലോകംമുഴുവൻ വ്യാപാരവും, ഗതാഗതവും വർദ്ധിക്കുന്നു. ഭൂമിയിലും ജലത്തിലും വായുവിലുമുള്ള മാർഗ്ഗങ്ങൾ ശരിക്കുപയോഗിക്കപ്പെടുന്നു.

**ഇരുപതാം നൂറ്റാണ്ടിലെ സാമ്രാജ്യവാദം—വ്യാപാരാവശ്യാർത്ഥം.**

ഇരുപതാം നൂറ്റാണ്ടിനു മുമ്പുണ്ടായിരുന്ന സാമ്രാജ്യവാദത്തിനും ആധുനിക സാമ്രാജ്യവാദത്തിനും തമ്മിൽ അന്തരമുണ്ട്. മുമ്പുണ്ടായിരുന്നത് വ്യാപാരത്തിനും, കോളനികൾക്കും വേണ്ടിയുള്ള സാമ്രാജ്യവാദമായിരുന്നു; ഇന്നത്തെ സാമ്രാജ്യവാദമോ സാമ്പത്തികവും ജാതിനിഷ്ഠവുമായ സിദ്ധാന്തങ്ങളെയാണ് ആശ്രയിച്ചിരിക്കുന്നത്. ലെനിന്റെ അഭിപ്രായത്തിൽ സാമ്രാജ്യവാദം മുതലാളിത്തത്തിന്റെ ആദ്യത്തെ പടിയാ

ണ്. വമ്പിച്ചതോതിലുള്ള വൈയവസായികാഭിവൃദ്ധിയും ഉല്പാദകവസ്തുക്കളുടെ കേന്ദ്രീകരണവുമാണ് മുതലാളിത്തത്തിന്റെ അടിയിലുള്ളത്. പ്രാരംഭത്തിൽ മുതലാളികൾതമ്മിൽ മത്സരം സംഘട്ടനമുണ്ടായിക്കൊണ്ടിരുന്നു. എന്നാൽ പിന്നീട് വ്യാപാരത്തിന്റെ വിഭിന്നാംഗങ്ങളിൽ ഏകാധികാരത്തിന്ന് മഹത്വം ഏറിവന്നു. ഏകാധിപത്യം മുതലാളിത്തവ്യാപ്തിയുടെ പരമസീമയാണ്. "സ്റ്റാൻഡേർഡ് ഓയിൽ കമ്പനി" മണ്ണെണ്ണയുടെ ഏകാധികാരം കരസ്ഥമാക്കി. ബാങ്കിലുള്ള പണമുപയോഗിക്കാൻ കിട്ടുന്നത് ഒരു പിടി മുതലാളിമാർക്ക് മാത്രമാണ്. ഒരു ഡയറക്ടർ ഒരു കമ്പനിയെ തന്റെ പ്രഭുത്വത്തിൻ കീഴിലാക്കുന്നു, ആ കമ്പനി മറ്റുള്ള കമ്പനികളിൽ തന്റെ ആധിപത്യം ചെലുത്തുന്നു. ഇപ്രകാരം കുറഞ്ഞ മുടക്കുമുതൽകൊണ്ട് വളരെയധികം ജനങ്ങളുടെമേൽ തന്റെ പ്രതാപം കാണിക്കുവാൻ കഴിയും. "ബർലിൻ മുതൽ ബാഗ്ദാദ് വരെയുള്ള റെയിൽവെ പദ്ധതി", "പനാമാതോട് പദ്ധതി" എന്നിവ സാമ്പത്തികസാമ്രാജ്യവാദത്തിന്ന് ഏറ്റവും വലിയ ദൃഷ്ടാന്തങ്ങളാണ്.

രണ്ടാമതായി സാമ്രാജ്യവാദത്തിൽ "അതിരിക്ത സമ്പത്ത്" ചിലവഴിക്കുകയെന്നത് ഒരു പ്രശ്നമാണ്. ഏകാധികാരത്തിൽ അതിരിക്തസമ്പത്തിന്ന് കമ്പോളം കണ്ടുപിടിക്കേണ്ടതുണ്ട്. അതിരിക്തസമ്പത്തിന്ന് സ്വദേശത്തുതന്നെ കമ്പോളമുണ്ടാക്കുവാൻ കഴിയാതെവരുമ്പോൾ അതിനെ അന്യരാജ്യങ്ങളിലേക്ക് കയറ്റുമതി ചെയ്യേണ്ടിവരുന്നു. ഇങ്ങിനെ ബ്രിട്ടന്റെ അതിരിക്തസമ്പത്തിന്ന് ഏറ്റവും അധികം ചിലവുണ്ടാവുന്നത് കോളനികളിലാണ്. ഇപ്പോൾ സ്വന്തംമുതൽ അന്യരാജ്യങ്ങളിലേക്കയക്കുന്ന രാജ്യം ഏതെങ്കിലും പ്രകാരത്തിൽ അതിന്ന് പ്രതിഫലമായി ലാഭമുണ്ടാക്കാൻ നോക്കുകയാണ്. കല്ക്കരിഖനികൾ കരസ്ഥമാക്കിയിട്ടോ തുറമുഖങ്ങൾ കൈവശപ്പെടുത്തിയിട്ടോ ഇതു സാധിക്കുന്നു.

ന്ത്രരാഷ്ട്രങ്ങളെന്ന നിലയ്ക്കു ബ്രിട്ടീഷ് സാമ്രാജ്യവുമായി ബന്ധപ്പെട്ടിരിക്കുന്നു. അന്താരാഷ്ട്രീയ സമ്മേളനങ്ങളിലും വേണമെങ്കിൽ സ്വന്തം പ്രതിനിധിയെ വേറെ തന്നെ അയയ്ക്കുവാനുള്ള അധികാരമുണ്ട്. കുറച്ചുകൊല്ലങ്ങളോളം കോടതികളിലെ അപ്പീലുകൾ പ്രിവികൌൺസിൽവരെ പോയിരുന്നു, എന്നാൽ പിന്നീട് അതും വേണ്ടെന്നു വെച്ചു. 1931-ലെ "സ്റ്റാറ്റ്യൂട്ട് ഓഫ് ദി വെസ്റ്റ്മിനിസ്റ്റർ" കൊണ്ട് ഡൊമിനിയനുകളെല്ലാം പരിപൂർണ്ണമായും സ്വതന്ത്രങ്ങളായി.

**മാണ്ഡേറ്റുകൾ**

ഒന്നാംലോകമഹായുദ്ധത്തിനുശേഷം സഖ്യരാഷ്ട്രങ്ങൾ ജർമ്മനിയിൽനിന്ന് പിടിച്ചെടുത്തതായ ചില രാജ്യങ്ങളെ സംബന്ധിച്ച്, ലീഗ് ഓഫ് നാഷൻസ് ഒരു പ്രത്യേകതരത്തിലുള്ള നീതിയെയാണ് അവലംബിച്ചത്. അവയെ സഖ്യരാഷ്ട്രങ്ങളുടേയും അന്താരാഷ്ട്രീയസംഘത്തിന്റേയും സംരക്ഷയിൽവെച്ച് അവയ്ക്ക് 'മാണ്ഡേറ്റുകൾ' എന്ന് നാമകരണം ചെയ്തു. സ്വന്തം കാലിന്മേൽ നില്ക്കാനാവാത്ത പ്രദേശങ്ങളെ പരിഷ്കാരത്തിൽ ഉന്നതകോടിയിലെത്തിയ രാഷ്ട്രങ്ങളുടെ നിരീക്ഷണത്തിൽ കീഴിൽവെയ്ക്കുക എന്നായിരുന്നു ഇതിന്നർത്ഥം. ഇങ്ങനെ മാണ്ഡേറ്റുകളെ മൂന്നുവിഭാഗങ്ങളാക്കിത്തിരിച്ചു

**'എ.' മാണ്ഡേറ്റുകൾ.**

തുർക്കിയുമായുള്ള യുദ്ധത്തിൽ കീഴടക്കിയ രാജ്യങ്ങളെയാണ് ഇതു് ബോധിക്കുക. ഇതനുസരിച്ച് ആവക രാജ്യങ്ങൾക്ക് സ്വന്തംകാലിന്മേൽ നില്ക്കാൻ കഴിയാറാവുന്നതുവരെ അവയ്ക്ക് രാഷ്ട്രീയകാര്യങ്ങളിൽ മാത്രം നിർദ്ദേശവും സഹായവും നല്കേണ്ട ബാദ്ധ്യത പരിഷ്കൃതരാജ്യങ്ങൾക്കുണ്ടായിരുന്നു. സിറിയയെ ഫ്രാൻസിന്റേയും ഇറാക്ക്, ട്രാൻസ്ജോർഡാനിയ, പാലസ്റ്റീൻ എന്നിവയെ ബ്രിട്ട

ൻറയും നിരീക്ഷണത്തിൽ നിർത്തി.

'ബി.' മാണ്ഡേറുകൾ.

ജർമ്മനിയോട് വെട്ടിപ്പിടിച്ച ആഫ്രിക്കൻപ്രദേശങ്ങൾ ഈ വിഭാഗത്തിൽ പെടുന്നു. ഇവിടങ്ങളിലെ ജനങ്ങൾ ഒരുവിധത്തിലുള്ള സ്വാതന്ത്ര്യത്തിനും അർഹരല്ലെന്നാണ് കരുതപ്പെട്ടത്. അടിമത്തസമ്പ്രദായത്തെയും ആയുധങ്ങൾ ഒളിച്ചുവെച്ച് വില്ക്കുന്നതിനെയും നിർത്തൽചെയ്ത് സ്വതന്ത്രമായ വ്യാപാരം പ്രചരിപ്പിയ്ക്കലായിരുന്നു ഇതിൻറ ഉദ്ദേശം. ടാങ്കനിക്ക ബ്രിട്ടനും, കിയാർഗോ, കമറോൺ, ടോഗോലാൻറ് എന്നിവയെ ബ്രിട്ടനും ഫ്രാൻസുംകൂടിയും വിഭജിച്ചുനിർത്തി.

"സി" മാണ്ഡേറുകൾ—

ജർമ്മനിയോട് വെട്ടിപ്പിടിച്ച തെക്കുപടിഞ്ഞാറൻ ആഫ്രിക്ക, യൂനിയൻ ഓഫ് സൌത്ത് ആഫ്രിക്ക, ജർമ്മൻ പെസിഫിക് ദ്വീപുകൾ എന്നിവയെ ആസ്ത്രേലിയ, ന്യൂസിലാൻറ്, ജാപ്പാൻ എന്നിവയ്ക്ക് കൊടുത്തു. തങ്ങളുടെ അധികാരാതിർത്തിയിലുള്ള ജനതയെ എന്നെങ്കിലും പൂർണ്ണസ്വതന്ത്രരാക്കുവാനുള്ള യാതൊരു ബാദ്ധ്യതയും ഇപ്രകാരം രാഷ്ട്രങ്ങൾക്കുണ്ടായിരുന്നില്ല

സ്വാധീനതാവലയം.

സ്വാധീനതാവലയം—ചിലപ്രദേശങ്ങളിൽ ആ പ്രദേശത്തെ പരിപൂർണ്ണമായി യോജിപ്പിയ്ക്കാതെ അതിൽ തൻറ സ്വാധീനത ചെലുത്തുവാനുള്ള ചില സാമ്രാജ്യവാദികളായ രാഷ്ട്രങ്ങളുടെ കഴിവിനെ "ഫിയേഴ്സ് ഓഫ് ഇൻഫ്ളുവൻസ്" അഥവാ സ്വാധീനതാവലയം എന്നുപറഞ്ഞുവരുന്നു. 1907ൽ പേർഷ്യ റഷ്യയുടെയും ഇംഗ്ലണ്ടി

അടച്ചിട്ട രാജ്യങ്ങളിലെ സ്ഥിതി ദിനംപ്രതി ശോചനീയമായിത്തീരുവാൻ ഇടയായി. ലോകം മുഴുവൻ സ്വരാജ്യം സ്ഥാപിക്കുവാൻ ബ്രിട്ടീഷ് സാമ്രാജ്യത്വം ആവശ്യമാണെന്നാണ് ബ്രിട്ടീഷ് സാമ്രാജ്യവാദികൾ പറയുന്നതു്. പക്ഷെ, ബ്രിട്ടീഷ് സാമ്രാജ്യത്തിന്റെ ആധിപത്യം എവിടെയെല്ലാമുണ്ടോ അവിടെയെല്ലാം സ്വാതന്ത്ര്യമില്ല, സ്വയം ഭരണവുമില്ല. [illegible] സ്വാതന്ത്ര്യവും സ്വയം ഭരണവും ഉള്ള ദിക്കിലാകട്ടെ, സാമ്രാജ്യത്തിന്റെ അസ്തിത്വം പോലുമില്ല. സകലവറ്റിലും സാമ്രാജ്യവാദത്തിന്റെ വിജയത്തെയല്ല, പരാജയത്തെയാണ് കാണിക്കുന്നതു്. ഇതുമൂലം പട്ടാളഭരണം ഉടലെടുക്കുന്നു, ഏറ്റവും കൂടുതൽ യുദ്ധങ്ങളുണ്ടായിക്കൊണ്ടിരിക്കുന്നു. ഇതുമൂലം ലോകത്തിൽ കറുത്തവരും വെളുത്തവരും മഞ്ഞനിറക്കാരും തമ്മിലുള്ള സംഘട്ടനം ശാശ്വതീകരിക്കപ്പെട്ടിരിക്കുന്നു.



# പത്താം അദ്ധ്യായം

## ഫാസിസം.

---

**ഫാസിസം എന്നാൽ—**

പ്രാചീന റോമൻസെനറ്റിലെ മെമ്പർമാരോടൊപ്പം രാഷ്ട്രത്തിന്റെ നിസ്സീമമായ ശക്തിയെ ദ്യോതിപ്പിച്ചുകൊണ്ട് ചലിച്ചിരുന്ന ഒരു മഴുവൊന്നിച്ചുള്ള ഇരിമ്പുദണ്ഡിനെയാണ് 'ഫാസിസം' കൊണ്ട് സൂചിപ്പിക്കുന്നത്. മഴുവൊന്നിച്ചുള്ള ഇരിമ്പുദണ്ഡ് എപ്രകാരം ദാർഢ്യത്തെയും, കാഠിന്യത്തെയും, ഭയാനകത്വത്തെയും വ്യഞ്ജിപ്പിക്കുന്നുവോ അതുപ്രകാരം രാഷ്ട്രത്തിന്റെ ശക്തിയും, ഉഗ്രവും ഭയങ്കരവുമാണെന്നാണ് ഇതു സൂചിപ്പിക്കുന്നത്.

**ഫാസിസത്തിന്റെ അടിസ്ഥാനം.**

ആധുനിക ഫാസിസത്തിന്റെ ഉപജ്ഞാതാവ് മുസ്സോളിനിയാണ്. എന്നാൽ ഇതിന്റെ അടിസ്ഥാനതത്വങ്ങൾ ഒട്ടുവളരെ പ്രാചീന രാഷ്ട്രീയചിന്തകന്മാരുടെ ഗ്രന്ഥങ്ങളിലും പ്രതിപാദിച്ചു കാണുന്നുണ്ട്. രാഷ്ട്രസത്തയുടെ നിലനിൽപുതന്നെ, നിസ്സീമമായ ശക്തി സംഭരിക്കുകയും ആവശ്യത്തിന്നനുസരിച്ച് അതുപയോഗിക്കുകയും ചെയ്യുന്നതിനെയാണ് ആശ്രയിച്ചിരിക്കുന്നതെന്ന് "മക്കിയാവെല്ലി" തന്റെ 'ഭരണാധിപൻ' എന്ന ഗ്രന്ഥത്തിൽ സയുക്തികം സ്ഥാപിച്ചിരിക്കുന്നു. ഈ 'ശക്തിപ്രയോഗ'ത്തിൽ നീതിയും നടപ്പുമൊന്നും നോക്കേണ്ടതായ യാതൊരാവശ്യവുമില്ല. രാജനീതിയും നീതിയും തമ്മിൽ യാതൊരു ബന്ധവുമില്ല. നീതിയാവട്ടെ, അനീതിയാവട്ടെ, എന്തുതന്നെ പ്രയോഗിച്ചും ഭരണാധിപൻ തന്റെ പ്രഭുത്വത്തെ നിലനിർത്തണം. സോറൽ സിൻഡിക്കലിസത്തെ പററി പ്രതിപാദിച്ച അവസരത്തിൽ ബോധകത്തെ (Intution)

വിചാരാധീനമാക്കിവെച്ച് പ്രത്യക്ഷനടപടി (direct action) എന്ന രീതിയെ അനുകരിക്കുകയാണുണ്ടായത്. ഹെഗൽ രാഷ്ട്ര സത്തയ്ക്ക് ഏറ്റവും ശക്തിമത്തും രഹസ്യമയവുമായ സ്വരൂപത്തെ പ്രദാനം ചെയ്തു. രാഷ്ട്രം നൈതികപരമ്പരയുടെ സംരക്ഷകനാണെന്ന് അദ്ദേഹം പ്രഖ്യാപിച്ചു. രാഷ്ട്രീയസ്ഥാപനങ്ങൾ കാലത്തിന്നനുസരിച്ച് മാറ്റം വന്നുകൊണ്ടിരിക്കുന്നവയാണെന്നാണ് ബർക്ക് പറഞ്ഞത്. മെക്കിയാവെല്ലി, സോറേൽ, ഹെഗൽ, ബർക്ക് എന്നിവരുടെ സിദ്ധാന്തങ്ങൾക്ക് ഫാസിസത്തിൽ ലഭിച്ച സ്വാധീനത സ്പഷ്ടമാണ്. എന്നാൽ പരേട്ടോവിന്നാണ് ഫാസിസത്തിലും മുസ്സോളിനിയിലും കൂടുതൽ സ്വാധീനത ചെലുത്തുവാൻ സാധിച്ചിട്ടുള്ളത്. അദ്ദേഹത്തിന്റെ പ്രസംഗങ്ങളിൽനിന്ന ലഭിച്ച ഉത്തേജനമാണ് മുസ്സോളിനിയെ ഫാസിസ്റ്റ് സിദ്ധാന്തങ്ങൾ പ്രചരിപ്പിക്കുവാൻ പ്രേരിപ്പിച്ചത്. പരേട്ടോവിനെ നമുക്ക് 'ഫാസിസത്തിന്റെ ചിന്തകൻ' എന്നു പറയാം. ഏതൊരു സ്ഥാപനത്തിനും എന്നും ഒരേ നിലയ്ക്കു നിലനിൽക്കുവാൻ കഴികയില്ലെന്നാണ് അദ്ദേഹം പറഞ്ഞത്. ഓരോ രാജ്യത്തിനും കാലത്തിനൊത്ത് മാറേണ്ടതുണ്ട്. ഭരണാധിപന്മാരുടെ ഗതി സ്വശക്തിയും ഭരിക്കപ്പെടുന്നവരുടെ ആഗ്രഹവുമനുസരിച്ചായിരിക്കണം.

**മുസ്സോളിനി** മുസ്സോളിനിയാണ് ആധുനിക ഫാസിസത്തിന്റെ ജന്മദാതാവ്. അദ്ദേഹം 1919 മാർച്ച് 23-ാം തിയ്യതി ദേശീയവാദ (Nationalism)ത്തിന്റെ പിമ്പിൽ കമ്യൂണിസത്തെ എതിർക്കുന്നതിന്നായി മിലാനിൽവെച്ച് നാല്പതു മെമ്പർമാരടങ്ങിയ ഒരു സ്ഥാപനസംഘം കെട്ടിപ്പൊക്കി. 1921-ൽ മുസ്സോളിനി ഫാസിസ്റ്റുകളുടെ പരിപാടി തയ്യാറാക്കി. പാർട്ടിയിലെ എല്ലാ മെമ്പർമാരും ഇതിലെ നിശ്ചയങ്ങൾക്കനുസരിച്ച് പ്രവർത്തിച്ച് അവയെ നടപ്പിൽ വരുത്തേണ്ടതാണ്. ഇതുപ്രകാരം പ്രധാനമായി എട്ടു ലക്ഷ്യങ്ങളാണുണ്ടായിരുന്നത്—

(1) വേഴ്സെയിൽസ് സന്ധിയിലെ നിശ്ചയങ്ങളെക്കുറിച്ച് പുനരാലോചന ചെയ്യുകയും സമാധാനസ്ഥാപനം ലക്ഷ്യമാക്കി അവയിൽ ആവശ്യമായ ഭേദഗതികളും പരിവർത്തനങ്ങളും വരുത്തുകയും ചെയ്യുക.

(2) ഫ്യൂമിൽ ഇററലിയുടെ സാമ്പത്തിക പ്രഭാവം സ്ഥാപിക്കുകയും ഡാൽമേഷ്യൻ രാജ്യങ്ങളിൽ നിവസിക്കുന്നവരായ ഇററലിക്കാരെ രക്ഷിക്കുകയും ചെയ്യുക.

(3) ഇററലി സ്വന്തം ഉല്പാദകശക്തികളെ വികസിപ്പിച്ച് മററു പാശ്ചാത്യരാഷ്ട്രങ്ങളുടെ പ്രഭാവത്തെ തള്ളിനീക്കുക.

(4) ആസ്ത്രിയ, ജർമ്മനി, ബൾഗേറിയ, ടർക്കി, ഹംഗറി എന്നീ രാജ്യങ്ങളുമായി സൗഹൃദബന്ധം സ്ഥാപിക്കുക.

(5) സമീപത്തും ദൂരത്തുമുള്ള പൌരസ്ത്യരാജ്യങ്ങളുമായും സോവിയററ് റഷ്യയുമായും സൗഹൃദബന്ധം സ്ഥാപിക്കുക.

(6) ഇററലിയുടെ കൊളോണിയൽ അധികാരങ്ങളെ ലോകസമക്ഷം പ്രത്യക്ഷമാക്കുക

(7) ദേശീയ സംഘങ്ങളുടെ വിദ്യാഭ്യാസത്തിന് പ്രത്യേക വ്യവസ്ഥകളേർപ്പെടുത്തുക.

(8) മധ്യധരണ്യാഴിയുടെയും അത്ലാന്തിക് സമുദ്രത്തിന്റെയും തീരങ്ങളിൽ കിടക്കുന്ന രാഷ്ട്രങ്ങളുമായി വ്യാപാരപരവും സാംസ്കാരികവുമായ ബന്ധം സ്ഥാപിക്കുക.

നത്തിലാണ് ഈ പാർട്ടി സംഘടിപ്പിയ്ക്കപ്പെട്ടിട്ടുള്ളത്. ഇററലിയുടെ മഹത്വത്തിന് മാററുകൂട്ടുകയാണ് ഈ പാർട്ടിയുടെ ലക്ഷ്യം. ഈ പാർട്ടി പ്രജാധിപത്യസിദ്ധാന്തങ്ങൾക്ക് തീരെ എതിരാണ്. ഇത് ഹിംസയെ ആരാധിയ്ക്കുന്നു; രാഷ്ട്രസത്തയെ പിൻതാങ്ങുന്നു. പതിനെട്ടു വയസ്സുവരെയുള്ള ഏതൊരാൾക്കും വിദ്യാഭ്യാസം നൽകേണ്ട ഭാരം ഈ പാർട്ടിയിലാണ് നിക്ഷിപ്തമായിട്ടുള്ളത്. പതിനെട്ടു വയസ്സായ ഏതൊരു ഇററലിക്കാരനും ഇതിൽ മെമ്പറാവാം. പാർട്ടിയുടേതായ പ്രത്യേകമൊരു സൈന്യമുണ്ട്. ദേശീയവാദത്തിന്റേയും സാമ്രാജ്യവാദത്തിന്റേയും സിദ്ധാന്തങ്ങളെ ഈ പാർട്ടി അനുസരിയ്ക്കുന്നു. ഇതിന്റെ മുഖ്യ സമിതി ഫാസിസ്റ്റു ഗ്രാൻറ് കൌൺസിൽ ആണ്. മുസ്സോളിനിയാണ് ഇതിലെയ്ക്കുള്ള നിയമനങ്ങൾ നടത്തുന്നത്. ഡ്യൂസിന്റെ സ്ഥാനത്ത് മററാരെയെങ്കിലും തിരഞ്ഞെടുക്കുവാനുള്ള അധികാരവും ഇതിനുണ്ട്.

ആദ്യത്തിൽ യഹൂദന്മാരും ഇതിലെ അംഗങ്ങളാവാറുണ്ടായിരുന്നു. എന്നാൽ പിന്നീട് 1938 മുതൽക്ക് അവർ ഇതിന്നയോഗ്യരായി. മുസ്സോളിനിയ്ക്കു പുറമെ സിയാനോ, ബാൽബോ മുതലായവരും ഇതിന്റെ നേതാക്കന്മാരാണ്. മൂന്നുതരത്തിലാണ് പാർട്ടി മെമ്പർമാർ: ഒന്ന്– റോമിനെ ആക്രമിയ്ക്കുന്നതിൽ പങ്കെടുത്തവർ– ഇവർ ആജീവനാംഗങ്ങളായിരുന്നു. രണ്ട്: രാജാവിനാൽ നിശ്ചയിയ്ക്കപ്പെട്ടിരുന്നവർ–ചേമ്പർ ഓഫ് ഡിപ്യൂട്ടീസിന്റെ അദ്ധ്യക്ഷൻ, വിദേശകാര്യമന്ത്രി, ആഭ്യന്തരകാര്യമന്ത്രി ധനകാര്യമന്ത്രി, വിദ്യാഭ്യാസമന്ത്രി മുതലായ മററുമന്ത്രിമാരും, സൈനിക കമാണ്ടർ, ഇററാലിയൻ അക്കാഡമിയുടെ അദ്ധ്യക്ഷൻ മുതലായവരും ഇതിൽ പെടുന്നു. മൂന്ന്: മുസ്സോളിനി തിരഞ്ഞെടുക്കുന്ന വ്യക്തികൾ. മൂന്നുകൊല്ലമായിരുന്നു ഇവരുടെ കാലാവധി ഇവർക്ക് യാതൊരുവിധ വേതനവും നൽകപ്പെട്ടിരുന്നില്ല. ഇവരെ തടങ്കലിൽ വെയ്ക്കുവാനും പാടില്ലായിരുന്നു. യോഗങ്ങൾ ചേർന്നിരുന്നത് ഏററവും രഹസ്യമായിട്ടായിരുന്നു.

**ഫാസിസ്റ്റ് സിദ്ധാന്തം**

പുരോഗമനാശയാധിഷ്ഠിതങ്ങളായ എല്ലാവിധ പ്രസ്ഥാനങ്ങളേയും ഫാസിസം എതിർക്കുന്നു. ഫാസിസത്തിന്റെ ദൃഷ്ടിയിൽ പ്രജാധിപത്യവാദം ആസന്നമരണമായ ഒരു ശരീരമാണ്, രാഷ്ട്രങ്ങൾ പരസ്പരം സ്നേഹത്തോടും സൌഹാർദ്ദത്തോടും കൂടി വർത്തിക്കുമെന്ന തോന്നൽ ഒരു ഭീരുവിന്റെ പകൽക്കിനാവു മാത്രമാണ്, ദാരിദ്ര്യത്തെ ജയിക്കാമെന്ന പറയുന്നത് വെറും അസംബന്ധപ്രലപനം മാത്രമാണ്. വിദ്യാസമ്പന്നരും ഉത്തമന്മാരും പരിഷ്കൃതരുമായ ഒരു വർഗ്ഗവും എന്നെന്നും ചവിട്ടിമെതിക്കപ്പെട്ടവരും അദ്ധ്വാനിച്ചു ജീവിക്കുന്നവരുമായ മറെറാരു വർഗ്ഗവും അടങ്ങിയ ഒരു സമുദായത്തെയാണ് ഫാസിസം വിഭാവനം ചെയ്യുന്നത്. ഈ രണ്ടുവർഗ്ഗങ്ങൾ തമ്മിൽ സംഭവിച്ചേക്കാവുന്ന സംഘട്ടനത്തെ കടിഞ്ഞാണിട്ടു പിടിക്കേണ്ടത് അവശ്യം ആവശ്യമാണെന്ന് ഫാസിസം സിദ്ധാന്തിക്കുന്നു. ഈ സംഘട്ടനം പ്രത്യേകിച്ചും പൊതുമഹത്താലുകൾ ക്ഷയിക്കുമ്പോഴാണ് ഉണ്ടാകാറുള്ളത്. രാഷ്ട്രത്തിന്റെ അഭിവൃദ്ധിക്ക് ഇതൊരു വിഘ്നമായിത്തീരുന്നു. പ്രത്യേകിച്ചും പാർട്ടിയാലധികം ഭാഗങ്ങളിലും പക്ഷങ്ങൾ നിറഞ്ഞുകിടക്കുന്ന ഇറ്റലിയിൽ ഇതു സംഭവിച്ചു. പ്രജാധിപത്യവാദികളും മററു പുരോഗമനവാദികളുമാണ് ഈ സംഘട്ടനത്തെ പിന്താങ്ങുന്നവർ. ഈ സംഘർഷത്തെ തടുത്തുനിർത്തേണ്ടതത്യാവശ്യമാണെന്ന് ഫാസിസം വിശ്വസിക്കുന്നു. അതെങ്ങിനെ സാധിക്കും?

**രാഷ്ട്രത്തിന്ന് പരമാധികാരം**

രാഷ്ട്രം സർവ്വശക്തമാണ്. എല്ലാവിധ സംഘർഷങ്ങൾക്കും ഉപരിയായ ഒരു ശക്തി അതിനുണ്ട്. സർവ്വവിധ സംഘട്ടനങ്ങളേയും നിയന്ത്രണാധീനമാക്കി രാഷ്ട്രത്തിന്റെ അഭിവൃദ്ധിക്കായി യത്നിക്കേണ്ടത് അതിന്റെ കടമയാണ്. രാ

1934-നു മുമ്പ് വ്യവസായ സംഘങ്ങൾ പ്രവർത്തനത്തിൽ വന്നിട്ടുണ്ടായിരുന്നില്ല. എന്നാൽ അതിനുശേഷം ഇവക്ക് ഇറ്റാലിയിൽ മുഴുവൻ പ്രചുരപ്രചാരം സിദ്ധിച്ചു. വ്യവസായം, കൃഷി, ഗതാഗതം, ബേങ്ക് മുതലായി എല്ലാററിനും തൊഴിലാളികളുടെയും മുതലാളികളുടെയും വെവ്വേറെ സംഘങ്ങൾ സ്ഥാപിക്കപ്പെട്ടു. ഇവ പ്രാദേശിക-സംസ്ഥാനിക—ദേശീയ സംഘങ്ങളിലായി വിഭജിക്കപ്പെട്ടിരുന്നു. ഫാസിസ്റ്റുപാർട്ടിക്കാണ് എല്ലാററിലും അധികാരമുള്ളത്. ഹർത്താലിനുപകരം ഒത്തുതീർപ്പുകളിലൂടെ കാര്യങ്ങൾ കൊണ്ടുനടത്തുന്നു.

**ദേശീയ സത്ത**

ഫാസിസപ്രകാരം ദേശീയസത്ത സർവ്വോപരിയായി നിലകൊള്ളുന്നു. സർവ്വവിധ ശക്തികളുടെയും നിദാനമാണ് രാഷ്ട്രം, അതു് നിരങ്കുശമാണ്. സകലവസ്തുക്കളും രാഷ്ട്രത്തിന്റെ അധീനത്തിലാണ്, രാഷ്ട്രസത്തക്കതീതമായി യാതൊന്നുമില്ല, രാഷ്ട്രസത്തക്കെതിരായി യാതൊന്നുമുണ്ടാകുവാനും തരമില്ല. രാഷ്ട്രം സർവ്വശക്തിമത്താണ്, സർവ്വദർശിയാണ്, സർവ്വോപരിയാണ്, സാമുദായികസംഘടനയുടെ ഏററവും മികച്ച രൂപമാണ് രാഷ്ട്രം. രാജ്യത്തിന്റെ സാമ്പത്തികോന്നമനത്തിന് രാഷ്ട്രം ആവശ്യമാണെന്ന് സോഷ്യലിസം സിദ്ധാന്തിക്കുന്നു. എന്നാൽ ഫാസിസം രാഷ്ട്രം ആവശ്യമാണെന്നു സിദ്ധാന്തിക്കുന്നതു് പൌരന്മാരിൽ ഐക്യബോധവും ത്യാഗമനോവൃത്തിയും ഉളവാക്കുവാനാണ്. അവസാനം രാഷ്ട്രത്തിന്റെ ആവശ്യം തന്നെ തീരെ ഇല്ലാതായി അതു് തനിയെ അപ്രത്യക്ഷമാകുന്ന ഒരവസ്ഥയെയാണ് സോഷ്യലിസം വിഭാവനം ചെയ്യുന്നതു്; ഫാസിസമോ മനുഷ്യന്റെ സർവ്വകാര്യങ്ങളെയും നിയന്ത്രിക്കുവാൻ രാഷ്ട്രം ആവശ്യമാണെന്നു സിദ്ധാന്തിക്കുന്നു. സോഷ്യലിസത്തിൽ സ

കാര്യ ഉടമയിലുള്ള വ്യവസായത്തിന്ന സ്ഥാനമില്ല; എന്നാൽ ഫാസിസത്തിൽ സ്വകാര്യ ഉടമയിലുള്ള വ്യവസായമല്ലാതെ മറ്റൊന്നുമില്ല. സോഷ്യലിസത്തിൽ തൊഴിലാളികൾക്കും മററു മർദ്ദിതവിഭാഗത്തിന്നുമാണ് ഭരണാധികാരം പ്രദാനം ചെയ്യപ്പെട്ടിട്ടുള്ളത്; എന്നാൽ ഫാസിസത്തിൽ സമ്പന്നരും പ്രബലരുമായ ജനങ്ങളുടെ കയ്യിലാണ് അധികാരം. രാഷ്ട്രം എന്തുനൽകുന്നുവോ അതിന്നുമാത്രമേ സ്വാതന്ത്ര്യമുള്ളൂ. വ്യക്തിസ്വാതന്ത്ര്യത്തിന്ന് യാതൊരു വിലയുമില്ല. രാഷ്ട്രത്തിൻെറ അധികാരത്തെ ചോദ്യം ചെയ്യുക അക്ഷന്തവ്യമായ അപരാധമാണ്. രാഷ്ട്രത്തിൽനിന്ന് വിഭിന്നമായി വ്യക്തിക്ക് യാതൊരു മാഹാത്മ്യവുമില്ല. രാഷ്ട്രത്തിന്നുവേണ്ടിയാണ് അവൻ ജനിച്ചിട്ടുള്ളത്, രാഷ്ട്രസേവനത്തിന്നുവേണ്ടിത്തന്നെ അവൻ തൻെറ ജീവിതത്തെ ഉഴിഞ്ഞു വെയ്ക്കണം. മോസ്്ലെ പറയുകയുണ്ടായി–മനുഷ്യൻെറ മസ്തിഷ്ക്കത്തിൽ നിന്നുണ്ടെടുത്ത അതിമഹത്തായൊരു ഭാവനയാണ് ഏകോപിച്ചു നില്ക്കുന്ന രാഷ്ട്രം. രാഷ്ട്രത്തിൻെറ ആവശ്യം ജനങ്ങളെ ഭരിയ്ക്കുകയും അവരിൽ ചിട്ടയും അച്ചടക്കവും ഉണ്ടാക്കുകയുമാണ്. പ്രാചീനവും അപ്രാചീനവുമായ വ്യവസ്ഥയോടുകൂടി ഭാവിവ്യവസ്ഥയെ കൂട്ടിയിണക്കുവാൻ കഴിവുള്ള വസ്തു രാഷ്ട്രം ഒന്നുമാത്രമാണ്.

**സാമ്രാജ്യാഭിവൃദ്ധിയിൽ യുദ്ധത്തിന്നുള്ള മഹത്വം**

രാഷ്ട്രത്തിൻെറ പരമാധികാരത്തെ ദ്യോതിപ്പിക്കുന്നതു് സാമ്രാജ്യമാണ്. അതെത്രത്തോളം ശക്തിമത്താണെന്നറിയുന്നതു് മററുരാജ്യങ്ങളെ കീഴടക്കുമ്പോൾ മാത്രമാണ്. ഇതുകൊണ്ടാണ് ഇറാലി, സാമ്രാജ്യം വലുതാക്കുവാൻ കൊതിയ്ക്കുന്നതു്. ഇതിന്ന് സമരം അനിവാര്യമാണല്ലോ. ഫാസിസത്തിൽ യുദ്ധത്തിൻെറ ഗുണഗണങ്ങളെയും അതിൻെറ ഉത്തമ സ്വഭാവത്തെയും കുറിച്ച് ഒട്ടധികം പ്രശംസിച്ചിട്ടുണ്ട്. സാമ്രാജ്യാഭിവൃദ്ധിയെ ലക്ഷ്യമാക്കി യുദ്ധം

ചെയ്യുക, യുദ്ധത്തിന്നൊരുങ്ങിയിരിയ്ക്കുക—ഇവരണ്ടും ഏററവും വലിയ പുണ്യകൎമ്മങ്ങളാണ്. ആയോധനത്തിൽ വീരമൃത്യു വരിയ്ക്കുന്ന പുരുഷന് ജന്മസാഫല്യം ലഭിയ്ക്കുന്നു; അങ്ങിനെ വീരമൃത്യു വരിച്ച പുരുഷകേസരികളുടെ സ്ഥാനം ഏറെറടുക്കുവാൻ കരുത്തുള്ള വീരസന്താനങ്ങളെ ഉൽപാദിപ്പിയ്ക്കുന്ന സ്ത്രീകളും ജീവിതത്തിൻെറ യഥാൎത്ഥസത്യത്തെ സാക്ഷാൽക്കരിയ്ക്കുന്നു. സമാധാനത്തിലൂടെ രാഷ്ട്രം പുരോഗതിയിലേയ്ക്ക് നീങ്ങുകയില്ല. മനുഷ്യൻെറ ആന്തരഗുണങ്ങളെ പ്രകാശിപ്പിയ്ക്കുന്നതു് യുദ്ധംമൂലമാണ്. മുസ്സോളിനി പറയുകയുണ്ടായി—ഫാസിസം യുദ്ധത്തിൽനിന്നാണ് ഉടലെടുത്തിട്ടുള്ളതു്, യുദ്ധത്തിലൂടെ തന്നെ വേണം അതിനു വികസിയ്ക്കുവാനും. ഇററലിയുടെ നിലനില്പിനു സമരംചെയ്ത് കോളനികൾ സമ്പാദിയ്ക്കേണ്ടതു് അത്യാവശ്യമാണ്.

**സാമുദായികത്വം.** സാമ്രാജ്യനിൎമ്മാണത്തിനു് ശക്തി അങ്ങേഅററം ഉപയോഗിയ്ക്കേണ്ടിവരും. സംഘടിതമായ ശക്തിയില്ലാതെ ബലംപ്രയോഗിയ്ക്കുവാൻ സാദ്ധ്യമല്ല. അതിനാൽ രാഷ്ട്രമാകെ ഐക്യത്തോടുകൂടി വൎത്തിയ്ക്കണം. ഐക്യത്തിനുവേണ്ടി ജാതീയബോധം ഉളവാക്കേണ്ടിവരുന്നു. ഇററലിക്കാരെല്ലാം ഒറെറക്കെട്ടായി നില്ക്കേണ്ടതാണെന്നു് ഫാസിസം സിദ്ധാന്തിയ്ക്കുന്നു. സാമുദായിക ബോധമുളവാക്കുന്നതിനു മുമ്പിൽ വിലങ്ങുനില്ക്കുന്നവരെയെല്ലാം നശിപ്പിച്ചുതീരു. ജൎമ്മൻ നാസിസത്തിൻെറ സ്വാധീനത കാരണം ഇററലിയിൽ യഹൂദന്മാൎക്കെതിരായ നിയമം നിൎമ്മിച്ചു. ഈ രാജ്യത്തിൻെറ ശോച്യാവസ്ഥയ്ക്ക് അവരാണുത്തരവാദികൾ, അവരാണ് ഈ രാജ്യത്തെ ദാരിദ്ര്യത്തിലേയ്ക്ക് തള്ളിവിട്ടതു്—എന്നിങ്ങിനെയുള്ള വിശ്വാസം ജനങ്ങളിൽ അവരെപ്പററി ഉണ്ടാക്കിത്തീൎത്തു. അതുകൊണ്ടു് അവരെ പ്രഭുത്വത്തിൽനിന്നു് രാജ്യത്തെ രക്ഷിയ്ക്കേണ്ടതു് അടിയന്തരമായും

പരിഗണനയർഹിക്കുന്ന ഒഴിച്ചുകൂടാത്ത കാര്യമായിത്തീർന്നിരിക്കുന്നു. യുദ്ധന്മാരെ അകററിയാൽ സാമുദായികഭിത്തി കൂടുതൽ ഉറപ്പുള്ളതായിത്തീരും.

ഫാസിസം തൊഴിലാളിക്കു° നിത്യവൃത്തിക്കുള്ള വക നല്കാമെന്നു° വാഗ്ദത്തം ചെയ്യുന്നു. കൃഷിക്കാരനു° നിലം കൊടുക്കാമെന്നു° വാക്കുകൊടുക്കുന്നു, മുതലാളിയെ ലാഭത്തിലൊരു പങ്കുകൊടുക്കാമെന്നു പറഞ്ഞു° സമാശ്വസിപ്പിക്കുന്നു, കച്ചവടക്കാർക്കു° ഗ്രാഹകന്മാരെ ഉണ്ടാക്കികൊടുക്കാമെന്നു° ആശ നൽകുന്നു. ഇങ്ങനെ സമുദായത്തിലെ അസന്തുഷ്ടരായ എല്ലാ വർഗ്ഗങ്ങളേയും കർശനനിയമങ്ങൾ കൊണ്ടു° ബന്ധിച്ചുനിർത്തുന്നു. ഫാസിസം വിപ്ലവാത്മകമായ ഒരു സിദ്ധാന്തമൊന്നുമല്ല; അതിനു നേരെ എതിരാണു°.

**വിദ്യാഭ്യാസ സമ്പ്രദായം.**

വിദ്യാഭ്യാസ സമ്പ്രദായത്തിൽ പരിഷ്കാരം വരുത്തേണ്ടതു° അത്യാവശ്യമാണെന്നു° ഫാസിസം സിദ്ധാന്തിക്കുന്നു. വിദ്യാഭ്യാസത്തിന്റെ ലക്ഷ്യം രാജ്യത്തിന്റെ സദാചാരപരമായും കായികമായും മാനസികമായുമുള്ള അഭ്യുന്നതിയാണു°. ഈ ലക്ഷ്യത്തെ മുൻനിർത്തികൊണ്ടു° ഇതിനുതകുന്ന തരത്തിലുള്ള വിദ്യാഭ്യാസം ജനതക്കു° നൽകാതിരിക്കുന്നേടത്തോളം കാലം രാഷ്ട്രത്തിനു° പുരോഗതിയുണ്ടാവുന്നതല്ല. ഈ ദൃഷ്ടിയിൽകൂടി നോക്കുമ്പോൾ കാണാം ഇററലിയിലെ സ്ഥിതി എത്രയും ശോചനീയമാണെന്നു°. ഇവിടെ ബുദ്ധിവികാസമുണ്ടാവുന്നതിനു പററിയ സദാചാരപരമായ വിദ്യാഭ്യാസത്തിനും വൈയവസായിക വിദ്യാഭ്യാസത്തിനും ഉതകുന്ന യാതൊരു വ്യവസ്ഥയുമില്ല. ദേശീയ സർവ്വകലാശാലകൾ വെറും നിയമജ്ഞന്മാരെയും വൈദ്യബിരുദധാരികളേയും മാത്രമാണു° ഉണ്ടാക്കിയിരുന്നതു°. പ്രധാനമായും നിയമങ്ങളെ അക്ഷരംപ്രതി അനുസരിക്കുവാൻ പഠിപ്പിക്കുന്ന ഒരു വിദ്യാഭ്യാസമാണു°

ആവശ്യമായിരുന്നത്. ഇത്തരമൊരു പരിതഃസ്ഥിതിയിൽ മുസ്സോളിനി പ്രാഥമിക വിദ്യാഭ്യാസത്തെക്കുറിച്ച് ചിന്തിക്കുകയും വിദ്യാഭ്യാസസംബന്ധമായ ചില സിദ്ധാന്തങ്ങൾ ആവിഷ്കരിക്കുകയും ചെയ്തു. ആ സിദ്ധാന്തങ്ങൾ ഇപ്രകാരമായിരുന്നു.

1) സ്വന്തം കഴിവുകൾകൊണ്ട് വിദ്യാസമ്പാദനത്തിന് അർഹരാണെന്ന് ബോദ്ധ്യപ്പെടുത്തുന്നവർക്ക് മാത്രമേ സർക്കാർ വിദ്യാഭ്യാസം നൽകേണ്ടതുള്ളു. ദേശീയവിദ്യാഭ്യാസത്തിന് യോഗ്യരല്ലെന്നു കരുതപ്പെടുന്നവരെ ഒഴിച്ചു നിർത്തുന്നു. ഇങ്ങനെ പ്രജാധിപത്യസിദ്ധാന്തം സാർവ്വത്രിക വിദ്യാഭ്യാസത്തിന് പ്രാധാന്യം കല്പിക്കുമ്പോൾ ഫാസിസം അതിനെ തികച്ചും ഖണ്ഡിക്കുകയാണ്. സാർവ്വത്രിക വിദ്യാഭ്യാസ സിദ്ധാന്തം ദേശീയശക്തിയെ വൃഥാവ്യയംചെയ്യുന്നതിനുള്ള ഒരു സിദ്ധാന്തം മാത്രമാണ്!

2) ദേശീയ വിദ്യാലയങ്ങളിലോ സ്വതന്ത്ര വിദ്യാലയങ്ങളിലോ വിദ്യാഭ്യാസം പൂർത്തിയാക്കിയ വിദ്യാർത്ഥികളെല്ലാം പരീക്ഷകൾക്ക് സമന്മാരായി ഗണിക്കപ്പെടേണ്ടതാണ്.

3) ദേശീയ വിദ്യാലയങ്ങളും സ്വതന്ത്ര വിദ്യാലയങ്ങളും തമ്മിൽ ഒരുതരത്തിലുള്ള മത്സരം ആരംഭിക്കുന്നു. തൽഫലമായി രാജ്യത്ത് വിദ്യാഭ്യാസവും സംസ്കാരവും കൂടുതൽ അഭിവൃദ്ധിപ്പെടുന്നു. സ്വതന്ത്ര വിദ്യാലയങ്ങൾ ദേശീയ വിദ്യാലയങ്ങളുടെ അഭിവൃദ്ധിക്ക് ഒരുതരത്തിലും ബാധകമായിരിക്കയില്ല. പ്രത്യുത ഈ മത്സരം കാരണം അവയും അടിയ്ക്കടി പുരോഗമി

ച്ചുകൊണ്ടിരിയ്ക്കയാണ് ചെയ്യുക.

4) പരീക്ഷകൾ ദുഃഖാന്തമായിരിക്കണം മിഡിൽസ്കൂളുകളിൽ പ്രവേശനം നൽകുന്നത്. വിദ്യാലയങ്ങളെ മിഡിൽസ്കൂൾ, സഹായക വിദ്യാലയം, വൈയവസായികവിദ്യാലയം, ശാസ്ത്രവിദ്യാലയം, മഹിളാവിദ്യാലയം, അദ്ധ്യാപകവിദ്യാലയം, സാഹിത്യാദ്ധ്യയന വിദ്യാലയം എന്നിങ്ങിനെ പലതരങ്ങളായി രൂപാന്തരപ്പെടുത്തേണ്ടതാണ്.

സർവ്വകലാശാലാ വിദ്യാഭ്യാസത്തിലും പലേ പരിഷ്കാരങ്ങളും വരുത്തുകയുണ്ടായി. സർവ്വകലാശാലകളിലേയ്ക്കുള്ള പ്രവേശനത്തെ സംബന്ധിച്ചും പല നിയമങ്ങളും രചിയ്ക്കപ്പെട്ടു.

ഇതിനപ്പുറമെ സൈനിക വിദ്യാഭ്യാസ കാര്യത്തിലും വലിയ നിർബന്ധം ചെലുത്തപ്പെട്ടു. രാജ്യത്തെ എല്ലാതര പൌരനും സൈനിക വിദ്യാഭ്യാസം ഒഴിച്ചുകൂടാത്തതായിരുന്നു.

**മതത്തിന്റെ സ്ഥാനം.** ഫാസിസ്സ സിദ്ധാന്തപ്രകാരം ദേശീയകാര്യങ്ങളിൽ മതം ഒരുതരത്തിലും കയ്യിടുവാൻ പാടുള്ളതല്ല. മതത്തിന്ന് പരലോകവുമായാണ് ബന്ധം. ആ നിലയ്ക്ക് ലൌകിക കാര്യങ്ങളിൽ കയ്യിടുവാൻ പോപ്പിന്ന് എന്തധികാരമാണുള്ളത്?

ഇങ്ങിനെ ഫാസിസം യാഥാസ്ഥിതികത്വത്തെ വളർത്തുവാൻ സഹായിയ്ക്കുന്നു; പ്രജാധിപത്യത്തെ എതിർക്കുന്നു; സാമ്രാജ്യവാദത്തെ അനുഗമിയ്ക്കുന്നു. ഫാസിസ്സ സിദ്ധാന്തപ്രകാരം ദേശീയാഭ്യുന്നതി കുടികൊള്ളുന്നത് ഡ്യൂസിന്റെ കയ്യിൽ മാത്രമാണ്. മ

സ്സോളിനിയ്ക്കു മാത്രമേ തന്റെ ബുദ്ധിയും പ്രതാപവുമുപയോഗിച്ച് രാജ്യത്തെ അഭിവൃദ്ധിയിലേയ്ക്കു നയിയ്ക്കുവാനുള്ള കഴിവുള്ളൂ. ഭരിയ്ക്കുന്നതിനെ മുൻനിർത്തി അബിസീനിയയുമായി യുദ്ധത്തിലേർപ്പെടുവാനും അതിനെ കീഴടക്കുവാനും മുസ്സോളിനിയ്ക്കധികാരമുണ്ട്. കോളനികൾ കൈവശപ്പെടുത്തുവാൻ അനവരതം പ്രയത്നിയ്ക്കാം; എപ്പോഴും മഹായുദ്ധത്തിനുള്ള ഒരുക്കങ്ങൾ ചെയ്തുകൊണ്ടിരിയ്ക്കാം. രാജ്യത്തു് ഫാസിസ്റ്റു പാർട്ടിയുണ്ട് ഇതു ഭരണത്തെ രക്ഷിയ്ക്കുവാൻ. പൊതുജനങ്ങൾക്ക് ഇതിനെ പരിഹസിയ്ക്കാനും ചോദ്യം ചെയ്യുവാൻ അധികാരമില്ല. ഒരു തരത്തിലുമുള്ള എതിർപ്പും പൊറുക്കപ്പെടുകയുമില്ല.

**ജപ്പാനീസ് ഫാസിസം.**

ഇറ്റലിയിൽ ഉടലെടുത്ത ഫാസിസ്റ്റു് സിദ്ധാന്തങ്ങൾ ലോകംമുഴുവൻ അനുദിനം പ്രചരിച്ചുകൊണ്ടിരുന്നു. അതിനു് വ്യാപ്തി കൂടിവന്നു. അതിന്റെ ഒരു രൂപം നമുക്കു് ജപ്പാനിൽ കാണാം. ജപ്പാനീസ് ഫാസിസം ഒന്നാമതായി സാമുദായികാസമത്വങ്ങളെ നിലനിർത്തണമെന്നു വാദിയ്ക്കുന്നു. 'അരാകി' പറയുകയുണ്ടായി— 'ജപ്പാൻ സാമ്രാജ്യമാണു സർവ്വശ്രേഷ്ഠമായിട്ടുള്ളതു്'. ജപ്പാനു് എല്ലാപൌരസ്ത്യരാഷ്ട്രങ്ങളുടെയും നേതൃത്വം വഹിയ്ക്കുവാനുള്ള കഴിവുണ്ട്. രണ്ടാമതായി ജപ്പാനീസ് ഫാസിസം രാഷ്ട്രങ്ങൾതമ്മിലുള്ള സാമ്പത്തിക—സാമുദായികാസമത്വങ്ങൾക്ക് പ്രോത്സാഹനം നൽകുന്നു. സർക്കാരിനു് മനുഷ്യന്റെ സാമുദായിക—രാഷ്ട്രീയ—മാനസിക ജീവിതങ്ങളെ പരിപൂർണ്ണമായും നിയന്ത്രിയ്ക്കുവാനുള്ള അധികാരമുണ്ട്, കല, പ്രസ്സ്, സാഹിത്യം, മതം മുതലായ എല്ലാററിന്റെയും മേൽനോട്ടം സർക്കാരിനാണ്. രാജാവു് ദൈവത്തിന്റെ പ്രതിനിധിയാണ്. ദൈവം തന്റെ അധികാരം 'മൈനോ'വിനും അദ്ദേഹമതു് സ്വവംശജന്മാർക്കും നൽകി രാജവംശത്തിൽ ജനിയ്ക്കുന്ന ഏതൊരാളിലും ദൈവദത്തമായ ഈ അധികാരം സ്ഥിതി

ചെയ്യുന്നതു്. ഇങ്ങനെ നോക്കുമ്പോൾ ജപ്പാനിൽ നാസ്തികന്മാർക്കു് സ്ഥാനമില്ലെന്നു കാണാം. രാജഭക്തിയാണു് രാജ്യഭക്തിയും. ആർക്കും അതിനെ എതിർത്തുകൂടാ. രാജാവിനു് സൈനിക സഹായം വേണം. സ്വേച്ഛാപൂർത്തിക്കു് അത്യാവശ്യമാണല്ലോ. സൈനികസഹായമില്ലാതെ രാജ്യഭരണം നിലനിർത്തുവാനും സാദ്ധ്യമല്ല. അതിനാൽ പ്രബലമായ ഒരു സൈന്യത്തെ സംഘടിപ്പിക്കുന്നതിൽ കൂടുതൽ ശ്രദ്ധ വേണം. അഭ്യന്തരകലാപങ്ങളെയും വിദേശീയാക്രമണങ്ങളെയും നേരിടുവാൻ സുസംഘടിതമായ ഒരു സൈന്യത്തിനുമാത്രമേ കഴികയുള്ളു. സാമ്രാജ്യം കൂടുതൽ വിസ്തൃതമാക്കുകയെന്ന തത്വം സഫലീകരിക്കുവാനും ഇതത്യാവശ്യമാണു്.

ലോകത്തിന്റെ കണ്ണിൽ പൊടിയിടുവാനായി ജപ്പാനീസ് ഫാസിസത്തിൽ ഒരു പുതിയ പദ്ധതി വിഭാവനം ചെയ്യപ്പെട്ടിട്ടുണ്ടു്. ഈ ലോകം മുഴുവൻ ജയിച്ചു കീഴടക്കുവാനുള്ള അധികാരം നൽകുകയാണെങ്കിൽ ജപ്പാനു് ഒരു പുതിയ ലോകം തന്നെ സൃഷ്ടിക്കുവാൻ കഴിയും! ജപ്പാനു മാത്രമേ ഈ മഹാകൃത്യം നിർവ്വഹിക്കുവാൻ കഴിവുള്ളു; കാരണം ജപ്പാനീസ് ജാതിയാണു് ഇഹലോകത്തിലെ സർവ്വോൽകൃഷ്ടമായ ജാതി. ഈ സിദ്ധാന്തത്തെ മുൻനിർത്തിക്കൊണ്ടാണു് ജപ്പാൻ 1931-മുതൽ തുടർച്ചയായി ചൈനയിൽ യുദ്ധം നടത്തിക്കൊണ്ടിരുന്നതു്. ഇതിനെപ്പററി അവർ പറഞ്ഞിരുന്നു: ഏഷ്യയെ രക്ഷിക്കുവാൻ ചൈനയെ കീഴടക്കണം; ലോകത്തെ രക്ഷിക്കുവാൻ കഴിയണമെങ്കിൽ ഏഷ്യയെ കീഴടക്കണം. ജപ്പാനിലെ രാജാവിനു് ലോകം മുഴുവൻ ഭരിക്കുവാനുള്ള അവകാശമുണ്ടു്!

ജപ്പാനീസ് ഫാസിസത്തിൽ വിദ്യാഭ്യാസത്തിന്റെ ലക്ഷ്യം 'മിക്കാഡോയിസം' പ്രചരിപ്പിക്കലാണു്. രാജാവിനെ പൂജിക്കുക എന്നാണത്രെ ഈ വാക്കിന്നർത്ഥം. പട്ടാളപരിശീലനത്തോടുകൂടി

ളാണ് പ്രാഥമിക വിശ്വാസം ആരംഭിക്കുന്നത്. രാജാവിനു വേണ്ടി സമരം ചെയ്ത് പ്രാണനെ ബലിയർപ്പിക്കൽ പരിപാവനമായ ഒരു കൃത്യമാണെന്നത്രെ ഇവരെ എപ്പോഴും പഠിപ്പിച്ചു കൊണ്ടിരിക്കുന്നതു്. ഈ ഷിന്റോയിസത്തിനുവേണ്ടി അവർ സോഷ്യലിസ്റ്റു സിദ്ധാന്തങ്ങളെയെല്ലാം അങ്ങേയറ്റം എതിർക്കുന്നു.

ജാപ്പാനീസ് ഭാഷയിലുള്ള മൂന്നു വാക്കുകളാണ് ഷിന്റോ, കോഡോ, ബുഷിഡോ. ജപ്പാനീസ് ഫാസിസത്തെ പടുത്തുയർത്തിയിട്ടുള്ളതു് ഇവയുടെ മുകളിലാണ്. മരം, കല്ല് മുതലായവയെ പൂജിച്ചുവന്നിരുന്ന പ്രാചീന മതത്തെയാണ് ഷിന്റോ എന്ന ശബ്ദം കുറിക്കുന്നതു്. ഏറ്റവും പരിപാവനമായ ഒരു രാജ്യമാണ് ജപ്പാൻ; അതുകൊണ്ടുതന്നെ അവിടത്തെ ജനതയും അത്രതന്നെ ശ്രേഷ്ഠമാണ്. രാജാവു് ദൈവപുത്രനാണ്. യുദ്ധത്തിൽ മൃതിയടഞ്ഞ പട്ടാളക്കാരന് അമരത്വം ലഭിക്കുന്നു. രാജ്യനിയമങ്ങളും ശരിക്കനുസരിക്കേണ്ടതു് ഏതൊരു വ്യക്തിയുടെയും പരിപാവനമായ ധർമ്മമാണ്.

കോഡോ എന്നതിന്നർത്ഥം രാജാവിന്റെ കർത്തവ്യം എന്നാണ്. ഈ കർത്തവ്യം നിറവേറ്റുവാനാണ് രാജാവു് മഹത്തായ ഒരേഷ്യയെ കെട്ടിപ്പടുക്കുന്നതിൽ വ്യാപൃതനായിരിക്കുന്നതു്. പരതന്ത്രരാജ്യങ്ങളിൽനിന്ന് വെള്ളത്തൊലിയുടെ പ്രഭുത്വം അകറ്റേണ്ടിയിരിക്കുന്നു ഈ ലക്ഷ്യം സാധിക്കുവാൻ.

ബുഷിഡോ എന്നാൽ പരമ്പരാഗതമായ സദാചാരനിയമങ്ങളും എന്നത്രെ അർത്ഥം. ഇതിൽ സൈനികോൽകർഷവും രാജകല്പനകളെ അനുസരിക്കലും പ്രധാനമാണ്. ഹരാകിരി (ആത്മഹത്യ)ചെയ്ത് ഏറ്റവും മികച്ച രീതിയിൽ അനീതിയിലുള്ള പ്രതിഷേധം രേഖപ്പെടുത്താം. രാജാവ് എന്തു കല്പിച്ചതിനെയോ അതു മാത്രമേ ചെയ്യുവാൻ സ്വാതന്ത്ര്യമുള്ളു. ഇങ്ങനെ നോക്ക

ബോരം ജപ്പാനിൽ വ്യക്തിസ്വാതന്ത്ര്യത്തിനു് തീരെ സ്ഥാനമില്ലെന്നു കാണാം.

**അന്യരാജ്യങ്ങളിൽ.**

ജപ്പാനു പുറമെ മററു ചില രാജ്യങ്ങളിലും ഫാസിസത്തിന്റെ അലകൾ അടിച്ചു. ഇവയിൽ ജർമ്മനി, ടർക്കി, സ്പെയിൻ, ആസ്ത്രിയ, ബൾഗേറിയ, ഗ്രീസ്, പോർത്തുഗൽ, ഹംഗറി, രുമേനിയ, യൂഗോസ്ലേവിയ എന്നിവയാണു് പ്രധാനപ്പെട്ടവ. ഇംഗ്ലണ്ടിൽ ഓസ്‌വാൾഡ് മോസ്ലേയുടെ നേതൃത്വത്തിൽ ഒരു പാർട്ടി ഇന്നും കാണപ്പെടുന്നുണ്ടു്. മേജർ ബോൺസ് എന്ന ഇംഗ്ലീഷുകാരനായ ഒരു ഫാസിസ്റ്റു് പറയുകയുണ്ടായി— ഫാസിസം സോഷ്യലിസ്റ്റു് സാമ്പത്തികവ്യവസ്ഥയെ തീർച്ചയായും എതിർക്കുന്നുണ്ടു്"; എന്നാൽ അതോടൊപ്പംതന്നെ മുതലാളിത്തത്തെയും സാമ്രാജ്യവാദത്തെയുംകൂടി എതിർക്കുന്നുവെന്നു്. പക്ഷെ, ഇപ്പറഞ്ഞതിനൊ ഒരൊററ ഉദാഹരണമെങ്കിലും ചൂണ്ടിക്കാണിച്ചു് ന്യായീകരിക്കുവാൻ സാദ്ധ്യമല്ല. അതിരിക്കട്ടെ, ഫാസിസത്തിനു് ഇരുപതു കൊല്ലത്തോളം കാലം ലോകം മുഴുവൻ ഇളക്കി മറിക്കുവാൻ കഴിഞ്ഞു. ഇതു ഓരോ രാജ്യത്തിനുള്ളിലും സാമ്രാജ്യ ദുർമ്മോഹത്തെ ഊതി വീർപ്പിച്ചു; അതിന്റെ അവശ്യ പരിണാമമായ ഒരു ലോകമഹായുദ്ധത്തിനുള്ള ഒരുക്കം കൂട്ടുകയും ചെയ്തു. ആ മഹാ സമരത്തിൽ എല്ലാ ഫാസിസ്റ്റു രാഷ്ട്രങ്ങളും ക്ഷയിക്കുകയും അതോടൊപ്പംതന്നെ ഫാസിസ്റ്റു സിദ്ധാന്തം ഏററവും നിന്ദ്യമായ ഒന്നാണെന്നു് സിദ്ധവല്ക്കരിക്കപ്പെടുകയും ചെയ്തു.



# പതിനൊന്നാം അദ്ധ്യായം

## നാസിസം

**ആരംഭം** 1922ൽ കാറൽസ്ബാർഡിൽ "ജർമ്മൻ നേഷനൽ സോഷ്യലിസ്റ്റ് ലേബർപാർട്ടി" എന്നൊരു സ്ഥാപനം ഉടലെടുത്തതോടുകൂടിയാണ് നാസിസം ആരംഭിക്കുന്നതു്. ഡ്രെക്സ്ലർ എന്നു പേരായ ഒരു ജർമ്മൻ തൊഴിലാളി 1919ൽ ബവേറിയയിൽ "ജർമ്മൻ ലേബർപാർട്ടി" എന്ന പേരിൽ ഒരു സ്ഥാപനമുണ്ടാക്കി. ഇതു് സാധാരണ സംഭാഷണത്തിനുമാത്രം ആറംഗങ്ങളുടങ്ങിയ ഒരു ക്ലബ്ബ് മാത്രമായിരുന്നു. ഇതിൽ ഏഴാമത്തെ അംഗമായി ഹിററ്ലറും ചേർന്നു. അതിവേഗത്തിൽ അദ്ദേഹം ഇതിന്റെ നേതൃത്വം കരസ്ഥമാക്കി. ഹിററ്ലർ ഇതിന്റെ പേരു് 'നേഷനൽ സോഷ്യലിസ്റ്റ് ജർമ്മൻ ലേബർപാർട്ടി' എന്നാക്കുകയും ഊറ്റു് പ്രചാരവേലചെയ്തു് അംഗങ്ങളുടെ എണ്ണം വർദ്ധിപ്പിക്കുകയും ചെയ്തു. 1920ൽ എല്ലാ നേഷനൽ സോഷ്യലിസ്റ്റ് പാർട്ടികളുടേയും ഒരു സമ്മേളനം മ്യൂണിച്ചിൽ വെച്ചുകൂടി. മ്യൂണിച്ച്, വിയന്ന, കാറൽസ്ബാർഡ് എന്നിവിടങ്ങളിലെ നാസിസ്ഥാപനങ്ങളും ഇതിൽ പങ്കെടുത്തു. ഈ സമ്മേളനത്തിൽവെച്ചു് 25 സിദ്ധാന്തങ്ങളടങ്ങിയ ഒരു പദ്ധതി തെയ്യാറാക്കപ്പെട്ടു. പ്രസ്തുത സിദ്ധാന്തങ്ങളും ഇപ്രകാരമാണ്—

**25 സിദ്ധാന്തങ്ങളടങ്ങിയ പദ്ധതി** (1) എല്ലാ ജർമ്മൻകാരേയും സംഘടിപ്പിക്കുക. (2) വേഴ്സേയിൽ

സ് സന്ധി റദ്ദാക്കുക. (3) ഭൂമി, അന്യരാജ്യങ്ങളിൽനിന്ന് ഭക്ഷണപദാർത്ഥങ്ങൾ, കോളനികൾ എന്നിവ സമ്പാദിക്കുക. (4) ശുദ്ധ ജർമ്മൻ രക്തമുള്ള (യഹൂദന്മാരെ ഒഴിച്ചു നിർത്തണം) വ്യക്തികൾക്കു മാത്രമേ സാമുദായിക കാര്യങ്ങളിൽ പങ്കെടുക്കുവാൻ പാടുള്ളൂ. (5) സാമുദായികാംഗത്വമില്ലാത്ത വ്യക്തികൾ വിദേശികളായി കണക്കാക്കപ്പെടും. (6) ഏതെങ്കിലും ഒരു പാർട്ടിയിലെ അംഗമായതുകൊണ്ടൊന്നും സർക്കാരുദ്യോഗം ലഭിക്കുകയില്ല; മികച്ച സദാചാര ബോധംകൊണ്ടും, വിവേചനാ സാമർത്ഥ്യംകൊണ്ടും നേടേണ്ട ഒന്നാണ് അത്. (7) മുഴുവൻ ജനതയുടെയും ഹിതങ്ങളെ അഭിവൃദ്ധിപ്പെടുത്തേണ്ടത് രാഷ്ട്രത്തിന്റെ ചുമതലയാണ്. (8) വിദേശികളെ നാട്ടിൽനിന്ന് അകറ്റുകയും അന്യരാജ്യങ്ങളിൽനിന്ന് ജനങ്ങൾ ജർമ്മനിയിലേക്ക് വരുന്നത് തടയുകയും ചെയ്യുക. (9) എല്ലാ ജർമ്മൻ പൌരന്മാരും അധികാരത്തിന്റെയും കർത്തവ്യത്തിന്റെയും ദൃഷ്ടിയിൽ ഒരുപോലെയായിരിക്കും. (10) ഓരോ പൌരനും സമൂഹനന്മക്കുവേണ്ടി യത്നിക്കണം. (11) പരമ്പരാഗതമായ സമ്പത്ത് അനുഭവിക്കുന്നത് നിരോധിക്കുക. (12) യുദ്ധം ചെയ്ത് കിട്ടുന്നത് കൈവശപ്പെടുത്തുക. (13) ട്രസ്റ്റ്, അതുപോലെ മറ്റുപ്രകാരത്തിലുള്ള സംഘങ്ങൾ എന്നിവ പിരിച്ചുകളക. (14) മൊത്തക്കച്ചവടംചെയ്ത് ലാഭമെടുക്കുന്നത് നിർത്തുക. (15) വാർദ്ധക്യത്തിൽ പെൻഷനും സാമുദായിക ഇൻഷ്യൂറൻസും ഏർപ്പെടുത്തുക (16) ചെറിയ വ്യാപാരികളെ രക്ഷിക്കുകയും ചൂഷണിവെപ്പു നിർത്തലാക്കുകയും ചെയ്യുക. (17) ഭൂപരിഷ്കരണം നടപ്പാക്കുക. (18) ദേശദ്രോഹികളെയും കൊള്ളലാഭമടിക്കുന്നവരെയും പലിശ വാങ്ങി കൂട്ടുന്നവരെയും ഉന്മൂലനം ചെയ്യുക. (19) റോമൻനിയമങ്ങൾക്കുപകരം ജർമ്മൻനിയമങ്ങൾ നടപ്പിലാക്കുക, (20) സാമുദായിക വിദ്യാഭ്യാസം നടപ്പിൽ വരുത്തുക. (21) സമുദായത്തിന്റെ കായികമായ അഭ്യുന്നതിക്കു പരിശീലനം കൊടുക്കുക. (22) സൈനിക നിയമനം. (23) അച്ചടിയന്ത്രങ്ങളെ നിയന്ത്രി

ക്കുക. (24) ദേശീയ വിരുദ്ധ പ്രവർത്തനങ്ങളിൽ ഏർപ്പെടാതിരിക്കുന്നേടത്തോളം കാലം എല്ലാ മതങ്ങൾക്കും സ്വാതന്ത്ര്യം നൽകുക. (25) ജർമ്മനിയിൽ സുശക്തമായ ഒരു കേന്ദ്രഗവർമ്മെണ്ട് സ്ഥാപിക്കുക.

ഹിററ്ലർ. മേൽപറഞ്ഞ സിദ്ധാന്തങ്ങളിൽ സാമുദായിക പരിഷ്ക്കാരം മാത്രമാണ് നടപ്പിൽ വരുത്തിയതു്. 1923-ൽ ജർമ്മൻ സോഷ്യലിസ്റ്റ് ലേബർപാർട്ടി അധികാരം പിടിച്ചു പററുവാൻ ശ്രമിച്ചു, പക്ഷെ അതിൽ വിജയിച്ചില്ല. ആ വകയിൽ ഹിററ്ലർക്ക് ലെൻറ്സ് ബർഗിലെ കോട്ടയിൽ അഞ്ചുകൊല്ലത്തെ കാരാഗ്രഹവാസം കിട്ടി. അദ്ദേഹം അവിടെവെച്ച് തന്റെ ആത്മകഥയുടെ ഒന്നാം ഭാഗം പൂർത്തിയാക്കി. എട്ടുമാസം കഴിഞ്ഞപ്പോൾതന്നെ അദ്ദേഹത്തെ ജയിലിൽനിന്ന് വിട്ടു. 1925-മുതൽ 1927-വരെയുള്ള കാലങ്ങളിൽ അദ്ദേഹം "മേൻ കാംഫ്"ന്റെ രണ്ടാം ഭാഗവും പൂർത്തിയാക്കി. 1928-ൽ നടന്ന തിരഞ്ഞെടുപ്പിൽ നേഷനൽ സോഷ്യലിസ്റ്റ്പാർട്ടിക്ക് വെറും എട്ടുലക്ഷം വോട്ടും റയ്ഷ്സ്റ്റാഗിൽ പന്ത്രണ്ടുസ്ഥാനവും മാത്രമേ ലഭിച്ചുള്ളു. ജർമ്മനിയിൽ സാമ്പത്തിക ഞെരുക്കം വന്നുപെട്ട അവസരത്തിൽ ഈ പാർട്ടിക്ക് ശക്തികൂടി. ഹിററ്ലർ വലിയ വലിയ മുതലാളികളെ കമ്മ്യൂണിസ്റ്റുകാരുടെ ഉപദ്രവത്തിൽനിന്ന് രക്ഷിച്ചുകൊള്ളാമെന്ന് പറഞ്ഞ് അവരെ സമാശ്വസിപ്പിച്ചു. 1930-ൽ ഉണ്ടായ തിരഞ്ഞെടുപ്പിൽ പാർട്ടിക്ക് 64 ലക്ഷം വോട്ടുകൾ ലഭിച്ചു. 106സ്ഥാനാർത്ഥികൾ തിരഞ്ഞെടുക്കപ്പെട്ടു. നാസികളുടേയും കമ്മ്യൂണിസ്റ്റുകാരുടേയും ആധിക്യം കാരണം ജർമ്മനിയിൽ ഉത്തരവാദിത്വഭരണം സ്ഥാപിക്കുവാൻ സാധിക്കാതെ പോയി. പ്രസിഡണ്ട് ഹിൻഡൻബർഗിന്റെ സ്വേച്ഛാധിപത്യം നടമാടി. 1932-ൽ ഹിററ്ലർ പ്രസിഡണ്ട് പദത്തിന് ഹിൻഡൻബർഗിന്നെതിരായി നിന്നു മത്സരിച്ചു.

പക്ഷ നേതാവുമായി. 1933_ജനുവരി 30_ാംനു ഹിററ്ലർ ചാൻസലറായി നിയമിക്കപ്പെട്ടു. അതിനുശേഷം അദ്ദേഹം റായ്സ്റ്റാഗിൽ തീ വെയ്ക്കുകയും ഇതിനു് കമ്മ്യൂണിസ്റ്റുകാരെ കുററപ്പെടുത്തുകയും ചെയ്തു. അനന്തരം അദ്ദേഹം ഗസ്റ്റപ്പോകളുടേയും സ്വന്തം പാർട്ടിയിലെ ഭടന്മാരുടേയും സഹായത്തോടുകൂടി സ്വേച്ഛാധിപത്യഭരണം ആരംഭിച്ചു. ഹിററ്ലർക്കു് എതിരായി നിൽക്കുന്ന എല്ലാവരേയും കൂട്ടത്തടങ്കലിൽ(Concentration Camp) ഇടുകയോ ശിക്ഷിച്ചുകൊല്ലുകയോ ചെയ്തു. ഹിററ്ലറുടെ പല കൂട്ടുകാരും ഇതിൽ കൊല്ലപ്പെട്ടു. 1934_ൽ അദ്ദേഹം ആസ്ത്രിയയിൽ ലഹളയ്ക്കു പ്രേരണ നൽകി. അതിൽ അവിടത്തെ ചാൻസലറായ ഡാൽഫസ് കൊല്ലപ്പെട്ടു. 1934 ആഗസ്റ്റ് 2_ാംനു ഹിൻഡൻബർഗ് മരിക്കുകയും ഹിററ്ലർ ചാൻസലറുടെയും പ്രസിഡണ്ടിന്റെയും അധികാരം സ്വയം ഏറ്റെടുക്കുകയും ചെയ്തു. പാർട്ടിയടിസ്ഥാനത്തിൽ റായ്സ്റ്റാഗിലേക്കു് തിരഞ്ഞെടുപ്പ് നടത്തുകയും അതിൽ നാസിപാർട്ടിക്കു് 99 ശതമാനം വോട്ടുകൾ ലഭിക്കുകയും ചെയ്തു.

1935_മുതൽ പട്ടാളത്തിലേക്കു് നിയമനം ആരംഭിച്ചു. 1935 സപ്തമ്പറിൽ യഹൂദന്മാർക്കെതിരായ നിയമം നിർമ്മിച്ചു. 1936 മാർച്ച് 7_ാംതിയ്യതി റയ്ൻ ലേൻഡിനെ ജർമ്മനിയോടു കൂട്ടിച്ചേർത്തു. സൈനിക ശക്തി വർദ്ധിച്ചുവന്നു. 1938 മാർച്ചിൽ ആസ്ത്രിയയെ ജർമ്മനിയോടു് കൂട്ടിച്ചേർത്തു. അതോടുകൂടിത്തന്നെ, ഇനി ഒരു രാജ്യത്തേയും പിടിച്ചടക്കുവാനാഗ്രഹിക്കുകയില്ലെന്നു് പ്രഖ്യാപിക്കുകയും ചെയ്തു. അതിനുശേഷം മ്യൂണിച്ചിൽവെച്ചു് ഒരു സമ്മേളനമുണ്ടായി. തൽഫലമായി സുഡേറ്റൻ ലേൻറ് ജർമ്മനിക്കു് കിട്ടി. 1939 മാർച്ച് 15_ാംതിയ്യതി ചെക്കോസ്ലോവാക്യയെ കീഴടക്കി. കുറച്ചു ദിവസങ്ങൾക്കുള്ളിൽ തന്നെ മെമൽ പ്രദേശവും കൈക്കലാക്കി. പിന്നീടു് പോളണ്ടിനെതിരായി പ്ര

ക്കാരം ആരംഭിക്കുകയും 1939 സെപ്റ്റംബർ ഒന്നാം തീയതി ഡെൻസിഗിനെ കൂട്ടിച്ചേർത്ത് പോളണ്ടിനെ ആക്രമിക്കുകയും ചെയ്തു. സെപ്റ്റംബർ മൂന്നാം തീയതി ഇംഗ്ലണ്ടും ഫ്രാൻസും യുദ്ധത്തിലിറങ്ങി, രണ്ടാം ലോകമഹായുദ്ധം ആരംഭിച്ചു. അതിൽ പോളണ്ട്, ബൽജിയം, ഡെന്മാർക്ക് മുതലായ പല രാജ്യങ്ങളും നശിച്ചു. ഒടുവിൽ ജർമ്മനി തോൽക്കുകയും ചെയ്തു. ഇപ്രകാരം നാസിസത്തിന്റെ മുഖ്യ ഉപജ്ഞാതാവായ ഹിററ്ലറുടെ ഉദയവും അസ്തമനവും കഴിഞ്ഞു.

**റോസൻ ബർഗ്**

റോസൻബർഗ് എന്ന പേരായ ഒരു റഷ്യൻ രാജ്യതന്ത്രജ്ഞനാണ് നാസിസത്തെക്കുറിച്ച് ഏറ്റവുമധികം ചിന്തിച്ചിട്ടുള്ളവരിൽ പ്രമുഖൻ. അദ്ദേഹം "ദി മിത്ത് ഓഫ് ദി ട്വന്റിയത്ത് സെഞ്ചുറി" എന്ന പുസ്തകത്തിൽ നാസിസത്തിന്റെ സിദ്ധാന്തങ്ങളെക്കുറിച്ച് ഉദ്ധതയോടുകൂടി പ്രതിപാദിച്ചിട്ടുണ്ട്. 'മിത്ത്' അഥവാ രഹസ്യം ലോകത്തെ മുഴുവൻ ജയിക്കാമെന്ന് വീമ്പിളക്കുന്ന ആ നാർഡിക് ജാതിയുടെയും ജർമ്മൻ രാഷ്ട്രത്തിന്റെയുമാണ്. നാർഡിക് ജാതിയുടെ പ്രഭുത്വത്തെ നശിപ്പിക്കുന്നതിൽ 1789-ലുണ്ടായ ഫ്രഞ്ച് വിപ്ലവം വലിയൊരു പങ്കു വഹിച്ചിട്ടുണ്ട്. തൽഫലമായി താഴ്ന്ന ജാതിക്കാർക്കും ഭരണാധികാരം കിട്ടി, കൂടാതെ വിശാലവീക്ഷണത്തോടുകൂടിയ സിദ്ധാന്തങ്ങൾക്ക് സർവ്വത്ര പ്രചാരം സിദ്ധിക്കുകയും ചെയ്തു. ഈ വിശാലവീക്ഷണവാദമാണ് പിന്നീട് മാർക്സിസമായി രൂപാന്തരപ്പെട്ടതും റഷ്യയിലെ രണ്ടാം വിപ്ലവത്തിന്നിട വരുത്തിയതും. ചെക്ക്, പോൾ, റഷ്യൻ മുതലായ താഴ്ന്ന ജാതിക്കാരുടെ ഭരണത്തെ ഭൂമുഖത്തിൽനിന്നും ഉടച്ചുനീക്കി ലോകം മുഴുവൻ സ്വാധികാരം സ്ഥാപിക്കേണ്ടത് ജർമ്മനിയുടെ കർത്തവ്യമാണ്. റോസൻ ബർഗ് ജർമ്മൻ ജാതിയുടെ മഹത്വത്തിന് മാറ്റു കൂട്ടി; ഹിററ്ലറുടെ നേതൃത്വത്തിന് സിദ്ധാന്തപരമായ പശ്ചാത്തലം

സൃഷ്ടിച്ചു.

ഹിററ്ലർ നാസിസത്തെക്കുറിച്ചുള്ള ഏററവും വലിയ ചിന്തകനും അനുയായിയുമായിരുന്നു. അദ്ദേഹം 'മൈൻ കാംഫ്' എന്ന പേരിൽ എഴുതിയ സ്വന്തം ആത്മകഥയിൽ തന്റെ ചിന്തകളെക്കുറിച്ച് സവിസ്തരം പ്രതിപാദിച്ചിട്ടുണ്ട്. ഈ ഗ്രന്ഥത്തെ നാസിവാദികൾ ബൈബിൾ പോലെ കരുതുന്നു. അദ്ദേഹത്തിന്റെ വിചാരങ്ങളെ ഇങ്ങിനെ സംഗ്രഹിക്കാം —

**നാസിസത്തിന്റെ സിദ്ധാന്തം-ആര്യ സമുദായത്തിന്റെ പരിശുദ്ധത.**

എല്ലാ ജീവികളുടെയും വ്യക്തിത്വം ജാതിയേയും രക്തത്തെയുമാണ് ആശ്രയിച്ചിരിക്കുന്നത്, ലോകത്തിൽ വെച്ച് ഏററവും ഉയർന്ന ജാതി ആര്യജാതിയാണ്. അതിനെ നമുക്ക് വേണമെങ്കിൽ നാർഡിക് ജാതി എന്നും പറയാം. ഇവരാണ് എല്ലാ താഴ്ന്ന ജാതികളേയും തങ്ങളുടെ പരാക്രമം കൊണ്ടും സാമർത്ഥ്യം കൊണ്ടും ജയിച്ച് ആധുനിക പരിഷ്കാരവും സംസ്കാരവും സൃഷ്ടിച്ചിട്ടുള്ളത്. എന്നാൽ ആര്യന്മാർ ഏററവും വലിയ ഒരപരാധം ചെയ്തിട്ടുണ്ട് — അനാര്യന്മാരുമായി വൈവാഹിക ബന്ധത്തിലേർപ്പെട്ടു. തന്മൂലം അവരുടെ രക്തം അശുദ്ധമായിത്തീർന്നു; അവർ ആദ്ധ്യാത്മികമായും ശാരീരികമായും അധഃപതിക്കുവാനാരംഭിച്ചു. ശ്രേഷ്ഠമായ ആര്യജാതി ഇങ്ങിനെ വർണ്ണസാങ്കര്യം കാരണമായി താഴ്ന്ന ജാതിയായിപ്പോയി, ഉയർന്ന ജാതിയിലുള്ളവർ താഴ്ന്ന ജാതിയിലുള്ളവരുമായി വൈവാഹിക ബന്ധത്തിലേർപ്പെടുന്നത് പ്രകൃതി ഒരിക്കലും ഇഷ്ടപ്പെടാത്ത ഒരു കാര്യമാണ്. അനാര്യന്മാരുമായി വൈവാഹിക ബന്ധത്തിലേർപ്പെട്ടിട്ടുള്ളിടത്തെല്ലാം ആര്യജാതി അധഃപതിക്കുവാൻ ആരംഭിച്ചിട്ടുണ്ടെന്നാണ് ചരിത്രം പറയുന്നത്. വർണ്ണസങ്കരത്വം കൊണ്ട് ശരീരഘടനയിലും ആചാര

സമ്പ്രദായങ്ങളിലും മാത്രമല്ല അധഃപതനം സംഭവിക്കുന്നതു്, സംസ്കാരത്തിനും നാഗരികത്വത്തിനും കൂടി നാശം സംഭവിക്കുന്നു. സാംസ്കാരികമായ വീക്ഷണകോടിയിൽക്കൂടി വീക്ഷിക്കുമ്പോൾ ലോകത്തിലെ മനുഷ്യവർഗ്ഗത്തെ മൂന്നു തരമായിതിരിക്കാം. (1)സംസ്കാരത്തിന്റെ ജനയിതാക്കൾ. (2) സംസ്കാരം പരത്തിയിട്ടുള്ളവർ (3) സംസ്കാരത്തെ നശിപ്പിച്ചവർ. ഈ ദൃഷ്ടിയിലും ആര്യജാതി ഒന്നാമത്തെ വർഗ്ഗത്തിൽപ്പെടുന്നു. ഇതിന്റെ പല ശാഖകളും രണ്ടാമത്തെ വർഗ്ഗത്തിൽപ്പെടുന്നു. മൂന്നാമത്തെ വർഗ്ഗത്തിൽപ്പെട്ടവരാണ് യഹൂദന്മാർ. യഹൂദന്മാരുടെ സർവ്വ കഴിവുകളും ആര്യസംസ്കാരത്തേയും ആര്യധർമ്മങ്ങളേയും നശിപ്പിക്കുന്നതിനാണ് എന്നും ഉറച്ചു ശ്രമിച്ചുവന്നിട്ടുള്ളതു്. ആര്യന്മാരുടെ അസ്തിത്വം തന്നെ അതിവേഗം ഇല്ലാതാകുവാൻ വേണ്ടിയാണ് ഇവർ ലോകം മുഴുവൻ വ്യാപിച്ചിട്ടുള്ളതു്. അതിവേഗം വർദ്ധിച്ചുവരുന്ന വർണ്ണസാങ്കര്യത്തിനും ഇവർതന്നെയാണ് കാരണക്കാർ. ഇവർക്ക് ലോകം മുഴുവൻ ഒരൊറ്റ മിശ്രവർണ്ണമായി മാറ്റാൻ കഴിയുന്ന ദിവസവും ഉണ്ടായേക്കും. യഹൂദന്മാരുടെ പ്രധാന രാജ്യം ഫ്രാൻസാണ്. അവിടെ സർവ്വ സമ്പത്തുക്കളുടേയും ഉടമസ്ഥന്മാരാണവർ. അവരുടെ ഈ സ്വാധീനശക്തി കാരണം ഫ്രാൻസുകാർ നീഗ്രോ മുതലായ അപരിഷ്കൃതവർഗ്ഗക്കാരോടുകൂടി ചേർന്ന് വർണ്ണസാങ്കര്യം സൃഷ്ടിക്കുന്നതിൽ വ്യാപൃതരായിരിക്കുകയാണ്. യഹൂദന്മാരുടെ ഈ രഹസ്യം പുറത്താക്കുന്ന വല്ലവരുമുണ്ടെങ്കിൽ അതു് ജർമ്മൻ സമുദായം മാത്രമാണ്. ശക്തമായി യഹൂദന്മാരെ എതിർക്കുന്ന ആര്യന്മാരുടെ മുഖ്യശക്തിയാണ് ഇതു്. ഈ എതിർപ്പിന്റെ പക വീട്ടുവാൻ വേണ്ടിയാണ് 1914 മുതൽ 18 വരെയുണ്ടായ ലോകമഹായുദ്ധത്തിനു യഹൂദന്മാർ ഗൂഢാലോചന നടത്തിയിരുന്നതു്. ഫ്രാൻസ് ജർമ്മനിയെ നശിപ്പിക്കുവാൻ ഉറച്ചുകൊണ്ടിരിക്കുന്നതും ഇവർ കാരണമാണ്. ലോകം മുഴുവൻ കമ്മ്യൂണിസ്റ്റ് പാർട്ടികളെ പടുത്തുയർത്തി

ആൎയ്യന്മാരുടെ അമൂല്യമായ ശക്തിയെ നിശ്ശേഷം നശിപ്പിക്കുവാൻ കച്ചകെട്ടിയിറങ്ങിയ ബോൾഷെവിസത്തിന്റെ പിന്നിലും യഹൂദന്മാരാണുള്ളതു്. യഹൂദന്മാരുടെ പിടിയിൽനിന്നു് ജൎമ്മനിയെ രക്ഷപ്പെടുത്തുവാൻ വേണ്ടിയാണു് ആൎയ്യജാതിയുടെ മുങ്ങിത്തകരുന്ന തോണിയെ രക്ഷിക്കുവാൻ വേണ്ടിയാണു് — ഹിററ്ലർ ജൎമ്മനിയിൽ അവതരിച്ചിട്ടുള്ളതു്.

ജാതിയാണു് സൎവ്വപ്രധാനമായിട്ടുള്ളതു്. രാഷ്ട്രം നശിച്ചാൽ പോലും തരക്കേടില്ല; ജാതി നിലനില്ക്കുന്നുണ്ടെങ്കിൽ ആയിരം കൊല്ലത്തിനുശേഷവും രാഷ്ട്രത്തെ പുനരുജ്ജീവിപ്പിക്കുവാൻ കഴിയും. ആൎയ്യന്മാൎക്കു മാത്രമേ ഇതിനു കഴിയൂ. ജാതിയുടെ പരിശുദ്ധിക്കു് ഉടവു തട്ടാത്തവിധം അതിനെ ജാഗരൂകം ശ്രദ്ധാപൂൎവ്വം കാത്തു രക്ഷിക്കേണ്ടതു രാഷ്ട്രത്തിന്റെ കടമയാണു്. നീചസമുദായത്തിൽപെട്ട വ്യക്തികൾ ശ്രേഷ്ഠതയുള്ള വ്യക്തികളിൽനിന്നു് എന്നും താഴെയായേ ഇരിക്കുകയുള്ളു; അവർ വേഗത്തിൽ നശിക്കുകയും ചെയ്യും. അതുകൊണ്ടു് ജൎമ്മനിയിൽ രക്തം പരിശോധിച്ചു നോക്കേണ്ടതു് ആവശ്യമാണു്. 1800നു മുമ്പു് ആൎയ്യന്മാരായിരുന്നവരെ മാത്രം ആൎയ്യന്മാരായി കണക്കാക്കി ബാക്കി എല്ലാ യഹൂദന്മാരേയും നശിപ്പിക്കേണ്ടതാണു്.

**വിദേശനയം**

നാസികളുടെ സഹായത്തോടുകൂടി മറെറല്ലാ പാൎട്ടികളേയും ഒതുക്കി നിൎത്തി യഹൂദന്മാരുടെ ഉപദ്രവം അവസാനിപ്പിച്ചു്, ആൎയ്യസമുദായത്തിന്റെ അഭ്യുന്നതി സാധിക്കത്തക്കവണ്ണം സുശക്തമായ ഒരു ജൎമ്മൻ രാഷ്ട്രം പടുത്തുയൎത്തുന്നതിനുവേണ്ടിയാണു് ഹിററ്ലർ നേതൃത്വം ഏറെറടുത്തിട്ടുള്ളതു്. അബദ്ധജടിലമായ വേഴ്സയിത്സ് സന്ധി അതിവേഗം റദ്ദു് ചെയ്യണം. ജൎമ്മൻ ഭാഷ സംസാരിക്കുന്നവരെല്ലാം ഒരൊററ ഭരണത്തിൻകീഴിൽ സംഘടിച്ചു നില്ക്കണം. ജൎമ്മനിക്കു സ്വന്തമാ

യ ഒരു വൈദേശികനീതിയും സ്വീകരിയ്ക്കുന്നുണ്ടു്. 1914ൽ ഉണ്ടായ മഹായുദ്ധത്തിനു മുമ്പു് ജർമ്മനിയുടെ ശ്രദ്ധ പ്രധാനമായും കോളനികൾ സമ്പാദിയ്ക്കുന്നതിലാണു് കേന്ദ്രീകരിച്ചിരുന്നതു്. തന്മൂലം ഇംഗ്ലണ്ടുമായി വിരോധം സമ്പാദിയ്ക്കേണ്ടിവന്ന ഈ തെറ്റു് ഇനി ആവർത്തിച്ചുകൂടാ. ഈ സമയത്തു് യൂറോപ്പു വൻകരയിൽ സ്വാധീനത അഭിവൃദ്ധിപ്പെടുത്തുകയാണു് ജർമ്മനിയ്ക്കു ചെയ്യുവാനുള്ളതു്. അപ്പോൾ ഇംഗ്ലണ്ടുമായി വിരോധം സമ്പാദിയ്ക്കേണ്ടതില്ല. യൂറോപ്പിലെ കിഴക്കൻ രാജ്യങ്ങളെ കീഴടക്കണം. യുക്രേൻ ആണു് അതിൽ മുഖ്യമായിട്ടുള്ളതു്. എന്നാൽ അതോടൊപ്പം തന്നെ ജർമ്മനിയ്ക്കു് ഫ്രാൻസിനെ തകർപ്പിയ്ക്കുകയും വേണം. ഇതിനു് ജർമ്മനിയ്ക്കു് രണ്ടു രാജ്യങ്ങളായി സന്ധിയിൽ ഏർപ്പെടേണ്ടതുണ്ടു്-- ഇംഗ്ലണ്ടു്, ഇറ്റലി. ഇവ രണ്ടും യൂറോപ്പിൽ ഫ്രാൻസിന്റെ പ്രഭുത്വത്തെ വെറുക്കുന്നവരാണു്. അതുകൊണ്ടു് സന്ധി വളരെ എളുപ്പത്തിൽ സാധിയ്ക്കാവുന്നതുമാണു്. ജർമ്മനി പുതിയ കപ്പലുകളുണ്ടാക്കി കടൽശക്തി വർദ്ധിപ്പിയ്ക്കാതിരിയ്ക്കുകയും കോളനികൾ കൂടുതൽ ആവശ്യപ്പെടാതിരിയ്ക്കുകയും ചെയ്യുകയാണെങ്കിൽ ബ്രിട്ടന്റെ സ്നേഹം സമ്പാദിയ്ക്കുവാൻ തെക്കൻ ടൈറോൾ വിട്ടുകൊടുത്താൽ മതി ഇറ്റലിയേയും മിത്രമാക്കാം. ഇങ്ങിനെ ഇംഗ്ലണ്ടിന്റെയും ഇറ്റലിയുടെയും സഹായത്തോടുകൂടി ഫ്രാൻസിനെയും റഷ്യയെയും കീഴടക്കുവാൻ ജർമ്മനിയ്ക്കു കഴിയും. ഒരു നൂറുകൊല്ലംകൊണ്ടു് യൂറോപ്പു വൻകരയിൽ ഒരു വല്ല്യ സാമ്രാജ്യം പടുത്തുയർത്താം. സമുദ്രത്തിന്നപ്പുറത്തുള്ള കോളനികളെ വെട്ടിപ്പിടിയ്ക്കുന്ന കാര്യം പിന്നേയ്ക്കു നീട്ടിവെയ്ക്കാം. ഇങ്ങിനെ ജർമ്മനി ഒന്നുകിൽ ലോകത്തിൽ ഒരു സുശക്തമായ രാജ്യമായി ഉയർന്നു വരും, അഥവാ എന്നെന്നേയ്ക്കുമായി തകർന്നുപോകും.

വൈദേശികനീതി വകുപ്പിൽ ഒന്നാമത്തേതിൽ ജർമ്മനി പരാജയപ്പെട്ടു. ഏതൊന്നിനെയാണോ ഒഴിച്ചുനിർത്തുവാൻ ആഗ്ര

ഷിച്ചിരുന്നതു് ആ റഷ്യയെത്തന്നെ പോളണ്ടിനെ കൊള്ള ചെയ്യുവാൻ കൂട്ടുപിടിക്കേണ്ടിവന്നു. ഇംഗ്ലണ്ടുമായി യോജിച്ചു ഹിററ്ലർ ഫ്രാൻസിനേയും റഷ്യയേയും നശിപ്പിക്കുവാൻ ആഗ്രഹിച്ചിരുന്നു. എന്നാൽ രണ്ടാം ലോകമഹായുദ്ധത്തിൽ അദ്ദേഹത്തിനു ഇംഗ്ലണ്ടിനോടും ഫ്രാൻസിനോടുംതന്നെ പൊരുതേണ്ടിവന്നു. ഏതൊരാസ്ഥിവാരത്തിലാണോ ജർമ്മൻ സാമ്രാജ്യം പടുത്തുയർത്തുവാൻ വെമ്പിക്കൊണ്ടിരുന്നതു് ആ അസ്ഥിവാരംതന്നെ ജർമ്മനിയുടെ ശവക്കുഴിയായി മാറുകയാണുണ്ടായതു്. ഹിററ്ലർ തന്റെ ആത്മകഥയിൽ ഏതൊരു സുഖസമ്പൂർണ്ണമായ ഭാവിയെയാണോ വിഭാവനം ചെയ്തിരുന്നതു്. അതിനു നേരെ വിപരീതമായിത്തീർന്നു പരിണാമം.

**രാഷ്ട്രം എന്നതിന്റെ നിർവ്വചനം**

12. നാസിസത്തിൽ രാഷ്ട്രം എന്നതിന്റെ പ്രചലിതമായ ഭാവനയെ വിശ്ലേഷണം ചെയ്തശേഷം ഹിററ്ലർ തന്റെ സ്വന്തമായ ഒരഭിപ്രായത്തെക്കുറിച്ചും പ്രതിപാദിച്ചിട്ടുണ്ടു്. ഹിററ്ലരുടെ അഭിപ്രായത്തിൽ നിലവിലുള്ള രാഷ്ട്രങ്ങൾക്കു് ജാതിയുമായി യാതൊരു ബന്ധവുമില്ല. അവയെ നിർമ്മിച്ചിട്ടുള്ളതു് സമ്പത്തികാവശ്യങ്ങളെ ക്രോഡീകരിക്കുവാൻ വേണ്ടി മാത്രമാണു്. അതിലാകട്ടെ വ്യക്തിക്കു് യാതൊരു പ്രത്യേക പ്രാധാന്യവുമൊട്ടില്ലതാനും. രാഷ്ട്രത്തിന്റെ മുമ്പിൽ എല്ലാ വ്യക്തികളും സമന്മാരാണു്. എന്നാൽ രാഷ്ട്രത്തിന്റെ ഈ ഭാവനയിൽ പലേ ദോഷങ്ങളുമുണ്ടു്. ലോകത്തിലുള്ള സർവ്വ ജാതികളും സമാനഗുണവാന്മാരാണെന്നു കരുതുന്നതു് അത്ര ശരിയല്ല. ജാതികളെ രണ്ടു തരമാക്കിത്തിരിക്കാം—ഉയർന്നതു്, താണതു്. ഇപ്രകാരം രാഷ്ട്രീയ നിർവ്വാചകന്മാരെ മൂന്നു തരമായിത്തിരിക്കാം. (1) രാഷ്ട്രത്തെ ഒരു സ്വാതന്ത്ര്യസമുദായമെന്നു കരുതുന്നവരും സ്വന്തം ഇഷ്ടപ്രകാരം ഭരിക്കപ്പെടുന്നവരായിരിക്കുവാൻ തയ്യാറായവരും ആയവർ. ഈ സിദ്ധാന്തപ്രകാരം രാഷ്ട്രത്തെ പൂ

ജിക്കുന്നതു് എല്ലാതരം പൌരന്റേയും കടമയാണു്. (2) രാഷ്ട്രത്തിന്റെ നിർമ്മാണംതന്നെ ചില ഉദ്ദേശ്യങ്ങൾ സാധിക്കുന്നതിനു വേണ്ടിയാണു്. രാഷ്ട്രം ജനതയുടെ സുഖസൌകര്യങ്ങളെ വർദ്ധിപ്പിക്കുന്നു. (3) ഒരേ ഭരണത്തിൻ കീഴിൽ ഒരു സമുദായത്തിലെ ജനങ്ങൾക്കെല്ലാം ഒത്തൊരുമിച്ചു് ജീവിക്കുന്നതിനുവേണ്ടി.

എന്നാൽ ഇപ്പറഞ്ഞ മൂന്നു ചിന്താഗതികളും ഇവയൊരു കാര്യം മറന്നു പോകുന്നു—രാഷ്ട്രത്തിന്റെ സാംസ്കാരികമായ ഐക്യം ജാതിയെയാണു് ആശ്രയിച്ചിരിക്കുന്നതു്. രാഷ്ട്രം സമുദായത്തെ കാത്തു രക്ഷിക്കുന്നു. രാഷ്ട്രം എന്നതിനു നിർവ്വചനം കൊടുത്തുകൊണ്ടു് ഹിററ്ലർ തന്റെ ആത്മകഥയിൽ 136-ാമത്തെ പേജിൽ ഇങ്ങിനെ പറഞ്ഞിട്ടുണ്ടു്.

“ശരീരഘടനയിലും ആദ്ധ്യാത്മിക പ്രകൃതിയിലും ഐക്യമുള്ള ജനങ്ങളുടെ ഒരു സമുദായമാണു് രാഷ്ട്രം; ദൈവത്തിൽനിന്നു ലഭിച്ച നിർദ്ദേശപ്രകാരമുള്ള സാമുദായികാവശ്യങ്ങളെ നിറവേററുവാനാണു് ആ സമുദായം സംഘടിപ്പിക്കപ്പെട്ടിട്ടുള്ളതു്.”[1]

ഈ നിർവ്വചനപ്രകാരം ജർമ്മൻജാതിയുടെ ഐക്യത്തിനുവേണ്ടി പ്രയത്നിക്കേണ്ടതും അതിന്റെ പുരോഗതിക്കു് സഹായിക്കേണ്ടതും ജർമ്മൻ രാഷ്ട്രത്തിന്റെ കർത്തവ്യമായിരിക്കും.

**രാഷ്ട്രത്തിന്റെ കർത്തവ്യം.**

ഈ 'People state' അഥവാ ജനകീയ രാജ്യത്തിന്റെ ഘടന എന്തുവിധമാകാം? ഇതിനു് രാജ്യം അശക്തരായ ശിശുക്കളെ ജനിപ്പിക്കാതിരിക്കണം. അശക്തരായ ശിശുക്കളെ പ്രസവിക്കുന്നതിന്നെതിരായി നിയമം നിർമ്മിക്കേണ്ടതു് രാഷ്ട്രത്തിന്റെ കടമയാണു്. അപ്പോൾ പുരുഷന്മാർ തടിച്ചുകൊഴുത്ത ജർമ്മൻയുവതികളെ

വിവാഹം കഴിച്ചു് നല്ല മിടുക്കന്മാരായ കുട്ടികളെ ഉൽപാദിപ്പിക്കണം. ഈ ലക്ഷ്യം സാധിക്കുവാൻ ഹിററ്ലർ പറയുകയുണ്ടായി— "രോഗഗ്രസ്തരായ ഇത്തരം വ്യക്തികളെ ഒരു 600 കൊല്ലത്തേക്കു് വിവാഹം കഴിക്കാതെ ജീവിക്കുവാൻ നിർബന്ധിതരാക്കേണ്ടതാണു്. എന്നാൽ മനുഷ്യസമുദായം ഭൗതിക ശക്തിയുടെ ക്ഷയത്തിനു് കാരണമായിക്കൊണ്ടിരിക്കുന്ന നിരവധി ആപത്തുകളിൽനിന്നും ദൗർഭാഗ്യങ്ങളിൽ നിന്നും രക്ഷപ്രാപിക്കും".[2] ഈ ദൃഷ്ടി വെച്ചുകൊണ്ടു് സർക്കാർ ബലിഷ്ഠരായ ശിശുക്കളെ ഉല്പാദിപ്പിക്കുവാൻ കഴിവുള്ളവർക്കുമാത്രമേ വിവാഹം കഴിക്കുവാനുള്ള അനുവാദം കൊടുക്കാറു്. ഇതിനു് ചില സർട്ടിഫിക്കറ്റു് നൽകുന്ന സമ്പ്രദായവും ഉണ്ടാക്കേണ്ടതാണു്.

---

[1]. The state is a community of living beings who have kindred physical, and spiritual nature, organised for the purpose of assuming the conservation of; their own kind and to help towards fulfilling those ends which providence has assigned towards that particular race or racial branch-— see-page 136 of Ocein Koimpt·

---

[2]. If for a period of only six hundred years those individuals would be sterilized who are physically degenerate or mentally diseased humanity would not only be delivered from an immense misfortune but also restored to a state of general health such as we at present can hardly imagine.

— See-page 136 of Ocein Koimpt.

പൌരന്മാൎക്കു് കായികമായി വിദ്യാഭ്യാസം നല്കേണ്ടതു് രാഷ്ട്രത്തിന്റെ മറ്റൊരു കൎത്തവ്യമാണു്. പൌരന്മാൎക്കു മാത്രമേ ഈ വിദ്യാഭ്യാസം നല്കുവാൻ പാടുള്ളു. ഹിറ്റ്ലറുടെ അഭിപ്രായപ്രകാരം രാഷ്ട്രത്തിൽ മൂന്നു പ്രകാരത്തിലുള്ള ആളുകളുണ്ടാവാം. (1) പൌരന്മാർ (2) വിദേശികൾ (3) ഇവ രണ്ടിൽനിന്നും വ്യത്യസ്തരായവർ—ഇവൎക്കു് പൌരാവകാശമുണ്ടായിരിക്കയില്ല. എന്നാൽ പൌരന്മാരെക്കാൾ കൂടുതൽ പ്രതിബന്ധങ്ങളുണ്ടായിരിക്കയും ചെയ്യും. ഈ ദൃഷ്ടിയിൽക്കൂടി നോക്കുമ്പോൾ പൌരത്വം എന്നതിന്റെ അടിസ്ഥാനപ്രമാണങ്ങൾ തന്നെ മാറിപ്പോകുന്നു. ഇതുവരെ രാജ്യത്തു് സ്ഥിരമായി താമസമുണ്ടായിരിക്കുക എന്നതായിരുന്നു പൌരത്വത്തിന്റെ അടിസ്ഥാനം. എന്നാൽ ഇതിന്റെ ഉരകല്ലു് ജാതിയായി മാറിയിരിക്കുന്നു! ജനകീയഭരണത്തിൽ ജാതിക്കായിരിക്കും മഹത്വം. ജനനംകൊണ്ടു് ഒരാൾ രാഷ്ട്രത്തിന്റെ അധീനതയിലുള്ള ഒരു വ്യക്തി മാത്രമേ ആകുന്നുള്ളു. താൻ ഇന്ന ജാതിയിൽപ്പെട്ട ആളാണെന്നു് സാക്ഷ്യപ്പെടുത്തുമ്പോൾ മാത്രമേ ഒരാൾക്കു് പൌരത്വം ലഭിക്കുവാൻ സാധിക്കുകയുള്ളു. അപ്പോൾ—

കായിക വിദ്യാഭ്യാസം ഓരോ പൌരനും നിൎബ്ബന്ധമായിരിക്കും. ദിവസേന രാവിലെയും വൈകുന്നേരവും ഓരോ മണിക്കൂർ വീതം പട്ടാളപരിശീലനത്തിന്റെ മാതൃകയിൽത്തന്നെയായിരിക്കും ഈ വിദ്യാഭ്യാസവും നല്കുക.

രാഷ്ട്രത്തിന്റെ മൂന്നാമത്തെ കൎത്തവ്യം പൌരന്മാൎക്കു് ഏറ്റവും മികച്ച നിലയിൽ യുദ്ധം ചെയ്യുവാൻ കഴിവുണ്ടാകത്തക്കവണ്ണമുള്ള വിദ്യാഭ്യാസം നല്കലാണു്. ഇതിനു് പട്ടാളപരിശീലനം അത്യന്താപേക്ഷിതമാണു്. സ്വരാജ്യത്തിനുവേണ്ടി സസന്തോഷം സ്വജീവനെ ബലികഴിക്കുവാൻ ഓരോ പൌരനും തയ്യാറാവണം—അതിനു പറ്റിയ വിദ്യാഭ്യാസമായിരിക്കണം നല്കുന്നതു്. ഒരേ

ന്നികവിദ്യാഭ്യാസം പൂർത്തിയായാൽ ഓരോ പൌരനും രണ്ടു സർട്ടിഫിക്കറ്റുകൾ കൊടുക്കേണ്ടതാണ്. ഒന്ന്: പൌരത്വത്തിന്റെ, രണ്ട്: വിവാഹം കഴിയ്ക്കുവാൻ യോഗ്യനാണെന്നതിന്റെ

മാനസികമായ വിദ്യാഭ്യാസം നൽകുകയാണ് രാഷ്ട്രത്തിന്റെ നാലാമത്തെ കർത്തവ്യം. നിലവിലുള്ള വിദ്യാഭ്യാസസമ്പ്രദായം അസംബന്ധമാണ്. അതുകൊണ്ട് അതിൽ മൂന്നു തരത്തിലുള്ള പരിവർത്തനങ്ങൾ വരുത്തണം.—

(1) പിന്നീട് മറന്നു പോരേണ്ടുന്ന കാര്യങ്ങൾ കുട്ടികളുടെ തലയിൽ കയറ്റിവെയ്ക്കേണ്ടതില്ല. ഇതിനെ നോക്കുമ്പോൾ അവരെ ചരിത്രം പഠിപ്പിയ്ക്കണം, എന്നാൽ അതു ഭാവിയിലേയ്ക്ക് ഒരു മാർഗ്ഗദർശകമായി ഉപയോഗമാകത്തക്കവിധമായിരിയ്ക്കണം. ആ ചരിത്രത്തിൽ ജാതിയുടെ പ്രശ്നത്തെക്കുറിച്ച് പ്രതിപാദിച്ചിരിക്കേണ്ടതാണ്. ഇത്തരം വിദ്യാഭ്യാസം പൊതുവിലുള്ളതായിരിയ്ക്കണം

(2) പൊതുസാംസ്കാരികവിദ്യാഭ്യാസം—റോമിന്റെ ചരിത്രമായിരിയ്ക്കണം ഇതിന്നടിസ്ഥാനം, അല്ലാതെ തത്വശാസ്ത്രമോ, ഭൌതികശാസ്ത്രമോ, ഗണിതശാസ്ത്രമോ ആയിരിയ്ക്കരുത്.

(3) ലോകസമക്ഷം രാഷ്ട്രത്തെ പൊക്കിക്കാട്ടുവാനായിരിയ്ക്കണം ശാസ്ത്രപഠനം. ലോകചരിത്രവും മനുഷ്യപുരോഗതിയുടെ ചരിത്രവുംകൂടി ഇതോടൊന്നിച്ച് പഠിപ്പിയ്ക്കണം.

ഈ മൂന്നുപ്രകാരത്തിലുള്ള വിദ്യാഭ്യാസവും ലഭിച്ചാൽ മാത്രമേ ഒരാൾക്ക് തികഞ്ഞ പൌരനാകുവാൻ സാധിയ്ക്കുകയുള്ളു.

സാമ്പത്തികപദ്ധതികൾ ആസൂത്രണം ചെയ്യുകയാണ് രാഷ്ട്രത്തിന്റെ അഞ്ചാമത്തെ കടമ. ഒരൊററ വ്യക്തിയുടെ നേതൃത്വത്തെയാണ് ഇതാശ്രയിച്ചിരിക്കുന്നത്. ജർമ്മനിയുടെ സാമ്പത്തികാസൂത്രണം തന്നെ ഭാവനാദൃഷ്ടമായ ''സാമൃദ്ധ്യരാഷ്ട്ര''ത്തെ ആധാരമാക്കിയിട്ടുള്ളതാണ്. യുദ്ധത്തെ ലക്ഷ്യംവെച്ചുകൊണ്ടാണ് എല്ലാ സാമ്പത്തികപദ്ധതികളും ആസൂത്രണം ചെയ്യപ്പെടുന്നത്. ലോകത്തെ ജയിക്കുന്നതിനുള്ള പദ്ധതികൾകൊണ്ടാണ് ജർമ്മൻജനതയുടെ തൊഴിലില്ലായ്മക്കു് പരിഹാരം കണ്ടുപിടിച്ചിരുന്നത്. ബിസ്മാർക്കിന്റെ കാലത്തെയും സ്ഥിതി ഇതുതന്നെയായിരുന്നു. നാസിസത്തിലും കച്ചവടകാര്യത്തിൽ ഉണർത്തിപ്പുണ്ടായി. മുതലാളിത്തത്തെ അരക്കിട്ടുറപ്പിച്ചു. ഭക്ഷണപദാർത്ഥങ്ങൾ വർദ്ധിപ്പിക്കുകയെന്നതായിരുന്നു ഏററവും പ്രധാനപ്പെട്ട കാര്യം. 1936-ൽ ഹിററ്ലർ ഒരു ചതുർവത്സരപദ്ധതിയുണ്ടാക്കി അതുമൂലം രാജ്യത്തെ സർവ്വവിധധാതുവിഭവങ്ങളും വർദ്ധിപ്പിച്ചു. ഗോയറിംഗ് തൊഴിൽ നിയന്ത്രണം ഏർപ്പെടുത്തി, ഭക്ഷണപദാർത്ഥങ്ങളുടെ ഒരു പട്ടിക തയ്യാറാക്കുകയും ചെയ്തു. ഇപ്രകാരം ദേശീയ സാമ്പത്തികപ്രശ്നങ്ങൾക്ക് പരിഹാരം കണ്ടുപിടിക്കുക രാഷ്ട്രത്തിന്റെ പ്രധാന കർത്തവ്യമായിത്തീർന്നു.

**രാഷ്ട്രത്തിന്റെ വ്യക്തിത്വം**

നാസിസത്തിന്റെ ദൃഷ്ടിയിൽ രാഷ്ട്രത്തിനു ഒരു പ്രത്യേക വ്യക്തിത്വമുണ്ട്. നേതാവാണ് അതിനെ വ്യക്തമാക്കുന്നത്. ഇതര സൃഷ്ടികളിൽനിന്ന് വേറിട്ട് മനുഷ്യന് ഒരു വ്യക്തിത്വമുണ്ടല്ലോ. അതേ വ്യക്തിത്വത്തിന്റെ വളരെ വലുതായ ഒരു രൂപമാണ് രാഷ്ട്രം. അത് എപ്പോഴും മററുള്ളവരുടെ മേൽ തന്റെ പ്രതാപം കാണിക്കുവാൻ യത്നിച്ചുകൊണ്ടിരിക്കുന്നു. ഈ സൽകർമ്മത്തിൽ യോഗ്യരായ വല്ല നേതാക്കളേയും കിട്ടിയാൽ പിന്നെയെല്ലാം ശരിയായി

ക്കാളും. ഇക്കാര്യം ശരിയ്ക്കു നിർവ്വഹിയ്ക്കുവാൻ ഒരു വ്യക്തിയ്ക്കു് ഏതുപ്രകാരം കഴിയുമോ, അതുപ്രകാരം നിർവ്വഹിയ്ക്കുവാൻ ഒരു സമുദായത്തിനു സാദ്ധ്യമല്ല. അയാൾക്കു് മാത്രമേ രാഷ്ട്രത്തെ സമുദ്ധരിക്കുവാൻ സാധിക്കുകയുള്ളു. അയാൾക്കു് ഇതിനു് ദൈവദത്തമായ ഒരു കഴിവുണ്ടു്. സമുദായത്തിനു് ഒരിയ്ക്കലും ഒരു നിശ്ചയത്തിൽ എത്തുവാനുള്ള കഴിവില്ല; കാരണം അതിൽ അഭ്യന്തരകലഹത്തിനുള്ള വഴി എപ്പോഴും ഉണ്ടായിരിയ്ക്കും. കൂടാതെ മറ്റു സമുദായങ്ങളുമായും അതു് പലപ്പോഴും ഏറ്റുമുട്ടാറുണ്ടു്. ശത്രുക്കളുമായി ഉണ്ടായിക്കൊണ്ടിരിക്കുന്ന യുദ്ധങ്ങളിൽനിന്നും കലഹങ്ങളിൽനിന്നും രാഷ്ട്രത്തെ സമുദ്ധരിയ്ക്കുവാൻ ഒരു യോഗ്യനായ നേതാവിനു മാത്രമേ കഴികയുള്ളു. ഇപ്രകാരം, ജനകീയ രാഷ്ട്രം സ്വയോഗ്യനായ ഒരു നേതാവിന്റെ ഇംഗിതാധീനതയാണു് ആശ്രയിച്ചിരിയ്ക്കുന്നതു്; കെട്ടുറപ്പില്ലാത്ത പല വിഭിന്നസമുദായങ്ങളെയല്ല. അനവധി സംഘട്ടനങ്ങൾക്കുശേഷമേ ആ നേതാവിനെ തിരഞ്ഞു പിടിയ്ക്കുവാൻ കഴിയൂ. ഓരോ ദേശീയസമുദായത്തിലും മൂന്നു പ്രകാരത്തിലുള്ള വ്യക്തികളാണുള്ളതു്— (1) ഏറ്റവും യോഗ്യതം ഉയർന്നവരും. (2) ഏറ്റവും താണവർ. (3) മദ്ധ്യവർഗ്ഗക്കാർ. രാഷ്ട്രത്തിന്റെ നേതൃത്വം ആദ്യത്തെ തരത്തിൽപെട്ട വ്യക്തികളെയാണു് ആശ്രയിച്ചിരിയ്ക്കുന്നതു്. രണ്ടാമത്തെ തരത്തിൽപെട്ടവരുടെ നേതൃത്വംകൊണ്ടു് രാഷ്ട്രം നശിയ്ക്കുകയേ ഉള്ളു. മൂന്നാമത്തെ തരത്തിൽപ്പെട്ടവർ രണ്ടുവർഗ്ഗങ്ങളും തമ്മിലുണ്ടാവുന്ന സംഘട്ടനത്തിൽനിന്നു് മുതലെടുക്കുകയും വിജയിയ്ക്കുന്ന വിഭാഗത്തിന്റെ കൂടെ ചേരുകയും ചെയ്യുന്നു.

നാസിസം ഈ ദൃഷ്ടിയിലൂടെ കമ്മ്യൂണിസത്തിനും പ്രജാധിപത്യത്തിനും എതിരാണു്. സമുദായത്തിലെ ഓരോ അംഗത്തിൽനിന്നും വ്യക്തിമാഹാത്മ്യത്തെ ഉടച്ചു നീക്കുന്നതിനുള്ള മഹത്തായ പരിശ്രമമാണു് മാർക്സിസം എന്നാണു് ഹിററ്ലറുടെ മതം. പ്രജാധിപത്യസിദ്ധാന്തത്തിൽ മാർക്സിസത്തിന്റെ ബീജം കാണാം.

സമയവും സന്ദർഭവും ലഭിയ്ക്കുമ്പോൾ അതു് പൊടിച്ചു വളരുന്നു. വളർന്നുവരുന്ന മാർക്സിസത്തിന്റെ ബീജത്തെത്തന്നെ ഉന്മൂലനം ചെയ്യേണ്ടതു് ഫാസിസ്റ്റു് രാഷ്ട്രത്തിന്റെ പ്രധാന കർത്തവ്യമാണു്. സുയോഗ്യനായ ഒരു സർവ്വാധിപതിയ്ക്കേ ഇതിനു കഴിവുണ്ടാവുകയുള്ളു.

ഈ സർവ്വാധിപതിയ്ക്കു് (Dictator) ഒരു ഉപദേശകസമിതി തീർച്ചയായും വേണം, എന്നാൽ ആ സമിതിയുടെ ഉപദേശങ്ങൾക്കനുസരിച്ചുതന്നെ പ്രവൃത്തിക്കുവാൻ അയാൾ ബാദ്ധ്യസ്ഥനായിരിയ്ക്കുന്നതു്. നഗരസഭ മുതൽക്കു് ഷോപ്പു് വരെയുള്ള യാതൊന്നിലുംതന്നെ ഭൂരിപക്ഷാഭിപ്രായം നോക്കി കാര്യങ്ങൾ നടത്തുന്നതായ ജനകീയസംഘടനകൾക്കും സ്ഥാപനങ്ങൾക്കും സ്ഥാനമനുവദിയ്ക്കുന്നതു്. ഉപദേശകസമിതികൾ തീർച്ചയായും ആവാം, പക്ഷെ പ്രവൃത്തികൾ കൊണ്ടുനടത്തുന്നതിനുള്ള അധികാരം സുയോഗ്യനായ ഒരു നേതാവിലായിരിക്കണം നിക്ഷിപ്തമായിരിയ്ക്കുന്നതു്. നേതൃത്വസിദ്ധാന്തം ഏറ്റവും ചെറിയ സ്ഥാപനം മുതൽക്കു് സർക്കാരിന്റെ ഏറ്റവും വലിയ സ്ഥാപനംവരെ എല്ലാററിന്നും ബാധകമാണു്.

നേതൃത്വം.

ഈ നേതൃത്വസിദ്ധാന്തത്തെ ശരിയ്ക്കു് അനുസരിയ്ക്കാത്തതുകൊണ്ടാണു് ജർമ്മനി കഴിഞ്ഞ മഹായുദ്ധത്തിൽ (1914ലെ) പരാജയമടഞ്ഞതു്. മനശ്ശാസ്ത്രപരമായി നോക്കുമ്പോൾ അധികാരത്തിന്റെ അസ്തിത്വം മൂന്നു കാര്യങ്ങളെ ആശ്രയിച്ചാണിരിക്കുന്നതു്. (1) പൊതുജനാഭിപ്രായം. (2) ശക്തിനിർമ്മാണം (3) പാരമ്പര്യം. ഇതിൽ മൂന്നാമത്തേതിന്റെ നാശമാണു് ജർമ്മനിയുടെ പരാജയത്തിനു കാരണം. ഇതുകാരണം സൈന്യംതന്നെ ഇല്ലാതാക്കി, ദേശീയ ശക്തിനശിപ്പിച്ചു.

**സൈനികശക്തിയുടേയും പ്രചരണത്തിന്റേയും മഹത്വം**

സൈനികശക്തിക്കും പ്രചരണത്തിനും ദേശീയ ശക്തിയെ കെട്ടിപ്പടുക്കുന്നതിൽ അതിമഹത്തായ പ്രാധാന്യമാണുള്ളതു്. രാഷ്ട്രത്തെ ഉണർത്തുവാനും നാസിപാർട്ടിയെ സംഘടിപ്പിക്കുവാനും പ്രചരണം വഴിയ്ക്കുമാത്രമേ കഴിയുകയുള്ളു. ഇക്കാര്യത്തിൽ ഓരോ വ്യക്തിയും സേവനമനോഭാവത്തോടും നിസ്വാർത്ഥതയോടുംകൂടി ഏതുപ്രവൃത്തിതന്നെ ചെയ്യുവാനും സന്നദ്ധനാവണം. വ്യക്തിപരമായ സ്വാർത്ഥങ്ങളെ മാററിനിർത്തി പ്രവൃത്തിച്ചാൽ മാത്രമേ ജനങ്ങളുടെ ഹൃദയത്തെ ആകർഷിയ്ക്കുവാൻ കഴിയുകയുള്ളു. ഇതിനു് പാർട്ടിയിൽ അങ്ങേ അററത്തെ ഐക്യം ആവശ്യമാണു്. പരിപാവനമായ ജാതിയിലായിരിയ്ക്കണം പാർട്ടിയുടെ ഭിത്തി കെട്ടിപ്പൊക്കുന്നതു്. ഒരൊററ യഹൂദനും പാർട്ടിയിൽ അംഗമാകുവാനുള്ള അവകാശമുണ്ടായിരിയ്ക്കുന്നതല്ല. ജർമ്മൻപൌരന്മാർ മാത്രമേ ഇതിലെ അംഗങ്ങളാകാവൂ. എല്ലാ പ്രവർത്തനങ്ങളുടേയും കേന്ദ്രസ്ഥാനം മ്യൂണിച്ച് ആയിരിയ്ക്കും. അതിനുശേഷം പല പ്രാദേശിക സ്ഥാപനങ്ങളുമുണ്ടാവും. ജീവിതലക്ഷ്യം സമരത്തിലാണ് കുടികൊള്ളുന്നതെന്നു് അനുയായികളെല്ലാം എല്ലായ്പോഴും ഓർക്കേണ്ടതാണു്. ഇതിനെ മുൻനിർത്തിക്കൊണ്ടു് അവർ രാഷ്ട്രത്തിനുവേണ്ടിയും സ്വാതന്ത്ര്യത്തിനുവേണ്ടിയും ഏതു സമയത്തും സ്വജീവനെപ്പോലും ബലികൊടുക്കുവാൻ സന്നദ്ധരായിരിയ്ക്കണം. സമുദായത്തിന്റേയും ഒരു മഹാനായ നേതാവിന്റേയും നന്മയ്ക്കുവേണ്ടി തന്റെ ജീവനെപ്പോലും തൃണവൽഗണിച്ചുകൊണ്ടു് ജീവിയ്ക്കുകയാണു് ഓരോ വ്യക്തിയ്ക്കും ശ്രേയസ്കരമായിട്ടുള്ളതു്. അച്ചടക്കത്തിന്റെ ഭിത്തിമേലായിരിയ്ക്കണം നാസിപാർട്ടി കെട്ടിപ്പൊക്കുന്നതു്.

ഇപ്രകാരം നാസിസവും, ഫാസിസത്തിന്റേയും സാമ്രാജ്യ

വാദത്തിന്റെയും ഒരു പരിവൎത്തിതരൂപം മാത്രമാണു°. അടിക്കും ഹെഗലിന്റെയും നാസ്സത്താത്തിന്റെയും സിദ്ധാന്തത്തിലാണു° ഇതു° കെട്ടിപ്പടുത്തിട്ടുള്ളതു°. കമ്മ്യൂണിസത്തിന്നോ പ്രജാധിപത്യസിദ്ധാന്തങ്ങൾക്കോ ഇതിൽ തീരെ സ്ഥാനമില്ല. സംസാരിക്കുവാനോ പ്രവൃത്തിക്കുവാനോ തീരെ സ്വാതന്ത്ര്യമില്ല. മുതലാളിത്തത്തെ പൂൎണ്ണ° അനുകൂലിക്കുന്നു°. ഇക്കാരണങ്ങളാൽ ഹിററ്°ലറോടൊപ്പംതന്നെ നാസിസവും അവസാനിച്ചു.



# പന്ത്രണ്ടാം അദ്ധ്യായം

## ★ പ്രജാധിപത്യം (DEMOCRACY)

---

ആരംഭം

1776ലുണ്ടായ അമേരിക്കൻ സ്വാതന്ത്ര്യ പ്രഖ്യാപനത്തിലും 1791ലുണ്ടായ മനുഷ്യാവകാശ പ്രഖ്യാപനത്തിലുമാണ് ഒന്നാമതായി പ്രജാധിപത്യസിദ്ധാന്തങ്ങളെക്കുറിച്ച് പ്രതിപാദിച്ചു കാണുന്നത്. ജനനംകൊണ്ട് എല്ലാവരും തുല്യരാണെന്നും സൃഷ്ടികർത്താവിൽനിന്നുതന്നെ ചില ജന്മാവകാശങ്ങളും കരസ്ഥമാക്കിയിട്ടാണ് എല്ലാവരും ഈ ഭൂമിയിൽ പിറന്നിട്ടുള്ളതെന്നും അതിൽ സ്പഷ്ടമായ വിധത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. ജീവരക്ഷ, സ്വാതന്ത്ര്യാനുഭവം, സുഖപ്രാപ്തി മുതലായവയാണ് അവയിൽ പ്രധാനമായവ. ഇതിനുശേഷം പലരാജ്യങ്ങളും പ്രജാധിപത്യവാദത്തെ അനുകൂലിച്ചു. ഫ്രാൻസ്, ഇംഗ്ലണ്ട്, അമേരിക്ക എന്നീ രാജ്യങ്ങളാണ് ഏറ്റവുമധികം അനുകൂലിച്ചത്. ഇരുപതാം നൂറ്റാണ്ടിലാകട്ടെ ലോകത്തിലെ മിക്ക ഭരണഘടനകളും പ്രജാധിപത്യവാദസിദ്ധാന്തങ്ങളുടെ അടിസ്ഥാനത്തിലാണ് നിർമ്മിക്കപ്പെട്ടിട്ടുള്ളത്.

---

*'ഡെമോക്രസി' എന്ന വാക്കിനു 'ജനാധിപത്യം' എന്ന വാക്കായിരിക്കും കൂടുതൽ നന്നായിരിക്കുകയെന്നു തോന്നുന്നു. മലയാളത്തിൽ കൂടുതൽ പ്രചാരത്തിലുള്ള വാക്കായതുകൊണ്ടും മൂലഗ്രന്ഥകാരനും അതുതന്നെ പ്രയോഗിച്ചിട്ടുള്ളതുകൊണ്ടുമാണ് ഞാനും അതിനു പ്രജാധിപത്യം എന്ന വാക്കുതന്നെ പ്രയോഗിക്കുന്നത്. —വിവ:

ഈ ശതാബ്ദത്തിൽ പ്രജാധിപത്യവാദത്തിന്റെ വളർച്ചയ്ക്കു ചില പ്രത്യേക കാരണങ്ങളുണ്ടു്. രാജഭരണവും ഏകാധിപത്യഭരണവും നിമിത്തം ജനങ്ങളുടെ മനസ്സിൽ ഉടലെടുത്ത അതൃപ്തിക്കു് പരിഹാരമായി അവർക്കു തോന്നിയതു് പ്രജാധിപത്യവാദസിദ്ധാന്തപ്രകാരമുള്ള ഭരണം നാട്ടിൽ നടപ്പാക്കുക എന്നതാണു്. രണ്ടാമതായി മുഴുവൻ ജനതയുടെയും സഹകരണമുണ്ടെങ്കിൽ മാത്രമേ തീർപ്പു് പരിഹാരം കണ്ടുപിടിക്കുവാൻ കഴികയുള്ളു എന്ന നിലയിലുള്ള പല രാഷ്ട്രീയ-സാമ്പത്തിക-സാമുദായിക പ്രശ്നങ്ങളും മുമ്പിൽ പ്രത്യക്ഷപ്പെട്ടു. മൂന്നാമതായി സാർവ്വത്രിക വിദ്യാഭ്യാസഫലമായി ജനങ്ങളിൽ പ്രതിദിനം ഒരു നവചൈതന്യം ഉളവാകുവാൻ ഇടയായി. ഏകാധിപത്യഭരണത്തിന്നെതിരായി ഓരോ രാജ്യത്തും വിപ്ലവം പൊട്ടിപ്പുറപ്പെട്ടു. നാലാമതായി, അമേരിക്കയിലെയും ഫ്രാൻസിലെയും പ്രജാധിപത്യഭരണത്തിന്റെ സുസ്ഥിരമായ മാതൃക ഓരോ രാജ്യത്തെയും പ്രജാധിപത്യഭരണത്തിന്റെ നേതാക്കളിലേക്കു് അധികമധികം ആകർഷിക്കുവാൻ തുടങ്ങി. ഇതിന്റെയെല്ലാം ഫലമായി ഓരോ രാജ്യത്തെയും ജനങ്ങൾ രാജ്യഭരണവ്യവസ്ഥയിൽ കൂടുതൽ അധികാരം തങ്ങൾക്കും കിട്ടണമെന്ന ആവശ്യം മുന്നോട്ടു കൊണ്ടുവന്നു; പ്രക്ഷോഭങ്ങളിലൂടെ അവയിൽ പലതും നേടുകയും ചെയ്തു. അതിരിക്കട്ടെ—

**സിദ്ധാന്തം** ജനതയുടെ അനുഗ്രഹങ്ങൾ ഏതെങ്കിലും വിധത്തിൽ സാധിക്കുന്നതിന്നുതകുന്ന ഒരു സിദ്ധാന്തമാണു് പ്രജാധിപത്യവാദസിദ്ധാന്തം. അബ്രഹാം ലിങ്കൺ ഒരിക്കൽ പറയുകയുണ്ടായി— മുഴുവൻ ജനതയുടെയും സുഖത്തിനുവേണ്ടിയും മുഴുവൻ ജനതയുടെയും കൃത്യനിർവ്വഹണത്തെ ആശ്രയിച്ചിരിക്കുന്നതുമായ, ജനതയുടെ ഭരണമാണു് പ്രജാധിപത്യഭരണം. പ്രജകളുടെ ഭരണം പ്രജകളുടെ നന്മക്കുവേണ്ടിയായിരിക്കണം. അ

തിനാൽ നമുക്ക പ്രജാധിപത്യവാദസിദ്ധാന്തത്തിന്റെ ചില പ്രധാന തത്വങ്ങളെക്കുറിച്ചു ചിന്തിയ്ക്കേണ്ടതുണ്ടു്; ഇതിന്റെ വിജയം അവയെയാണു് ആശ്രയിച്ചിരിക്കുന്നതു്. സ്വാതന്ത്ര്യം, സമത്വം, അവകാശപ്രഖ്യാപനരേഖ, ഭരണഘടന, നിയമസഭ, നിർവ്വാഹകസംഘം, നീതിന്യായവിഭാഗം, ഘടകങ്ങൾ, പാർട്ടിസമ്പ്രദായം, ജനാഭിലാഷപ്രകടനം ഇവയെല്ലാം പ്രജാധിപത്യവാദത്തിന്റെ ചില പ്രധാന തത്വങ്ങൾ മാത്രമാണു്. താഴെ അവയെപ്പററി ചുരുക്കത്തിൽ പ്രതിപാദിക്കാം.

**പ്രധാന തത്വങ്ങൾ— സ്വാതന്ത്ര്യം.**

സ്വായത്തമായ അധികാരങ്ങൾ എന്നാണു് സ്വാതന്ത്ര്യം എന്നതുകൊണ്ടു വിവക്ഷിതമായിട്ടുള്ളതു്. ഇതു നാലു പ്രകാരത്തിലാണു്— (1) പൌരസ്വാതന്ത്ര്യം— പൌരന്നു നിർഭയമായി ജീവിയ്ക്കുവാനും സ്വത്തു കയ്വശം വെക്കുവാനും ഉള്ള അധികാരത്തിനു രക്ഷ ലഭിക്കണം. സ്വജീവനും സ്വത്തും സംരക്ഷിക്കുവാൻ അധികാരമില്ലാത്തേടത്തോളം കാലം അവന്നു തന്റെ വ്യക്തിത്വത്തെ വ്യക്തമായി പ്രകാശിപ്പിക്കുവാൻ കഴിയുകയില്ല. (2) മതസ്വാതന്ത്ര്യം—ഓരോ വ്യക്തിക്കും മതകാര്യങ്ങളെ മാനിക്കുകയോ മാനിക്കാതിരിക്കുകയോ ചെയ്യുവാനുള്ള പരിപൂർണ്ണാധികാരമുണ്ടായിരിക്കണം. അയാൾ ഏതു മതസ്ഥനായാലും ശരി, തന്റെ മതനിയമങ്ങളെ ശരിക്കും അനുസരിക്കുവാനുള്ള അവകാശമുണ്ടായിരിക്കണം. (3) രാഷ്ട്രീയസ്വാതന്ത്ര്യം—ഓരോ വ്യക്തിക്കും രാഷ്ട്രീയ കാര്യങ്ങളിൽ പങ്കെടുക്കുവാൻ തികച്ചും അവകാശമുണ്ടായിരിക്കണം. ജനനം, പദവി, ജാതി എന്നിവയുടെ നീചത്വം കാരണം രാഷ്ട്രീയകാര്യങ്ങളിൽ പങ്കെടുക്കുന്നതിൽനിന്നു ഒരാളെയും വിലക്കുവാൻ പാടുള്ളതല്ല. (4) വ്യക്തിസ്വാതന്ത്ര്യം—ഓരോ വ്യക്തിക്കും സ്വന്തം കായികമായും മാനസികമായും സാമ്പത്തികമായും സദാചാരപരമായും അഭിവൃദ്ധി പ്രാപിക്ക

വാൻ പൂൎണ്ണാധികാരമുണ്ടായിരിക്കണം. അതോടൊപ്പംതന്നെ അവൎക്കു് തന്റെ ആശയങ്ങളെ പ്രസംഗങ്ങൾ മുഖേനയോ പത്രങ്ങളിലൂടെയോ വ്യക്തമാക്കുവാനും തികച്ചും അവകാശമുണ്ടായിരിക്കണം.

**സമത്വം** സൎക്കാരിന്റെ ദൃഷ്ടിയിൽ രാജ്യത്തെ എല്ലാ പൌരന്മാരും സമന്മാരായിരിക്കണം— ഇതാണു് സമത്വം എന്നതുകൊണ്ടുദ്ദേശിക്കപ്പെട്ടിട്ടുള്ളതു്. നാലു വിധമാണു് ഇതിന്റെ പ്രവൎത്തനം— (1) പൌരസമത്വം—രാഷ്ട്രത്തിന്റെ മുമ്പിൽ എല്ലാവരും സമന്മാരാണു്. ജാതി, ജോലി, ജനനം എന്നിവ നോക്കി രാഷ്ട്രം വ്യക്തികളിൽ വിഭേദം കല്പിക്കയില്ല. (2) രാഷ്ട്രീയസമത്വം— രാഷ്ട്രീയാധികാരങ്ങൾ ഉപയോഗിക്കുന്നതിൽ എല്ലാ വ്യക്തികളും സമന്മാരായി കരുതപ്പെടേണ്ടതാണു്. ചില പ്രത്യേക വ്യക്തികൾക്കു് ചില പ്രത്യേകാവസരങ്ങളിൽ പരിതഃസ്ഥിതികൾ നോക്കി ചില പ്രത്യേകാധികാരങ്ങൾ കൊടുക്കാം; എന്നാൽ സാധാരണയായി എല്ലാ വ്യക്തികളും രാഷ്ട്രീയവീക്ഷണത്തിൽ സമന്മാരായി ഗണിക്കപ്പെടേണ്ടതാണു്. (3) സാമുദായികസമത്വം— സാമുദായികാവകാശങ്ങളെ വ്യക്തമാക്കുവാൻ എല്ലാ വ്യക്തികൾക്കും തുല്യമായ അധികാരങ്ങളുണ്ടായിരിക്കണം. (4) ജന്മസിദ്ധമായ സമത്വം— ഓരോ വ്യക്തിയും ജനനാൽതന്നെ രാഷ്ട്രത്തിന്റെ ദൃഷ്ടിയിൽ തുല്യരായിരിക്കണം. ഇക്കാലത്തു് സാമ്പത്തികസമത്വം എന്നിങ്ങിനെ അഞ്ചാമതൊന്നുകൂടി ഇതിനെപ്പററി പ്രതിപാദിക്കുമ്പോൾ ഇതിലുൾപ്പെടുത്താറുണ്ടു്.

**ഭരണഘടന** ഏതൊരു പ്രജാധിപത്യരാഷ്ട്രത്തിനും ഒരു ഭരണഘടന അത്യന്താപേക്ഷിതമാണു്. ഭരണം നിയമവിധേയമായിരുന്നാൽ മാത്രമേ ജനങ്ങൾക്കു് സൎക്കാരിൽ വിശ്വാസമുണ്ടാവുകയുള്ളു. അതിനാൽ ഒരു ഭരണഘടനയെ അ

ടിസ്ഥാനമാക്കിയാവണം ഭരണം നടത്തുന്നതു്. ഇതു് ഇംഗ്ലണ്ടിലെ ഭരണഘടനയെപ്പോലെ രേഖപ്പെടുത്താതെ കീഴ്‌വഴക്കങ്ങളെ അനുസരിച്ചു് നടന്നുവരുന്നതോ, അഥവാ അമേരിക്കൻ ഭരണഘടനയെപ്പോലെ രേഖപ്പെടുത്തിയതോ ആവാം. ഏതായാലും ഏതെങ്കിലും വിധത്തിലുള്ള ഭരണഘടന ഏറ്റവും അത്യാവശ്യമാണ്.

**അവകാശ പ്രഖ്യാപന രേഖ.** പ്രജാധിപത്യവാദത്തിൽ, ഭരണഘടനയോടൊപ്പം പൗരാവകാശങ്ങളെ പ്രഖ്യാപിച്ചുകൊണ്ടുള്ള ഒരു രേഖയും ആവശ്യമാണ്. അവകാശ പ്രഖ്യാപനരേഖാസമ്പ്രദായം ഇംഗ്ലണ്ടിലെ മാഗ്നാചാർട്ട മുതൽക്കാണ് ആരംഭിക്കുന്നതു്. അമേരിക്കയും ഫ്രാൻസുമാണ് ഇതിൽ മുൻനിന്നിട്ടുള്ളതു്. ആധുനികഭരണഘടനകളോടൊപ്പം—പ്രത്യേകിച്ചു് 1914ലെ ലോകമഹായുദ്ധത്തിനു ശേഷമുണ്ടായവയോടൊപ്പം — മനുഷ്യാവകാശ പ്രഖ്യാപനരേഖകളുംകൂടി കൂട്ടിച്ചേർക്കപ്പെട്ടിട്ടുണ്ടു്. ഇതിൽ ജീവിതസ്വാതന്ത്ര്യം, മതസ്വാതന്ത്ര്യം, സാമ്പത്തികസ്വാതന്ത്ര്യം, ആചാരസ്വാതന്ത്ര്യം, സാമുദായികസ്വാതന്ത്ര്യം, രാഷ്ട്രീയസ്വാതന്ത്ര്യം മുതലായ എല്ലാററിനേയുംകുറിച്ചു് സ്പഷ്ടമായി പ്രതിപാദിച്ചിരിക്കുന്നു.

**സർക്കാർ.** പ്രജാധിപത്യരാഷ്ട്രത്തെ നയിക്കുവാൻ ഒരു സർക്കാർ കൂടിയേ കഴിയൂ. ജനങ്ങളെല്ലാവരുംകൂടി രാജ്യകാര്യങ്ങൾകൊണ്ടുനടത്തുവാൻ കഴികയില്ലല്ലോ. അതിനാൽ തിരഞ്ഞെടുക്കപ്പെട്ട ഏതെങ്കിലും ഒരു വ്യക്തിയോ അഥവാ കുറച്ചുവ്യക്തികളുടെ ഒരു സമിതിയോ ഒരു നിശ്ചിതകാലത്തേക്കു് ഭരണഭാരം വഹിക്കേണ്ടതുണ്ടു്. ആദ്യത്തെ പ്രകാരത്തിലുള്ള സർക്കാരിനെ പ്രസിഡൻഷ്യൽ സർക്കാർ എന്നുപറയുന്നു. ഇതു

ണ്° അമെരിക്കയിലുള്ളത്°. ഇപ്രകാരം ജനങ്ങളാൽ തിരഞ്ഞെടുക്കപ്പെട്ട പ്രസിഡണ്ടിനു° വിപുലങ്ങളായ പല അധികാരങ്ങളും ലഭിക്കുന്നു. അദ്ദേഹത്തിനു° തന്റെ ഉപദേശകന്മാരെ തിരഞ്ഞെടുക്കുവാനും പുറത്തയക്കുവാനുമുള്ള അധികാരമുണ്ട്°. രണ്ടാമത്തെ തരത്തിലുള്ള സർക്കാരിനെ പാർലിമെന്ററി അഥവാ ക്യാബിനററു° സർക്കാർ എന്നു പറയുന്നു. ഇതാണ്° ഇംഗ്ലണ്ടിലുള്ളത്°. ഇപ്രകാരം ഓരോ രാജ്യത്തേയും നിയമനിർമ്മാണ സഭ ഓരോ പ്രധാന മന്ത്രിമാരെ തിരഞ്ഞെടുക്കുന്നു. അദ്ദേഹമാണ്° പിന്നീട്° നിയമസഭയിൽ നിന്നു° തനിക്കനുകൂലമായ വിധത്തിൽ മററു മന്ത്രിമാരെ തിരഞ്ഞെടുക്കുന്നതും മന്ത്രിസഭ രൂപീകരിക്കുന്നതും. നിയമ സഭയുടെ ഇംഗിതത്തിനു വഴങ്ങിക്കൊണ്ടുമാത്രമേ ഈ സർക്കാരിനു° ഭരണഭാരം വഹിക്കാനുള്ള അധികാരം ലഭിക്കുകയുള്ളു.

നിയമസഭകൾ.

പ്രജാധിപത്യ രാഷ്ട്രത്തിനു° നിയമാനുസാരേണ ഭരണം ചിട്ടപ്പെടുത്തുവാൻ നിയമസഭകൾ ആവശ്യമാണ്°. നിയമസഭകളെ രണ്ടുവിധത്തിൽ സംഘടിപ്പിക്കാം. ഒന്ന്°:— പ്രജകളെല്ലാം ഒത്തുചേർന്ന്°—ചെറു രാഷ്ട്രങ്ങളിൽ മാത്രമേ ഇതിനുള്ള സാദ്ധ്യതയുള്ളു. പ്രാചീന കാലങ്ങളിൽ ഗ്രീസിലേയും റോമിലേയും ചില നഗരരാഷ്ട്രങ്ങളിൽ ഇങ്ങനെ ഭരണം നടന്നുവന്നിരുന്നു. നഗരരാഷ്ട്രത്തിലെ മുഴുവൻ ജനങ്ങളും ഒരു ദിക്കിൽ ഒത്തുചേർന്ന്° നഗരരാഷ്ട്രത്തിനാവശ്യമായ നിയമനിർമ്മാണം നടത്തുകയായിരുന്നു പതിവ്°. ഇന്നും സ്വിററ്സർലാണ്ടിലെ ചില കാന്റനുകളിൽ ഈ സമ്പ്രദായം കാണപ്പെടുന്നുണ്ട്°. രണ്ടാമത്തെ തരത്തിലുള്ള നിയമസഭാരൂപീകരണം പ്രാതിനിധ്യ സിദ്ധാന്തങ്ങളിലാണ്° അധിഷ്ഠിതമായിട്ടുള്ളത്°. ജനങ്ങൾക്ക്° വോട്ട്° ചെയ്യുവാനുള്ള അധികാരം പ്രദാനം ചെയ്യപ്പെട്ടിരിക്കുന്നു. ഇപ്രകാരം അവർ നിയമസഭയിലേക്കു° പ്രതിനിധികളെ തിരഞ്ഞെടുക്കുന്നു. നിയമസഭ ചിലദിക്കിൽ രണ്ടോ

ള്ളൂ; ചിലദിക്കിൽ രണ്ടെണ്ണമുണ്ടു്. രണ്ടാമത്തേതിന് ഉപരിസഭ എന്നു പറയുന്നു. ഇതു്, രാഷ്ട്രങ്ങൾ വിപ്ലവാത്മകങ്ങളായ നിയമങ്ങൾ നിർമ്മിക്കുന്നതിനെ തടയുന്നു. തികച്ചും തിരഞ്ഞെടുപ്പടിസ്ഥാനത്തിൽ രൂപീകരിക്കപ്പെടുന്ന ഉപരിസഭകൾക്ക് കൂടുതൽ അധികാരമുള്ളതായിക്കാണുന്നു; പാരമ്പര്യം വഴിക്കോ, നാമനിർദ്ദേശം വഴിക്കോ രൂപീകരിക്കപ്പെടുന്നവയ്ക്കു് കുറവായും. ഇതിന് സാമ്പത്തിക പ്രശ്നങ്ങളിൽ വോട്ടുചെയ്യുവാനുള്ള അധികാരമുണ്ടായിരിക്കുന്നതല്ല.

പ്രജാധിപത്യരാഷ്ട്രത്തിൽ നീതിന്യായ വിഭാഗവും ഒഴിച്ചു കൂടാത്ത ഒന്നാണ്. നീതിന്യായ വിഭാഗത്തിലുള്ള ന്യായാധിപന്മാരെ, വിശേഷിച്ചും പ്രജാധിപത്യരാഷ്ട്രങ്ങളിൽ, നിയമിക്കുകയാണ് പതിവ്. തിരഞ്ഞെടുക്കുകയല്ല. ന്യായാധിപന്മാരെ

പ്രത്യേക തരത്തിലുള്ള നീതി തിരഞ്ഞെടുക്കുന്നു്. ന്യായവിഭാഗം ആവശ്യമാണ്. ശരിയായ നീതിന്യായ പരിപാലനത്തിന് വിഘ്നമാകുമെന്നാണ് കരുതപ്പെടുന്നതു്. ഫെഡറൽ ഭരണഘടനയിലാണ് ന്യായവിഭാഗത്തിന് കൂടുതൽ പ്രാധാന്യമുള്ളതു്. അവിടെ ന്യായാധിപന്മാർക്ക് ഭരണഘടനാ വകുപ്പുകളെ ന്യായമായവിധത്തിൽ വ്യാഖ്യാനിക്കുവാനും കൂടിയുള്ള അധികാരം നൽകപ്പെട്ടിട്ടുണ്ടു്.

**ഘടക വിഭജന സിദ്ധാന്തം.**

പ്രജാധിപത്യരാഷ്ട്രത്തിൽ ഇതിനും അതിമഹത്തായൊരു സ്ഥാനമാണുള്ളതു്. ഇതു പ്രകാരം രാഷ്ട്രത്തിന് മൂന്നു പ്രധാന ഘടകങ്ങളാണുണ്ടായിരിക്കുക—സർക്കാർ, നിയമസഭ, ന്യായവിഭാഗം. ഒന്ന് മറ്റൊന്നിന്റെ അധികാരങ്ങളിൽ കയ്യിടാത്ത രീതിയിലും, എന്നാൽ അതോടൊപ്പംതന്നെ മൂന്നു വിഭാഗങ്ങളും

പരസ്പരസഹായത്തോടുകൂടി കാര്യങ്ങൾ നിർവ്വഹിക്കുന്ന രീതിയിലുമായിരിക്കണം ആ മൂന്നു ഘടകങ്ങളുടെയും അധികാരങ്ങളുടെ വിഭജനവും.

**രാഷ്ട്രീയകക്ഷികൾ**

പ്രജാധിപത്യ രാഷ്ട്രങ്ങളിൽ പ്രാചീന കാലം മുതൽക്കുതന്നെ രാഷ്ട്രീയ കക്ഷികൾ ഉടലെടുത്തു വന്നിട്ടുണ്ടു്. ഒരു മഹാൻ ഇങ്ങനെ പറഞ്ഞിട്ടുള്ളതു് എത്രയും ശരിയാണു്—"Ballots have replaced bullets in political strife" അതായതു് രാഷ്ട്രീയ മത്സരത്തിൽ വോട്ടുകൾ വെടിയുണ്ടകളുടെ സ്ഥാനം കരസ്ഥമാക്കിയിരിക്കുന്നു. സമുദായത്തിലെ ഏതെങ്കിലും പ്രത്യേക വിഭാഗത്തിന്റെ സഹാനുഭൂതി, വ്യക്തിപരമായ അഭിരുചി, വിരോധം, സ്വാഭാവികമായ സമരവാസന എന്നിവയെല്ലാം വിഭിന്ന രാഷ്ട്രീയകക്ഷികളുടെ അഭ്യുദയത്തിനു് കാരണമായിട്ടുണ്ടു്. രാഷ്ട്രീയകക്ഷികൾ നിലനിൽക്കുന്നതു കൊണ്ടു് പ്രതിനിധി സർക്കാർ അധികമധികം പുരോഗമിക്കുന്നു. ഇതുകൊണ്ടു് ജനമതം വളരുക, സദാചാരബോധം കുറഞ്ഞുപോവുക മുതലായ ദോഷങ്ങൾ തീർച്ചയായും സംഭവിക്കാറുണ്ടു്; പക്ഷെ, ആധുനിക രാഷ്ട്രങ്ങൾ രാഷ്ട്രീയകക്ഷികളില്ലെങ്കിൽ ജീവിക്കുവാൻ തന്നെ അശക്തങ്ങളായിരിക്കുകയാണു്. മത കാര്യങ്ങളെയോ, സാമ്പത്തിക കാര്യങ്ങളെയോ അഥവാ മറെറതെങ്കിലും പ്രത്യേക സിദ്ധാന്തങ്ങളെയോ എടുത്താണു് രാഷ്ട്രീയകക്ഷികൾ രൂപീകരിക്കപ്പെടാറുള്ളതു്.

**പ്രാദേശിക സ്വയം ഭരണം**

പ്രജാധിപത്യസിദ്ധാന്തത്തിലെ അതിപ്രാചീനമായ ഒരു തത്വമാണു് പ്രാദേശികസ്വയംഭരണം. ഗ്രീസ്, റോം, പ്രാചീനഭാരതം എന്നിവിടങ്ങളിൽ ഈ സമ്പ്രദായം നടപ്പിലുണ്ടാ

യിരുന്നു. ആധുനിക കാലത്തു് നഗരങ്ങൾക്കും ജില്ലകൾക്കും സ്വന്തം പരിധിയ്ക്കുള്ളിൽ സ്വയംഭരണാധികാരമുണ്ടു്. ഇതുമൂലം ജനങ്ങൾക്കു് കൂട്ടായി സാമൂഹ്യകാര്യങ്ങൾ നിർവ്വഹിയ്ക്കുന്നതിനുള്ള പരിചയം സിദ്ധിയ്ക്കുന്നു. പൗരന്മാരുടെ ഭാവി പുരോഗതിയ്ക്കുള്ള ഒരു ശിക്ഷണാലയമാണിതു്.

സാർവ്വത്രിക വിദ്യാഭ്യാസവും വോട്ടവകാശവും

സാർവ്വത്രിക വിദ്യാഭ്യാസം, പൊതുതിരഞ്ഞെടുപ്പ് —ആധുനിക പ്രജാധിപത്യവാദത്തിന്റെ അടിസ്ഥാനപ്രമാണങ്ങളാണു് ഇവ രണ്ടിനുമുള്ള അവകാശം. ഏതൊരു വ്യക്തിക്കും ജ്ഞാനം ആർജ്ജിയ്ക്കുവാനുള്ള അവകാശമുണ്ടു്. ഏതൊരാളുടെയും അജ്ഞാനത്തെ ദൂരീകരിച്ചു്, അവനു് ഉത്തമസാക്ഷാത്ക്കാരം ലഭിക്കുവാനുതകിയ ജ്ഞാനം പ്രദാനം ചെയ്യേണ്ടതായ കടമ രാഷ്ട്രത്തിന്റേതാണു്. രാഷ്ട്രീയകാര്യങ്ങളിൽ സമ്മതിദാനം മുഖേന പങ്കെടുക്കുവാനുള്ള അധികാരവും അവനു ലഭിയ്ക്കേണ്ടത്യാവശ്യമാണു്. അതുകൊണ്ടു് വിദ്യാസമ്പന്നരും പ്രായപൂർത്തിയെത്തിയവരുമായ ഓരോ വ്യക്തിയ്ക്കും വോട്ടു ചെയ്യുവാൻ അധികാരമുണ്ടായിരിയ്ക്കണം.

നേട്ടങ്ങൾ

ഇങ്ങനെ പ്രജാധിപത്യവാദസിദ്ധാന്തങ്ങളുടെ മുഖ്യ തത്വങ്ങളെക്കുറിച്ചു് പ്രതിപാദിച്ചു കഴിഞ്ഞു. ഇപ്രകാരം ഇതിൽനിന്നു നമുക്കെന്തെല്ലാം ഗുണങ്ങൾ സിദ്ധിയ്ക്കാൻ സാധിച്ചുവെന്നൊരു പ്രശ്നം ഉത്ഭവിയ്ക്കുന്നു. ഒന്നാമതായി ഇതുമൂലം രാജ്യത്തു് സമാധാനം സ്ഥാപിക്കുവാൻ കഴിഞ്ഞു. ജനങ്ങൾക്കു് ഭരണാധികാരം ലഭിച്ചു. നിയമത്തിന്റെ ദൃഷ്ടിയിൽ എല്ലാവരും സമന്മാരായി കരുതപ്പെട്ടു. ഇതുമൂലം സ്വാതന്ത്ര്യം വർദ്ധിച്ചു. രാഷ്ട്രാന്തരീയ സമാധാനം സ്ഥാപിയ്ക്കുന്ന

ത്തിൽ ഇതു് സഹായകമായിത്തീൎന്നു. സാമ്പത്തിക സമത്വത്തിന്നും കൂടുതൽ പ്രചാരം സിദ്ധിച്ചു. പൊതുജനങ്ങളുടെ സ്ഥിതി ഭേദമായി. വ്യക്തിത്വത്തിന്നു് അനായാസേന വികാസം ലഭിച്ചു. ബ്രൈസ്സിന്റെ അഭിപ്രായപ്രകാരം ഇതുമൂലം രക്ഷ, നീതിന്യായം, ആത്മീയ വിദ്യാഭ്യാസം, സത്യം എന്നിവയ്ക്കു സ്ഥിരപ്രതിഷ്ഠ ലഭിച്ചു.

**ന്യൂനതകൾ.** ഇങ്ങനെയൊക്കെയാണെങ്കിലും പ്രജാധിപത്യരാഷ്ട്രങ്ങളിൽ പല ന്യൂനതകളും കണ്ടുവരാറുണ്ടു്. അവിടെ ഒരു കാൎയ്യവും വേഗത്തിൽ നടക്കാറില്ല, ഓരോ കാൎയ്യത്തിന്നും ആവശ്യത്തിലധികം സമയമെടുക്കുന്നു. രാഷ്ട്രീയകക്ഷികളുടെ എണ്ണം ദിനംപ്രതി കൂടിവരുന്നു. തിരഞ്ഞെടുപ്പുകാലങ്ങളിൽ കക്ഷിവ്യവസ്ഥ കാരണം അന്യോന്യമത്സരം വൎദ്ധിക്കുന്നു. ഇടയ്ക്കിടയ്ക്കു് ഗവൎമ്മെണ്ടു് മാറി വരുന്നതുകൊണ്ടു് ഭരണനീതിയുടെ അഭാവം നേരിടുന്നു; ഭിന്നഭാവം രാഷ്ട്രത്തിന്റെ പുരോഗതിക്കു് ഇതു് വിഘാതമായിത്തീരാറുണ്ടു്. പ്രവൎത്തനങ്ങളുടെ ഗതി മന്ദീഭവിക്കുന്നു. ഉത്തരവാദിത്വം കുറഞ്ഞുപോകുന്നു. ഒരു വിഷയത്തിലും വേഗത്തിൽ ഒരു തീൎപ്പുകല്പിക്കുവാൻ സൎക്കാരിന്നു സാധിക്കുന്നില്ല; കാരണം, ഓരോരുത്തരുടെയും അഭിപ്രായം ഓരോവിധമായിരിക്കും. ചില മന്ത്രിമാരും ചില കാൎയ്യങ്ങളെക്കുറിച്ചു് അറിവില്ലാത്തവരായതുകൊണ്ടു് ഭരണത്തിൽ ഉദ്യോഗസ്ഥമേധാവിത്വത്തിന്നു് കൂടുതൽപ്രാബല്യം സിദ്ധിക്കുന്നു. ഉദ്യോഗസ്ഥന്മാരുടെ വൎദ്ധനവുകാരണം ഭരണച്ചെലവു വൎദ്ധിക്കുന്നു; കൈക്കൂലി മുതലായ അഴിമതികൾ തല പൊക്കുന്നു. ഇതിന്റെയെല്ലാം ഫലമായി ഒരു വിപ്ലവം ഏതു സമയത്തും പൊട്ടിപ്പുറപ്പെട്ടേക്കാമെന്ന നില വന്നുചേരുന്നു. ലെക്കി പറയുകയുണ്ടായി— "പ്രജാധിപത്യഭരണം വങ്കന്മാരുടെ ഭരണമാണു്." ഒരു രാജനീതിജ്ഞൻ മരി

ണ്ടർ പറയുകയുണ്ടായി— "പ്രജാധിപത്യവാദം അയോഗ്യതയുടെ ഒരു ദൃഷ്ടാന്തമാണ്." നീതിന്യായവിഭാഗം തിരഞ്ഞെടുപ്പിടിസ്ഥാനത്തിൽ സംഘടിപ്പിയ്ക്കപ്പെടുന്ന രാഷ്ട്രങ്ങളിൽ ഇതു തികച്ചും ശരിയാണുതാനും.

**അധഃപതനം**

കഴിഞ്ഞ കുറെ കൊല്ലങ്ങൾ പ്രജാധിപത്യവാദത്തിന്റെ കഷ്ടകാലം തന്നെയായിരുന്നു. സ്പെയിൻ, ജപ്പാൻ, ചൈനാ, ടർക്കി, പ്രഷ്യ, ഡന്മാർക്ക്, പോളണ്ട്, ഫ്രാൻസ് മുതലായ രാജ്യങ്ങളിൽ പാർലിമെന്ററി പ്രജാധിപത്യം പേരിനു മാത്രമായിരുന്നു. തിരഞ്ഞെടുപ്പുരംഗം മുഴുവൻ കക്ഷികളുടെ കയ്യിലകപ്പെട്ടു. നിയമസഭകളെല്ലാം കക്ഷികളുടെ പാവകളായിത്തീരു; നിയമനിർമ്മാണത്തിനുള്ള അധികാരം മിക്കവാറും സർക്കാരിന്റെ കൈവശമായി. ക്യാബിനറ്റിനു സ്വന്തം ഉദ്യോഗസ്ഥമേധാവികളുടെ നിശ്ചയങ്ങളെ ആശ്രയിയ്ക്കേണ്ടി വന്നിരുന്നു, അതു കാരണം ഭരണം ജനങ്ങളിൽനിന്ന് അധികമധികം അകന്നു തുടങ്ങി. നിയമം പണക്കാരുടെ രക്ഷയ്ക്കുള്ളതായിത്തുടങ്ങി; പൊതുജനങ്ങൾക്ക് രക്ഷയില്ലാതായി. ജനകീയ ജനാധിപത്യത്തിന്റെ സ്ഥാനത്ത് മുതലാളിത്ത പ്രജാധിപത്യം വളർന്നുവന്നു. തൽഫലമായി ഇറ്റലി, ജർമ്മനി മുതലായ പല രാജ്യങ്ങളിലും സ്വേച്ഛാധിപത്യഭരണം ഉടലെടുത്തു. ഉചിതമല്ലാത്ത വിധത്തിൽ സന്ധിചെയ്ത് സൈന്യത്തെ ഒരിക്കലും കർശനമായ അച്ചടക്കത്തിന് വിധേയമായ വിധത്തിൽ പാർട്ടി രൂപീകരണവും കാരണം പ്രജാധിപത്യവാദം ഏകാധിപത്യത്തിന്റെ ഉയിർത്തെഴുന്നേല്പിന്ന് കാരണമായി. ഭാഗ്യവശാൽ ഈ നില കുറച്ചു കാലമേ നിലനിന്നുള്ളു; രണ്ടാം ലോകമഹായുദ്ധം ഇതിനും ഒരറുതി വരുത്തി. വീണ്ടും പ്രജാധിപത്യവാദത്തിന് കൂടുതൽ പ്രചാരവും വ്യാപ്തിയും കിട്ടിക്കൊണ്ടിരിയ്ക്കുന്ന ഒരു കാലം സമാഗതമായിരിയ്ക്കയാണ്.

എങ്ങിനെ ദൂരീക-
രിക്കാം.?

പ്രജാധിപത്യ രാഷ്ട്രങ്ങളിലെ ഭരണത്തിൽ പല പരിഷ്കാരങ്ങളും വരുത്താവുന്നതാണ്. പല അഭിപ്രായങ്ങളും കാരണം ഭരണത്തിൽ വരുന്ന വൈകല്യങ്ങളെ വകുപ്പു വിഭജന സിദ്ധാന്തമനുസരിച്ചോ റഫറണ്ടം (അതായത് ചില കാര്യങ്ങളിൽ ജനങ്ങളുടെ പൊതു അഭിപ്രായം അറിയൽ) വഴിയോ അഥവാ ഉപരിസഭകൾ ഉണ്ടാക്കിയോ, ദൂരീകരിക്കാം. കാര്യനിർവ്വാഹകന്മാർക്കു പല തീരുമാനവും സ്വീകരിച്ച് രാഷ്ട്രത്തെ സംഘടിതമായി പുരോഗമിപ്പിക്കാം; സമുദായത്തിൽ സ്ഥാനം പിടിച്ചിട്ടുള്ള മറ്റു പല വൈഷമ്യങ്ങളെയും ദൂരീകരിക്കുവാനും കഴിയും. ശരിയായ വിധത്തിൽ പ്രജാധിപത്യവാദസിദ്ധാന്തങ്ങളെ അനുസരിച്ച് നടപ്പിൽ വരുത്തുകയാണാവശ്യം. ഉൽപാദനരംഗത്തിൽ യന്ത്രങ്ങൾ ഉപയോഗിച്ചുകൊണ്ട് ഇതിന്റെ വ്യാപ്തി വർദ്ധിപ്പിക്കുവാൻ കഴിയും; ദേശീയോല്പാദനം വർദ്ധിപ്പിക്കുവാനുള്ള സാദ്ധ്യതയുമുണ്ട്.





# പതിമൂന്നാം അദ്ധ്യായം

## ബഹുസത്താവാദം (*Pluralism*)



പ്രാരംഭം

വളർന്നു വരുന്ന ദേശീയ ശക്തി കാണുമ്പോൾ അധികാരം എന്തെങ്കിലും ഒരു സ്ഥാപനത്തിലോ സ്ഥലത്തോ കേന്ദ്രീകരിക്കുന്നതിന്റെ പരിണാമം സർവ്വ ഭയാനകമായിരിക്കുമെന്ന നിഗമനത്തിലാണ്‌ ബഹുത്വാദിക രാജനീതിജ്ഞന്മാർ എത്തിച്ചേർന്നിട്ടുള്ളത്‌. എന്തെങ്കിലും ഒരു പ്രത്യേക സ്ഥാപനത്തിൽ അധികാരം നിലനിൽക്കുമ്പോൾ ആ സ്ഥാപനം സ്വാഭാവികമായിത്തന്നെ നിഷ്ഠുരകൃത്യങ്ങൾ ചെയ്യുവാൻ മുതിരുന്നു. അതുകൊണ്ട്‌ സമൂഹത്തിലെ വിവിധ സ്ഥാപനങ്ങളിലായി അധികാരം വികേന്ദ്രീകരിക്കുകയാണ്‌ വേണ്ടത്‌. സർക്കാർ ഉണ്ടായതുകൊണ്ടുമാത്രം മനുഷ്യന്റെ എല്ലാ ആവശ്യങ്ങളും നിർവ്വഹിക്കപ്പെടുന്നില്ല. മനുഷ്യൻ ഏതുപ്രകാരം ദേശീയ കാര്യങ്ങൾ ചെയ്യുവാൻ സർക്കാരിന്റെ മേൽക്കോയ്മയെ സ്വീകരിക്കേണ്ടതാവശ്യമാണോ അതേപ്രകാരം മതപരമായ ആവശ്യങ്ങൾ നിർവ്വഹിക്കുവാൻ എന്തെങ്കിലും മതസ്ഥാപനത്തിന്റെ കീഴിലായിരിക്കേണ്ടതും സാമ്പത്തികാവശ്യങ്ങൾ നിറവേറ്റുവാൻ എന്തെങ്കിലും ഒരു സാമ്പത്തിക സംഘവുമായി ബന്ധപ്പെടേണ്ടതും സാംസ്കാരികവും മാനസികവുമായ ആവശ്യങ്ങൾ നിറവേറ്റുവാൻ എന്തെങ്കിലും സാംസ്കാരിക സ്ഥാപനങ്ങളുമായോ ജ്ഞാനപ്രകാശനസംഘവുമായോ ബന്ധപ്പെട്ടുകൊണ്ടിരിക്കേണ്ടതും മറ്റുപ്രകാരത്തിലു

ള്ള സാമുദായിക ആവശ്യങ്ങൾ നിർവ്വഹിക്കുവാൻ ഏതെങ്കിലും വിധത്തിലുള്ള സാമുദായിക സ്ഥാപനങ്ങളുടെ ആധിപത്യത്തെ സ്വീകരിക്കേണ്ടതുമാണ്. ഇങ്ങിനെ രാജനീതിജ്ഞന്മാരുടെ ശ്രദ്ധ അധികാരകേന്ദ്രീകരണത്തിൽനിന്ന് അധികാരവികേന്ദ്രീകരണത്തിലേക്കു തിരിഞ്ഞു. ഇതിൽ നിന്നാണ് 'പ്ലൂറലിസം' അഥവാ 'ബഹുസത്താവാദം' ജന്മമെടുത്തത്.

ചരിത്രം

ബഹുസത്താവാദം ഒരു തരത്തിലും നവീനമായ ആശയമല്ല. ''സമുദായങ്ങളുടെ വിഭിന്ന സ്ഥാപനങ്ങളിൽ വെച്ച് ഒരു വലിയ സ്ഥാപനമാണ് രാഷ്ട്രം–''രണ്ടായിരം കൊല്ലങ്ങൾക്കു മുമ്പ് രാഷ്ട്രം എന്നതിന്റെ നിർവ്വചനത്തിൽ അരിസ്റ്റോട്ടൽ സ്വയം പറഞ്ഞിട്ടുണ്ട്. യൂറോപ്പിലെ മദ്ധ്യകാലത്തുണ്ടായ രാഷ്ട്രീയ സിദ്ധാന്തക്കാർ അധികാരം പല സ്ഥാപനങ്ങളിലുമായി വിഭജിക്കപ്പെട്ടതായി. അക്കാലത്ത് അധികാരം റോമൻ കത്തോലിക്ക പള്ളി, സാമന്തവർഗ്ഗം, റോമൻ സാമ്രാജ്യം, വിഭിന്നവ്യാപാര സംഘങ്ങൾ എന്നിവയിൽ പന്തിച്ചിരിക്കുകയായിരുന്നു. ഒന്നിനു മറ്റൊന്നിന്റെ അധികാരത്തിൽ കയ്യിടുവാൻ ഒട്ടും തന്നെ അധികാരമുണ്ടായിരുന്നില്ല. പതിനാറാം നൂറ്റാണ്ടുമുതല്ക്ക് അധികാരവികേന്ദ്രീകരണാശയത്തെ പുനരുജ്ജീവിപ്പിച്ചത് ബോദാങ്, ഗ്രോഷ്യസ് മുതലായ രാജനീതിജ്ഞന്മാരാണ്. പത്തൊമ്പതാം നൂറ്റാണ്ടിൽ ഓസ്റ്റിൻ ഏകാധിപത്യം നിയമവിധേയമാണെന്ന് പ്രഖ്യാപിച്ചു; പത്തൊമ്പതാം നൂറ്റാണ്ടിൽ തന്നെ ഈ പ്രഖ്യാപനത്തോടുള്ള എതിർപ്പും ആരംഭിച്ചു. ഇരുപതാം നൂറ്റാണ്ടിലാകട്ടെ അതിനെ അങ്ങേയറ്റം എതിർക്കുവാനും തുടങ്ങി.

നിയമപരമായ അധികാരത്തോടുള്ള എതിർപ്പ്.

നിയമപരമായി ഏകാധിപത്യം പ്രഖ്യാപിക്കുന്നവർക്ക് ഏറ്റവും വലിയ തെറ്റു പറ്റിയിട്ടുണ്ട്—അവരുടെ അഭിപ്രായത്തിൽ എല്ലാ സ്ഥാ

പനങ്ങളുടേയും ശക്തിയുടെ ഉറവിടം രാഷ്ട്രത്തിൽ മാത്രമാണു് നിക്ഷിപ്തമായിട്ടുള്ളതു്. സമുദായാന്തർഗ്ഗതമായ എല്ലാ സ്ഥാപനങ്ങളും സ്വശക്തിയെ വ്യക്തമാക്കുന്നതു അതിന്റെ ശക്തികൊണ്ടു മാത്രമാണു്. അന്യ സ്ഥാപനങ്ങളെയപേക്ഷിച്ചു് രാഷ്ട്രത്തിനുമാത്രം അധികാരം പ്രയോഗിപ്പാനുള്ള അധികാരം കൊടുക്കൽ ന്യായത്തിന്റെ ദൃഷ്ടിയിൽ എത്രത്തോളം ഉചിതമാണെന്നു് മനസ്സിലാകുന്നില്ല. രാഷ്ട്രത്തിന്റെ നിയമപരമായ പ്രവർത്തനങ്ങളും ന്യായത്തിന്റെ ദൃഷ്ടിയിൽ എല്ലാവരാലും അംഗീകരിക്കപ്പെടുന്നേടത്തോളം കാലം മാത്രമേ ഉചിതമായിരിക്കുകയുള്ളൂ. അതുകൊണ്ടു ബഹുസത്താവാദികളുടെ ദൃഷ്ടിയിൽ ഓരോ സ്ഥാപനത്തിനും അതിന്റേതായ ഒരു പ്രത്യേക വ്യക്തിത്വമുണ്ടു്, അതിനെ ഉചിതമായ രീതിയിൽ പ്രകടിപ്പിക്കുവാനുള്ള ഒരു പ്രത്യേക ശക്തിയുമുണ്ടു്. ആ സ്ഥാപനം ആ വ്യക്തിത്വത്തെ വ്യക്തിപരമായി വ്യക്തമാക്കുന്നതിനുപകരം സാമൂഹ്യമായവിധത്തിൽ വ്യക്തമാക്കുന്നു. രാഷ്ട്രത്തിനും മററു സ്ഥാപനങ്ങളെപ്പോലെത്തന്നെ സ്വന്തമായ ഒരു വ്യക്തിത്വമുണ്ടു്. പക്ഷെ അതിനു് സ്വന്തം വ്യക്തിത്വപ്രയോഗിച്ചു് അന്യ സ്ഥാപനങ്ങളുടെ വ്യക്തിത്വത്തെ അടിച്ചമർത്താമെന്നില്ല. സമുദായത്തിലും മററു സ്ഥാപനങ്ങളുടെ കൂട്ടത്തിലും രാഷ്ട്രത്തിനു് തീർച്ചയായും ഒരു മുഖ്യ സ്ഥാനമുണ്ടു്. പക്ഷെ ആ സ്ഥാനം സർവ്വോപരിയല്ല. സമുദായംതന്നെ പല സംഘങ്ങളും ചേർന്നുണ്ടായതാണു്. അതിൽ രാഷ്ട്രീയകാര്യങ്ങളുമായി യാതൊരു ബന്ധവുമില്ലാത്ത പല സംഘങ്ങളുമുണ്ടു്. രാഷ്ട്രത്തെക്കാൾ കൂടുതലായി വ്യക്തികളിൽ സ്വാധീനത ചെലുത്തുന്ന പല സമുദായങ്ങളുമുണ്ടു്. അവയുടെ വക്കൽ വല്ല സൈന്യവും ഉള്ളതുകൊണ്ടോ അഥവാ വല്ല ഭൗതികശക്തിയും ഉപയോഗിപ്പാനുള്ളതുകൊണ്ടോ അല്ല അവയ്ക്കു് സ്വാധീനതയുള്ളതു്, പ്രത്യുത അവയുടെ നിലനില്പുതന്നെ നീതിയുടെ ദൃഷ്ടിയിൽ ന്യായമായതുകൊണ്ടു മാത്രമാണു്. അതുകൊണ്ടു് അവയ്ക്കു് സ്വന്തം പ്രവർത്തനങ്ങൾ നടത്തു

നതിൽ തികച്ചും കഴിവു് ഉപയോഗിക്കുവാനുള്ള അധികാരമുണ്ടു്. രാഷ്ട്രത്തിനു് പലപ്പോഴും ഇതരം സമുദായങ്ങളുടെ സംഘടിതമായ ശക്തിക്കു് മുമ്പിൽ തല കുനിക്കേണ്ടിവരുന്നു, അവയുടെ ആഗ്രഹമനുസരിച്ചു് പ്രവൃത്തിക്കുവാൻ തെയ്യാറാകേണ്ടിവരുന്നു. ശക്തിയുണ്ടെന്നുവെച്ചു് എല്ലാവരോടും തന്റെ പ്രതാപം കാണിക്കുവാനുള്ള അധികാരം രാഷ്ട്രത്തിന്നില്ല. രാഷ്ട്രത്തെപ്പോലെതന്നെ മററു സമുദായങ്ങൾക്കും തങ്ങളുടെ കഴിവുകളെ പ്രകടിപ്പിക്കുവാൻ തികച്ചും അധികാരമുണ്ടു്. അതിരിക്കട്ടെ—

വില്യംജെയിംസ് — പ്ലൂരലിസം എന്നു് ആദ്യമായി പ്രയോഗിച്ചതു് വില്യം ജെയിംസ് 1692ൽ പ്രസിദ്ധപ്പെടുത്തിയ ''സൈക്കോളജി'' എന്ന പുസ്തകത്തിലാണ്— ലോകം ഏകതത്വാത്മകമല്ല; ബഹുതത്വാത്മകമാണെന്നായിരുന്നു അതിന്നർത്ഥം. ഗിയർക്കിന്റേയും മെയ്റ്റലന്റേയും മദ്ധ്യകാലത്തെ രാഷ്ട്രീയ സിദ്ധാന്തങ്ങളെ അപഗ്രഥനം ചെയ്തപ്പോൾ സമുദായങ്ങളുടെ വ്യക്തിമാഹാത്മ്യത്തെ പ്രകടിപ്പിക്കുകയുണ്ടായി. അതിനെ അടിസ്ഥാനപ്പെടുത്തിയാണു് ഇരുപതാം ശതാബ്ദിയിലെ രാഷ്ട്രീയസിദ്ധാന്തക്കാർ പ്ലൂരലിസ്സത്തിനു് രൂപം കൊടുത്തതു്.

ഫിഗിസ്. — ഇംഗ്ലണ്ടിൽ ആദ്യമായി ഫിഗിസ് 1913ൽ പ്രസിദ്ധീകരിച്ച തന്റെ 'ചർച്ചസ് ഇൻ ദി മോഡേൺ സ്റ്റേററ്'' എന്ന പുസ്തകത്തിൽ മതസമുദായങ്ങളുടെ മാഹാത്മ്യത്തെക്കുറിച്ചു് ഉൽഘോഷിച്ചിരുന്നു. പല സമുദായങ്ങളും കൂടി ബന്ധിക്കപ്പെട്ടിട്ടുള്ളതാണു് രാഷ്ട്രം. ഓരോ സമുദായത്തിന്നും അതിന്റേതായ ഒരു പ്രത്യേക വ്യക്തിത്വമുണ്ടു്. മതസമുദായങ്ങൾക്കും മററുസമുദായങ്ങളെപ്പോലെ പ്രത്യേകമായ വ്യക്തിത്വമുണ്ടു്. അതിനാൽ അതിന്നും രാഷ്ട്രത്തിനു് സമുദായത്തിലുള്ളതുപോലെത്തന്നെയുള്ള മഹത്വമുണ്ടു്. മനുഷ്യൻ ഏതെങ്കിലും ഒരു

ളുടെ കല്പനകളെ അനുസരിപ്പാൻ ബാദ്ധ്യസ്ഥനല്ല. അവൻ പല സമുദായങ്ങളുടെയും പ്രേരണക്കു് വശംവദനാണു്. ഇങ്ങിനെ ഒരു സർക്കാരിന്റെ സ്ഥാനത്തു് അനവധി സർക്കാരുകൾ ഉദ്ഭവിക്കുന്നു. എല്ലാ സമുദായങ്ങളുടെയും പ്രവർത്തനങ്ങളെ സമാധാനപരമായി നിർവ്വഹിക്കുന്നതിനുള്ള സാഹചര്യങ്ങൾ സൃഷ്ടിക്കുക മാത്രമാണു് രാഷ്ട്രത്തിന്റെ ജോലി. ഇങ്ങിനെ നോക്കുമ്പോൾ അതിനു് സമുദായത്തിൽ പ്രത്യേകമായി യാതൊരു സ്ഥാനവുമില്ല.

ഡ്യൂഗി. ഫ്രാൻസിൽ ഡ്യൂഗി രാഷ്ട്രത്തിന്റെ മഹാത്മ്യത്തെ ഖണ്ഡിക്കുകയും അങ്ങിനെ പ്ലൂരലിസത്തെ പ്രതിഷ്ഠിക്കുകയും ചെയ്തു. ഡ്യൂഗിയുടെ അഭിപ്രായത്തിൽ രാഷ്ട്രത്തിനു പ്രത്യേകമായ യാതൊരു വൈശിഷ്ട്യവുമില്ല. യഥാർത്ഥ വൈശിഷ്ട്യമുള്ളതു് സമുദായത്തിന്റെ ഘടകങ്ങളായ വ്യക്തികൾക്കാണു്. രാഷ്ട്രത്തിനു് യാതൊരു പരമാധികാരവുമില്ല. അതു് നിയമത്തിന്റെ കയ്യിലാണു്. അനാദികാലം മുതൽക്കുതന്നെ നിയമം രാഷ്ട്രത്തിനുപരിയായി നില്ക്കുന്നു്. നിയമത്തിന്റെ ലക്ഷ്യവും സാമുദായൈക്യമാണു്, രാഷ്ട്രത്തിന്റെ ബലപ്രയോഗമല്ല. അതുകൊണ്ടു് രാഷ്ട്രത്തിന്റെ ഉദ്ദേശവും സമുദായത്തിനു് നന്മ ചെയ്യലാണു്. ഈ വീക്ഷണത്തിൽ ജന്മസിദ്ധമായ അധികാരങ്ങളെക്കുറിച്ചു് ചിന്തിക്കുന്നതും വ്യർത്ഥമാണു്. ഒരുത്തനും വ്യക്തിക്കും ജന്മസിദ്ധമായ യാതൊരു അധികാരവുമില്ല. അവനു് പരിപാലിക്കേണ്ടതായ ചില കടമകളുണ്ടു്. സാമുദായികസുഖത്തെ അഭിവൃദ്ധിപ്പെടുത്തേണ്ടതു് രാഷ്ട്രത്തിന്റെ കർത്തവ്യമാണു്. ഇതു പ്രകാരം സർവ്വവിധ നിയമങ്ങൾക്കും ഒരു സാമുദായികമായ ഉത്തരവാദിത്വമുണ്ടു്. നിയമത്തിനു് സർവ്വോപരിയായി ഒരു സത്തയുണ്ടു്—സമുദായത്തിന്നാകെ നന്മ വരുത്തുവാൻ അതിനു കഴിവുള്ളതു കൊണ്ടു്. രാഷ്ട്രത്തിനു് വല്ല വിശേഷമായുള്ള പ്രഭുത്വവുമുണ്ടെങ്കിൽതന്നെ അതും നിയമത്താൽ ബന്ധിക്കപ്പെട്ടിരിക്കുന്നു.

ഓരോ വ്യക്തിക്കും സാംസ്കാരികവികാസം ആവശ്യമാണ്‌. കാരണം അവർ മനുഷ്യരാണ്‌; അല്ലാതെ പൗരന്മാരാണ്‌ എന്നുള്ളതുകൊണ്ടല്ല. സ്വാതന്ത്ര്യബോധമാണ്‌ രാഷ്ട്രത്തിന്റെ അഥവാ നിയമത്തിന്റെ നിലനില്പിന്നടിസ്ഥാനമായിട്ടുള്ളത്‌. ബലപ്രയോഗമല്ല. ഈ വീക്ഷണത്തിൽകൂടി ഡ്യൂഗി രാഷ്ട്രത്തിന്റെ നിയമസത്തയെ ഖണ്ഡിക്കുകയും സദാചാരസത്തയെപ്പറ്റി പ്രതിപാദിക്കുകയും ചെയ്തു.

**ക്രാബ്‌** ഇംഗ്ലണ്ടിലെ രാജ്യതന്ത്രജ്ഞനായ ക്രാബും 'The modern idea of the state' എന്ന ഗ്രന്ഥത്തിൽ രാഷ്ട്രത്തിന്റെ നിയമപരമായ രൂപത്തെ എതിർത്തുകൊണ്ട്‌ അതിന്റെ സദാചാരപരമായ രൂപത്തെ പ്രതിപാദിക്കുകയാണ്‌ ചെയ്തത്‌. നിയമമാണ്‌ രാഷ്ട്രത്തെ നിർമ്മിക്കുന്നത്‌. അത്‌ രാഷ്ട്രത്തിന്റെ മേൽ അധികാരം ചെലുത്തുന്നു. ജനങ്ങളുടെ സാമൂഹ്യ സംഘടനയാണ്‌ രാഷ്ട്രം. ജനതയുടെ നിയമപരമായ ബോധമാണ്‌ മൗലിക നിയമമുണ്ടാക്കുന്നത്‌. ഒരു സാമ്രാട്ടല്ല. ജനസമൂഹത്തിലാണ്‌ അധികാരം നിക്ഷിപ്തമായിട്ടുള്ളത്‌. ഈ ദൃഷ്ടിയിൽ ഭരണാധിപനിലല്ല പ്രഭുത്വം നിലനില്ക്കുന്നത്‌; ജനതയിലാണ്‌. ജനതതന്നെയാണ്‌ രാഷ്ട്രം. ഭൂരിപക്ഷപ്രകാരമുള്ള ഭരണം ഉചിതവുമാണ്‌. അന്താരാഷ്ട്രീയനിയമം ലോകമൊട്ടാകെയുള്ള രാഷ്ട്രങ്ങളിലെ ജനങ്ങളുടെ ആന്തരിക ചിന്തയെ ആശ്രയിച്ചാണിരിക്കുന്നത്‌.

**ബാർക്കർ.** പ്ലൂരലിസ്റ്റ്‌ ചിന്തകന്മാരിൽ ഇംഗ്ലണ്ടിലെ ബാർക്കർ, ലാസ്കി എന്നിവർ പ്രമുഖന്മാരാണ്‌. ബാർക്കറുടെ അഭിപ്രായത്തിൽ സ്ഥാപനങ്ങൾക്കൊന്നും യഥാർത്ഥത്തിൽ യാതൊരു വ്യക്തിത്വവുമില്ല. എന്നാൽ തീർച്ചയായും ഈ സ്ഥാപനങ്ങളെല്ലാംതന്നെ രാഷ്ട്രത്തെക്കാളേറെയോ മുമ്പു മുതൽക്ക

തന്നെ നിലനിന്നു വന്നിട്ടുള്ളതാണ്.

**ലാസ്കി**

ലാസ്കി ഒടുവിൽ മുമ്പോട്ടുവെച്ചു പറയുകയാണ്— ചരിത്രത്തിൽ ഈ സ്ഥാപനങ്ങളുടെ എതിർപ്പിനുമുമ്പിൽ രാഷ്ട്രത്തിനു തികച്ചും തല കുനിക്കേണ്ടിവന്നിട്ടുണ്ട്, ഒരിക്കലും അതിനെ ഉന്മൂലനം ചെയ്യാൻ കഴിഞ്ഞിട്ടില്ല. വ്യക്തികളുടെ വിവേകപൂർവ്വമായ പ്രവൃത്തികളെ അനുസരിക്കയും എല്ലാ സംഘങ്ങളെയും ആദരിക്കയുമാണ് രാഷ്ട്രത്തിന്റെ പ്രഭുത്വത്തെ നശിപ്പിക്കുന്നതിനേക്കാൾ എത്രയോ ഭേദം. ഏതൊരു സ്ഥാപനത്തിനും വ്യക്തിയുടെ പരിപൂർണ്ണമായ വ്യക്തിത്വത്തെ ഹനിക്കുന്ന നിയമം സൃഷ്ടിക്കുവാൻ സാദ്ധ്യമല്ല.

ലാസ്കിയുടെ അഭിപ്രായത്തിൽ മനുഷ്യൻ പലവിധ ഭാവനകളുടെയും സൃഷ്ടിയാണ്. സാമൂഹ്യബോധം കാരണം മനുഷ്യനിൽ സാഹോദര്യം ഉടലെടുക്കുന്നു. സ്നേഹഭാവത്താലാണ് കുടുംബം സൃഷ്ടിക്കപ്പെടുന്നത്. പുത്രവാത്സല്യത്താൽ കല്പനകൾ നിറവേറ്റപ്പെടുന്നു. ഇങ്ങനെ ഒരേ ഭാവനകൾ കാരണം മാത്രമാണ് സമുദായസൃഷ്ടിയുണ്ടാവുന്നത്. മനുഷ്യസ്വഭാവമായ ചിന്ത ഈ ഭാവനകളുടെ പൂർത്തീകരണത്തിന് മനുഷ്യരെ ബാദ്ധ്യസ്ഥരാക്കുന്നു. സർവ്വവിധ ഭാവനകളിൽനിന്നുമാണ് സാമുദായികാവശ്യങ്ങളുണ്ടാകുന്നത്. ഈ സാമുദായികാവശ്യങ്ങളെ പ്രദാനം ചെയ്യുകയാണ് രാഷ്ട്രത്തിന്റെ കർത്തവ്യം.

രാഷ്ട്രം എന്നതിന് നിർവ്വചനം കൊടുത്തുകൊണ്ട് ലാസ്കി 'Authority in the modern state' എന്ന ഗ്രന്ഥത്തിൽ പറഞ്ഞിട്ടുണ്ട്— രാഷ്ട്രം പലവിധ സമുദായങ്ങളുടെ കൂട്ടത്തിൽ ഒരു സമുദായമാണ്. സമുദായത്തിൽ പല വിധത്തിലുള്ള സമൂഹങ്ങളും പല പ്രകാരത്തിലുള്ള വർഗ്ഗങ്ങളുമുണ്ട്. നിലവിലുള്ള സമുദായം വൈയവസായിക സമാജമാണ്. അതിൽ സാമ്പത്തികോ

ല്പാദകരും സാമ്പത്തികോപഭോക്താക്കളുമാണ് പ്രധാനികൾ. ഇപ്പോഴും രാഷ്ട്രം ഉപഭോക്താക്കളോടാണ് കൂടുതൽ ദയവു കാണിക്കുന്നത്. വാസ്തവത്തിൽ രാഷ്ട്രത്തിന് അവസാനതീർപ്പ് എടുക്കുവാനുള്ള അധികാരം കൊടുക്കണം. പൌരന്മാരുടെ ആഗ്രഹങ്ങളെ നിറവേറ്റുവാൻ വേണ്ടിയാണ് അതിനു ഭരണാധികാരം നൽകപ്പെട്ടിട്ടുള്ളത്. ആ 'പൌരന്മാർ' എന്നുവെച്ചാൽ അതിൽ എല്ലാ പൌരന്മാരുമടങ്ങണം. ഏതെങ്കിലും ഒരു പ്രത്യേക വർഗ്ഗത്തിലുള്ളവർ മാത്രം പോരാ. എന്നാൽ വാസ്തവത്തിൽ ഇതുവരെയുള്ള ചരിത്രം നോക്കുന്നതായാൽ വളരെ സ്പഷ്ടമായിക്കാണാം രാഷ്ട്രം ഏതെങ്കിലും ഒരു പ്രത്യേകവർഗ്ഗത്തിന്റെ ആഗ്രഹങ്ങളെ മാത്രം നിറവേററിവന്നതായിട്ട്—പ്രധാനമായി ഭരിക്കുന്ന വർഗ്ഗത്തിന്റെ ആഗ്രഹങ്ങളെ. ഗ്രീസിലേയും റോമിലേയും നഗരരാഷ്ട്രങ്ങൾമുതൽ ആധുനികകാലത്തെ വലിയ വലിയ സാമ്രാജ്യങ്ങൾ വരെ ഇതുതന്നെയാണ് നടന്നിട്ടുള്ളത്. നാസി ജർമ്മനിയിലും ഫാസിസ്റ്റ് ഇറ്റലിയിലും കമ്യൂണിസ്റ്റ് റഷ്യയിൽപോലും ഇതു തന്നെ. ഭരിക്കപ്പെടുന്നവരുടെ ഗുണത്തിനുവേണ്ടിയാണ് ഭരിക്കുന്നവർ നിലനില്ക്കുന്നത് എന്നാണ് വെപ്പ്; പക്ഷെ വാസ്തവത്തിൽ അവർ ചെയ്യുന്നത് സ്വന്തം സ്വാർത്ഥതാല്പര്യങ്ങൾ നേടുക മാത്രമാണ്.

ഇതിന് ഒരു പ്രധാന കാരണമുണ്ട്. രാഷ്ട്രത്തിന് സ്വതവേ ബലം പ്രയോഗിക്കുവാനുള്ള അധികാരമില്ല. ഭരണകൂടത്തിലൂടെയാണ് അതു് സ്വശക്തി പ്രകടിപ്പിക്കുന്നത്. ഭരണകൂടത്തെ നിയന്ത്രിക്കുന്നത് എപ്പോഴും ഭരണാധിപന്മാരാണ്. വാസ്തവത്തിൽ ഭരണകൂടത്തിന്റെ അസ്തിത്വം ഭരണഘടനാനിയമങ്ങളാൽ നിർധാരണം ചെയ്യപ്പെടേണ്ടതാണ്. ഇതിൽ പ്രധാനമായി ശ്രദ്ധിക്കേണ്ടതായ ഒരു സംഗതിയുണ്ട്—വ്യക്തിയുടെ അധികാരങ്ങൾക്ക് രക്ഷ വേണം. വ്യക്തിയുടെ അധികാരങ്ങളുടെ രക്ഷയ്ക്കു ഊനം തട്ടു

ന്മാരോ അവന്നു് പ്രക്ഷോഭം കൂട്ടുവാനുള്ള അവകാശമുണ്ടായിരിക്കണം. പല സംഘടനകളുമുണ്ടാക്കി പ്രക്ഷോഭം സംഘടിപ്പിക്കാം. രാഷ്ട്രം പ്രജാധിപത്യ സിദ്ധാന്തങ്ങളിലധിഷ്ഠിതമായിരിക്കണം. രാഷ്ട്രത്തിന്നു് ബലം പ്രയോഗിക്കുവാനുള്ള അധികാരമുണ്ടു്, പക്ഷ തികച്ചും മേൽക്കോയ്മയില്ല. ആധുനിക ജാതീയരാഷ്ട്രങ്ങൾ ഉടലെടുത്തതു് പതിനാറാം ശതകത്തിലെ മതപരമായ വാദപ്രതിവാദങ്ങളിൽനിന്നാണു്. അക്കാലത്തു് ശക്തി മുഴുവൻ ഭരണാധിപന്മാരുടെ കയ്യിലായിരുന്നു. ഭരണാധിപന്നു് വിപുലമായ അധികാരങ്ങളുണ്ടായിരുന്നു. എങ്കിലും അദ്ദേഹം സർവ്വാധികാര സമ്പന്നനായിരുന്നില്ല. പാർളിമെണ്ടു് അദ്ദേഹത്തിന്റെ ആഗ്രഹങ്ങളെ എതിർത്തുകൊണ്ടിരുന്നു.

രാഷ്ട്രഭരണം നിയമാനുസൃതമായിരിക്കണം. നിയമം ഒരു തരത്തിലുള്ള നിശ്ചയമാണു്, ആജ്ഞയല്ല. രാഷ്ട്രത്തിന്നു് മററു സമുദായങ്ങളോടുള്ള ബന്ധവും നിയമം മൂലമാണു് സ്ഥാപിക്കപ്പെടുന്നതു്. ഇപ്രകാരം സമുദായവും രാഷ്ട്രവും ഐക്യവാദത്തിൽ അധിഷ്ഠിതമായിട്ടുള്ളതാണു്. സാംഘികഘടനകളിൽ അധികാരം എപ്പോഴും വികേന്ദ്രീകരിച്ചിരിക്കും. അതിൽ അധികാര കേന്ദ്രീകരണത്തിന്നു് സ്ഥാനമില്ല. രാഷ്ട്രത്തിന്റെ കോയ്മക്കും മററു സമുദായങ്ങളുടെ കോയ്മക്കും തമ്മിലുള്ള വ്യത്യാസം ഇതാണു്— രാഷ്ട്രത്തിന്റെ കോയ്മ അനിവാര്യമായിട്ടുള്ളതാണു്, രാഷ്ട്രത്തിന്നു് ഇതില്ലാതെ കഴികയില്ല; എന്നാൽ അന്യ സമുദായങ്ങളുടെ കോയ്മയിൽ പങ്കെടുക്കുവാൻ വ്യക്തി ബാദ്ധ്യസ്ഥനല്ല.

രാഷ്ട്രത്തിൽ എല്ലാ കാര്യങ്ങളും കൊണ്ടുനടത്തുന്നതു് ഭരണകൂടമാണു്. രാഷ്ട്രം പൊതുജനസേവനം ചെയ്യുന്നു എന്നതുകൊണ്ടു് അതിന്റെ മേൽക്കോയ്മയെ മാനിക്കേണ്ടതാണു്. എന്നാൽ മററുസമുദായങ്ങൾക്കു് സമാജത്തിൽ മഹത്വമില്ലെന്നു് ഇതിന്നർത്ഥ

മില്ല. നിയമത്തിന്റെ ദൃഷ്ടിയിൽ രാഷ്ട്രത്തിനു് തീർച്ചയായും അസ്തിത്വമുണ്ടു്. എന്നാൽ വ്യാവഹാരികവും രാജനീതിപരവുമായ ദൃഷ്ടിയിൽ സർവ്വാധികാരിയായ ഒരു ഭരണാധിപൻ ഇന്നുവരെ ലോകത്തിൽ എവിടെയും ഉണ്ടായിട്ടില്ല. സ്വേച്ഛാചാരിയായ ഭരണാധിപനുപോലും ഒരിക്കലല്ലെങ്കിൽ മറ്റൊരിക്കൽ ജനതയുടെ ഇച്ഛത്തിനൊത്തു് പ്രവൃത്തിക്കേണ്ടിവരുന്നു. അങ്ങിനെ ചെയ്യാതിരിക്കുകയാണെങ്കിൽ ഏതുസമയത്തും വിപ്ലവം പൊട്ടിപ്പുറപ്പെട്ടേക്കാമെന്ന നില വന്നുചേരുന്നു; അതോടൊപ്പംതന്നെ പുറമെനിന്നുള്ള ആക്രമണത്തിൽ രാജ്യം നഷ്ടപ്പെട്ടുപോയേക്കുകയും ചെയ്യും. ഇതേ കാരണത്താലാണു് നാസിജർമ്മനി, ഫാസിസ്റ്റ്ഇറ്റലി മുതലായവയെല്ലാം നശിച്ചതു്. ഇങ്ങിനെ നോക്കുമ്പോൾ ഏകാധിപത്യം ഭാവനയിൽ കാണുവാൻതന്നെ പ്രയാസമാണു്. അധികാരം എന്നും പലരിലുമായിട്ടു ഇരുന്നിട്ടുള്ളു, ഇരിക്കുകയുമുള്ളു. പരിപൂർണ്ണാധികാരം ഏതെങ്കിലും ഒരുസ്ഥലത്തു് കേന്ദ്രീകൃതമാകുവാൻ തരമില്ല. സമുദായത്തിൽ പലസാമൂഹ്യമേൽക്കോയ്മകളും നിലനില്ക്കുന്നുണ്ടു്. അതിനാൽ രാഷ്ട്രവും പലമേൽക്കോയ്മകളിടെയും ഉൾക്കൊള്ളുകയാണു്.

ഇപ്രകാരം ലാസ്കി പ്ലൂരലിസത്തിന്റെ സമസ്തവശങ്ങളേയും കുറിച്ചു് സവിസ്തരം പ്രതിപാദിച്ചിട്ടുണ്ടു്. ഗീയർക്കിയുടേയും മെ' ലണ്ടിന്റേയും ഐതിഹാസികവീക്ഷണംകൊണ്ടു ലാസ്കിയിൽ സ്വാധീനത ചെലുത്തിയിട്ടുണ്ടു്; അതിനാൽ ലാസ്കി ഐതിഹാസികവീക്ഷണത്തിലൂടെ, അധികാരം എന്നും പരിപൂർണ്ണമായിരുന്നിട്ടില്ലെന്നു് സമർത്ഥിച്ചു. ഫിഗിസ്, ഡ്യൂഗ്വി എന്നിവരുടെ സ്വാധീനതകാരണം അദ്ദേഹം സമുദായത്തിന്റെ മഹത്വത്തേയും നിയമത്തിനു് ഒരു പ്രത്യേകപരിഭാഷയേയും നിർധാരണംചെയ്തു. സാമ്പത്തികവിഷയങ്ങളുടെ മഹത്വത്തെ സോഷ്യലിസ്റ്റ്സിദ്ധാന്തങ്ങളിലൂടെ സമർത്ഥിച്ചു. ഇങ്ങിനെ ലാസ്കി പ്ലൂരലിസ്റ്റുചിന്താഗതിയെ തികച്ചും സമർത്ഥിച്ചിട്ടുണ്ടു്.

**കോൾ.** കോൾ മുതലായ ഗിൽഡ് സോഷ്യലിസ്റ്റുകാരുടെ സിദ്ധാന്തങ്ങളിലും പ്ലൂറലിസ്റ്റ് ചിന്താഗതിയെക്കുറിച്ച് പ്രതിപാദിച്ചുകാണുന്നുണ്ട്. കോൾ രാഷ്ട്രത്തെ പലസമുദായങ്ങളുടെ കൂട്ടത്തിൽ ഒരു ഉപഭോക്തൃസമുദായമായിട്ടാണ് കണക്കാക്കിയിട്ടുള്ളത്. രാഷ്ട്രത്തിന്ന് സാമ്പത്തികമായും, രാഷ്ട്രീയമായും, വൈദേശികമായും, നിയന്ത്രണപരമായുമുള്ള കർത്തവ്യങ്ങളാണുള്ളത്. രാഷ്ട്രത്തിന്ന് വിശേഷിച്ചൊരു മേൽക്കോയ്മയുമില്ല. അന്യസംഘങ്ങൾക്കായിരിക്കണം സമുദായത്തിൽ കൂടുതൽശക്തി-വിശേഷിച്ചും ദേശീയമായ എല്ലാകാര്യങ്ങൾക്കും നിദാനമായ ഉൽപാദകസംഘങ്ങൾക്ക്.

ഹോബ്സൺ രാഷ്ട്രത്തിന്നുകൊടുത്തിട്ടുള്ളത് മററു സംഘങ്ങളുടെ പ്രവർത്തനങ്ങളെ ശരിപ്പെടുത്തുവാനുള്ള അധികാരമാണ്. ഫോലററും തന്റെ New state എന്നപുസ്തകത്തിൽ സമുദായങ്ങളുടെ ആഗ്രഹങ്ങൾക്കാണ് വളരെ അധികം പ്രാധാന്യം കൊടുത്തിട്ടുള്ളത്.

**സിന്തിക്ക് വാദികൾ.** സിന്തിക്ക്‌വാദികളാകട്ടെ രാഷ്ട്രത്തിന്റെ മേല്ക്കോയ്മയെ പരിപൂർണ്ണമായും അവസാനിപ്പിച്ച് സംഘങ്ങളുടെ അധികാരം സ്ഥാപിക്കണമെന്ന പക്ഷക്കാരാണ്. അവരുടെ അഭിപ്രായത്തിൽ രാഷ്ട്രം മുതലാളിമാരുടെ അന്യായമായ അധികാരങ്ങളെ വെച്ചുപുലർത്തുകയാണ് ചെയ്യുന്നത്. അതിനാൽ അതിൽ ആവശ്യമായ മാററങ്ങൾ വരുത്തി നേരെയാക്കുക പ്രയാസമാണ്. അതിന്ന് ഒരറുതി വരുത്തുക മാത്രമാണ് ശ്രേയസ്കരമായിട്ടുള്ളത്.

ഇപ്രകാരം പ്ലൂറലിസ്റ്റ് ചിന്താഗതി പ്രജാധിപത്യവാദത്തെ സമർത്ഥിച്ചുകൊണ്ട് വ്യക്തിവാദത്തിലേയ്ക്ക് അധികം ചാഞ്ഞുപോ

വുകയാണ്. ഇതിൽ വ്യക്തികളുടെ മേൽക്കോയ്മയെക്കാറം സമുദായത്തിന്റെ മേൽക്കോയ്മയ്ക്കാണ് പ്രാധാന്യമുള്ളത്. രാഷ്ട്രത്തിന്റെ പ്രവത്തനസമ്പ്രദായമനുസരിച്ച്, പ്ലൂരലിസം അധികാരവികേന്ദ്രീകരണത്തിന്റെ ഭാഗമാണ്. ഈ വികേന്ദ്രീകരണം കേന്ദ്രീയശക്തികളിൽ മാത്രമായാൽ പോരാ, പ്രാദേശികശക്തികളിലും കുടിയായിരിക്കണം. പ്ലൂരലിസ്റ്റ്സിദ്ധാന്തപ്രകാരം അന്താരാഷ്ട്രീയഘടനയുടെ ദൃഷ്ടിയിൽപോലും രാഷ്ട്രത്തിന് തികച്ചും അധികാരം ഉണ്ടായിരിക്കുക അസാദ്ധ്യമാണ്.



# പതിനാലാം അദ്ധ്യായം

## രാഷ്ട്രാന്തരീയവാദം (*Internationalism*)



ആവശ്യം. രാഷ്ട്രത്തിന്റെ സങ്കചിതമായ പരിധികളിൽ മനുഷ്യന്റെ ആവശ്യങ്ങൾ നിർവ്വഹിക്കപ്പെടുവാൻ കഴിവില്ലാതായപ്പോൾ അവനു്, മാനവസമുദായം മുഴുവൻ ഏകോപിച്ചുകൊണ്ടു് ലോകത്തിന്റെ മുഴുവൻ ക്ഷേമൈശ്വര്യങ്ങളെ ലക്ഷ്യം വെച്ചുകൊണ്ടുള്ള പദ്ധതികൾ ആവിഷ്കരിച്ചു് നടപ്പിൽ വരുത്തി മുഴുവൻ ലോകവുമായി അടുത്ത ബന്ധം സ്ഥാപിക്കേണ്ടതായ ആവശ്യം നേരിട്ടു. മനുഷ്യൻ സമാധാനപ്രിയനാണു്, അവനെന്നും ഏതു വിധത്തിലും ലോകത്തിൽ സമാധാനം സ്ഥാപിക്കുന്നതിനുവേണ്ടിയാണു് പ്രവൃത്തിച്ചുവന്നിട്ടുള്ളതു്, ഇനിയും പ്രവൃത്തിച്ചുകൊണ്ടിരിക്കുകയും ചെയ്യും. ലോകം മുഴുവൻ പരസ്പരസൌഹാർദ്ദം ദൃഢതരമാക്കുവാൻ മനുഷ്യൻ എല്ലാ കാലത്തും രാഷ്ട്രങ്ങൾ തമ്മിലും സമുദായങ്ങൾ തമ്മിലും മനുഷ്യർ തമ്മിലുമുള്ള സമരം അവസാനിപ്പിക്കേണമെന്നും ലോകം മുഴുവൻ വിശ്വബന്ധുത്വഭാവം വളർന്നു വരേണമെന്നും ആഗ്രഹിച്ചിട്ടുണ്ടു്. സാഹചര്യം, സഹകരണം, അഭിപ്രായൈക്യം എന്നിവയെ ആശ്രയിച്ചാണു് ലോകത്തിന്റെ നന്മ സ്ഥിതിചെയ്യുന്നതു്. ഈ ഒരു ബോധത്തിൽനിന്നാണു്, അതു കൂടുതൽ ദൃഢതരമായപ്പോൾ, ഇരുപതാം നൂററാണ്ടിൽ രാഷ്ട്രാന്തരീയവാദം ഉടലെടുത്തതു്.

ചരിത്രം.

സാർവ്വരാഷ്ട്രാന്തരീയവാദത്തിന്റെ പ്രാരംഭം വളരെ പ്രാചീനകാലം മുതല്ക്കുതന്നെ ഉണ്ടായിരുന്നതായി കാണാം. ലോകം മുഴുവൻ ഏകച്ഛത്രാധിപത്യത്തിൻ കീഴിൽ കൊണ്ടുവരണമെന്ന ലക്ഷ്യം വെച്ചുകൊണ്ട് പല രാജ്യത്തെ ചക്രവർത്തിമാർ പ്രയത്നിച്ചിട്ടുണ്ട്. അലക്സാണ്ടർ, സീസർ മുതലായവർ സാമ്രാജ്യവിസ്തൃതിക്കുവേണ്ടി അത്യന്തം പ്രയത്നിച്ചു. തൽഫലമായി യൂറോപ്പിൽ കുറെ കൊല്ലങ്ങളോളം സമാധാനപൂർണ്ണവാഴ്ചയും ചെയ്തു. ഡാന്റയും ഇതേ അടിസ്ഥാനത്തിൽ ലോകരാഷ്ട്രത്തെയും അഖിലലോകനിയമത്തെയും വിഭാവനം ചെയ്തു. ഗ്രോഷ്യസ് രാഷ്ട്രാന്തരീയ ഭരണത്തെ വിഭാവനം ചെയ്തു. കാന്റ് ലോകത്തിൽ സമാധാനം സ്ഥാപിക്കുവാൻ ലോകരാഷ്ട്രസംഘത്തിനുവേണ്ടിയും വിശ്വപൌരത്വത്തിനുവേണ്ടിയും വാദിച്ചു. സാമ്പത്തികാവശ്യങ്ങൾ മനുഷ്യനെ അന്യോന്യം സഹകരിക്കുവാൻ നിർബ്ബന്ധിക്കുന്നു — എന്നാണദ്ദേഹം പറഞ്ഞത്. പത്തൊമ്പതാം നൂറ്റാണ്ടിൽ പല രാഷ്ട്രാന്തരീയ സമ്മേളനങ്ങളും നടന്നു. തൽഫലമായി ലോകത്തിലെ എല്ലാ രാഷ്ട്രങ്ങളും ഒരേ ചരടിൽ ബന്ധിക്കപ്പെട്ടു നില്ക്കുവാൻ ഏറ്റവുമധികം ഉത്സുകങ്ങളായി. 1899ലെ ഒന്നാമത്തെ ഹേഗ് സമ്മേളനമാണ് ഇരുപതാം നൂറ്റാണ്ടിൽ രാഷ്ട്രാന്തരീയവാദത്തിന്റെ അടിത്തറ പാകിയത്. ഈ സമ്മേളനത്തിന്റെ ഫലമായി ഹേഗിൽ ഒരു രാഷ്ട്രാന്തരീയക്കോടതി സ്ഥാപിക്കപ്പെട്ടു. 1907–ൽ ഹേഗിൽവെച്ച് രണ്ടാമത്തെ രാഷ്ട്രാന്തരീയ സമ്മേളനം നടത്തപ്പെട്ടു. പക്ഷെ, ലോകസമാധാനം വിള്ളതയിൽതന്നെ വർത്തിച്ചു. തുടർന്നുള്ള 1914–ലെ യുദ്ധം നാലു വർഷത്തോളം നീണ്ടുനിന്നു; അവസാനം സമാധാനസമ്മേളനത്തിൽ ലീഗ് ഓഫ് നേഷൻസിന്റെ അടിത്തറയിട്ടു. രാഷ്ട്രാന്തരീയവാദസിദ്ധാന്തങ്ങൾ ഇങ്ങനെ പ്രചരിക്കുകയും വ്യാപിക്കുകയും ചെയ്തുവന്നു.

വിൽസന്റെ 14 നിർദ്ദേശങ്ങൾ.

അമേരിക്കൻ പ്രസിഡണ്ട് വിൽസൻ ലോകത്തിൽ ശാശ്വതസമാധാനം സ്ഥാപിക്കുവാനായി 1918 ജനുവരി രണ്ടാം തിയ്യതി ചെയ്ത പ്രസംഗത്തിൽ ഇങ്ങിനെ പതിനാലു നിർദ്ദേശങ്ങൾ മുമ്പോട്ടു വെയ്ക്കുകയുണ്ടായി—

1) പരസ്പരസന്ധികൾ തികച്ചും പരസ്യമായി ചെയ്യേണ്ടതാണ്, അതിനുശേഷം രഹസ്യമായ യാതൊരു കൂട്ടുകെട്ടിനും രാഷ്ട്രങ്ങൾ ഇറങ്ങാതിരിക്കേണ്ടതാണ്. തന്ത്രപ്രയോഗം ഏററവും സ്പഷ്ടമായും പൊതുജനസമക്ഷവുമായിരിക്കേണ്ടതാണ്.

2) രാഷ്ട്രങ്ങളോട് തൊട്ടുകിടക്കുന്ന കടൽമാർഗ്ഗങ്ങളൊഴിച്ച് മററുകടൽമാർഗ്ഗങ്ങളെല്ലാംതന്നെ ഉപയോഗിക്കുവാൻ എല്ലാരാഷ്ട്രങ്ങൾക്കും പരിപൂർണ്ണസ്വാതന്ത്ര്യം നൽകപ്പെടേണ്ടതാണ്. രാഷ്ട്രാന്തരീയനിശ്ചയത്തിലൂടെ മാത്രമേ ഈ സ്വാതന്ത്ര്യം അപഹരിക്കപ്പെടുവാൻ പാടുള്ളു.

3) കഴിയുന്നേടത്തോളം സർവ്വവിധ സാമ്പത്തികപ്രതിബന്ധങ്ങളും അകററേണ്ടതാണ്. ലോകസമാധാനം ആഗ്രഹിക്കുകയും അത് സ്ഥാപിക്കുവാൻ സഹകരിക്കുകയും ചെയ്യുന്ന എല്ലാരാഷ്ട്രങ്ങൾക്കും തുല്യമായ കച്ചവടസൌകര്യങ്ങൾ ചെയ്തുകൊടുക്കേണ്ടതാണ്.

4) ദേശീയ ആയുധനിർമ്മാണപദ്ധതികൾ ഏററവുമധികം കുറയ്ക്കുന്നതിനുതകുന്ന ഉചിതമായ നടപടികൾ സ്വീകരിക്കുകയും സ്വീകരിപ്പിക്കുകയും ചെയ്യുക.

5) കൊളോണിയൽ പ്രശ്നങ്ങളെക്കുറിച്ച് നിഷ്പക്ഷവും പരസ്യവുമായ ഒത്തുതീർപ്പുണ്ടാകേണ്ടതാണ്. ഈ ഒത്തുതീർപ്പിൽ മെ

ൾക്കാര്യസംബന്ധമായ പ്രശ്നങ്ങളെപ്പററി ചിന്തിക്കുമ്പോൾ കോളണിപ്രദേശങ്ങളിലുള്ള ഗവൺമെണ്ടുകളോടൊപ്പംതന്നെ തദ്ദേശവാസികളായ ജനങ്ങളുടേയും ഹിതങ്ങളെ പ്രത്യേകപരിഗണനയോടുകൂടി ചിന്തിക്കുന്നതിൽ ശ്രദ്ധവെയ്ക്കേണ്ടതാണ്.

6) റഷ്യൻപ്രദേശം തീരെ ഒഴിവാക്കപ്പെടേണ്ടതാണ്. സഖ്യരാഷ്ട്രങ്ങളുടേയും സഹകരണത്തോടുകൂടി അതിന്ന് പരിപൂർണ്ണമായും രാഷ്ട്രീയമായി വികസിക്കുവാൻ കഴിയത്തക്കവണ്ണവും അത് സ്വന്തം ഇഷ്ടപ്രകാരം സമുദായങ്ങളെ അഭിവൃദ്ധിപ്പെടുത്തുന്നതിൽ സ്വാതന്ത്ര്യമുള്ളതായിരിക്കത്തക്കവണ്ണവും അതുമായി ഒരു സന്ധിയിലെപ്പെടേണ്ടതാണ്. ഭാവിയിൽ റഷ്യയോടുള്ള മററുരാഷ്ട്രങ്ങളുടെ പെരുമാററത്തിൽനിന്നുമാത്രമേ ഇത് സ്പഷ്ടമാവുകയുള്ളൂ.

7) മററുരാജ്യങ്ങളെപ്പോലെ സ്വന്തമായ ഭരണകൂടം സ്ഥാപിക്കുവാൻ കഴിയത്തക്കവണ്ണം ബെൽജിയത്തെ മററു മേൽക്കോയ്മകളിൽനിന്ന് വിമോചിപ്പിക്കേണ്ടതാണ്. എല്ലാ രാഷ്ട്രങ്ങൾക്കും ഇതുമൂലം വലിയ ആശ്വാസം ലഭിച്ചേയ്ക്കും. ഇത് ചെയ്യാതിരുന്നാൽ എല്ലാ രാഷ്ട്രാന്തരീയഘടനകളും വ്യർത്ഥമായി പരിണമിക്കുകയേയുള്ളൂ.

8) ഫ്രാൻസിൻെറ പ്രദേശം മുഴുവൻ ഒഴിവാക്കേണ്ടതാണ്; കീഴടക്കിയ ഭാഗങ്ങൾ മടക്കിക്കൊടുക്കേണ്ടതാണ്. അമ്പതുകൊല്ലക്കാലത്തോളം യൂറോപ്പിൽ സമാധാനധ്വംസനത്തിന്ന് കാരണമായിത്തീർന്ന, 1871–ൽ അൽസസ്, ലോറൈൻ ഇവയെക്കുറിച്ചെടുത്ത അന്യായമായ തീരുമാനങ്ങളെ വീണ്ടും ലോകസമാധാനം സ്ഥാപിക്കപ്പെടുവാൻ സാധിക്കുന്നതിന്നായി റദ്ദാക്കേണ്ടതാണ്,

9) ഇററലിയുടെ എല്ലാ അതിരുകളും ജാതീയസിദ്ധാന്തപ്രകാ

തം പുനഃസ്ഥാപിക്കപ്പെടേണ്ടതാണ്.

10) ആസ്ത്രിയയിലെയും ഹംഗറിയിലെയും ജനതയ്ക്ക്—ലോകരാഷ്ട്രങ്ങളിൽ അവരുടെ സ്ഥാനം സുരക്ഷിതമാക്കി കാണുന്നത് ന്യായമാത്രമാണ്—ആത്മവികാസത്തിന് തികച്ചും അവസരം കൊടുക്കപ്പെടേണ്ടതാണ്.

11) റുമേനിയ, സർവ്വിയ, മോൺടിനഗ്രോ എന്നിവയെ തിരെ ഒഴിവാക്കുകയും കീഴടക്കപ്പെട്ട പ്രദേശങ്ങളെ വീണ്ടും മടക്കി കൊടുക്കുകയും സർവ്വിയയ്ക്ക് സമുദ്രത്തിൽ പ്രവേശിക്കുവാൻ വഴി കൊടുക്കുകയും ചെയ്യേണ്ടതാണ്. അനവധി ബാൾക്കൻ രാഷ്ട്രങ്ങളുടെയും പരസ്പരബന്ധം സൌഹാർദ്ദോപദേശത്തോടുകൂടി തീരുമാനിക്കപ്പെടേണ്ടതും അവയ്ക്ക് രാഷ്ട്രാന്തരീയജാമ്യത്തിലൂടെ രാഷ്ട്രീയമായും സാമ്പത്തികമായും അഭിവൃദ്ധി പ്രാപിക്കുവാനുള്ള അവസരം നൽകേണ്ടതുമാണ്.

12) നിലവിലുള്ള ആട്ടോമൻസാമ്രാജ്യത്തിലെ തുർക്കി ഭാഗത്തിന് പൂർണ്ണാധികാരം പ്രദാനം ചെയ്യപ്പെടേണ്ടതും എന്നാൽ തുർക്കി സാമ്രാജ്യത്തിന്റെ മറ്റു ഭാഗങ്ങൾക്ക് ആത്മരക്ഷയും സ്വയം ഭരണത്തെയും വികസിപ്പിച്ചുകൊണ്ടുവരുവാൻ തികച്ചും അവസരം നല്കേണ്ടതുമാണ്. ഡാർഡനൽസ് കടലിടുക്കിലൂടെ ലോകത്തിലെ സമസ്ത സമുദായങ്ങൾക്കും രാഷ്ട്രങ്ങൾക്കും തങ്ങളുടെ കപ്പലുകൾ കൊണ്ടുപോകുവാൻ പരിപൂർണ്ണസ്വാതന്ത്ര്യം നൽകപ്പെടേണ്ടതാണ്.

13) പോളം ജാതിക്കാർ മാത്രം നിവസിക്കുന്ന ഒരു സ്വതന്ത്ര പോളിഷ് രാജ്യം നിർമ്മിക്കപ്പെടേണ്ടതും അതിന് സമുദ്രത്തിലേക്കു കടക്കുവാൻ വഴി തുറന്നു കൊടുക്കേണ്ടതും, അതിന് സാമ്പ

ങ്ക—പ്രാദേശിക—രാഷ്ട്രീയസ്വാതന്ത്ര്യങ്ങൾ രാഷ്ട്രാന്തരീയമാ മായിലൂടെ പ്രദാനം ചെയ്യേണ്ടതുമാണ്.

14) ലോക രാഷ്ട്രങ്ങളുടെ സംഘടിതമായ ഒരു സ്ഥാപനമുണ്ടാക്കി അതുവഴിയായി ചെറുതും വലുതുമായ ഓരോ രാഷ്ട്രത്തിനും പ്രാദേശികവും രാഷ്ട്രീയവുമായ സ്വാതന്ത്ര്യം പ്രദാനം ചെയ്യപ്പെടേണ്ടതുമാണ്.

വിത്സന്റെ ഈ പതിനാലുനിർദ്ദേശങ്ങളായിരുന്നു വെഴ്സേയിൽസ് സന്ധിയുടെ അടിസ്ഥാനം. 1919 ജൂൺ 28-ാം തീയതിയാണ് വെഴ്സേയിൽസിൽവെച്ച് സന്ധിയുണ്ടായത്. എന്നിട്ടും ആദർശങ്ങളെ വെച്ചുകൊണ്ടാണ് വിത്സൻ പതിനാലു നിർദ്ദേശങ്ങളും മുന്നോട്ടുവെച്ചത്. അവയിൽ ഒന്നെങ്കിലും സമുചിതമായ രീതിയിൽ നിർവ്വഹിക്കുവാനുള്ള കഴിവ് ഈ സന്ധിയ്ക്കുണ്ടായില്ല. സാമ്രാജ്യലോലുപന്മാരായ രാഷ്ട്രങ്ങളുടെ പരസ്പര കലഹങ്ങളും വിരോധവും നിമിത്തം സന്ധിനിയമങ്ങളെല്ലാം കടലാസ്സിൽ എഴുതിയ പാട്ടിൽ തന്നെ ഇരുന്നതേയുള്ളൂ. ഒന്നാമതു—രാഷ്ട്രാന്തരീയവാദസിദ്ധാന്തത്തിന്റെ പൂർത്തീകരണത്തിനു വേണ്ടി ഒരു ലോകരാഷ്ട്രസംഘം തീർച്ചയായും സ്ഥാപിക്കപ്പെട്ടു; അതിനെയാണ് 'ലീഗ് ഓഫ് നേഷൻസ്' എന്നു പറയുന്നത്.

**ലീഗ് ഓഫ് നേഷൻസ്— നിർമ്മാണം.**

വെഴ്സേയിൽസ് സന്ധിയുടെ ഒന്നാം ഭാഗത്തിൽ 'ലീഗ് ഓഫ് നേഷൻസ്' സ്ഥാപിക്കുന്നതിനുള്ള ഒരു പദ്ധതിയാണുള്ളത്. ലീഗിന്റെ കേന്ദ്രസ്ഥാനമായി ജനീവയെ തിരഞ്ഞെടുത്തു. വിത്സന്റെ പതിനാലാമത്തെ നിർദ്ദേശം ലീഗിന്റെ നിർമ്മാണത്തിൽ തികച്ചും സ്വാധീനത ചെലുത്തി, ലീഗിന്റെ നിർമ്മാണത്തിൽ വിത്

സന്ധികളും പങ്കെടുത്തിരുന്നുവെങ്കിലും അമേരിക്ക വേഴ്സേയിൽസ് സന്ധിയെ സ്വന്തം കോൺഗ്രസ്സിൽ പാസാക്കുകയും സ്വയം ലീഗിൻെറ അംഗത്വത്തെ സ്വീകരിക്കുകയും ചെയ്തില്ല. ലോകത്തിലെ 54 രാഷ്ട്രങ്ങൾ ഇതിൽ അംഗത്വം സ്വീകരിച്ചു. ഇതിലെ അംഗങ്ങൾക്ക് ചില ബാദ്ധ്യതകളെല്ലാമുണ്ട്—അവർ അന്യോന്യം അപരൻെറ സ്വാതന്ത്ര്യത്തേയും പ്രാദേശികമായ നില നില്പിനേയും സംരക്ഷിക്കുന്നതിൽ സഹായിക്കണമെന്നും അന്യോന്യമുണ്ടാവുന്ന കലഹങ്ങളെ ബലപ്രയോഗം കൊണ്ട് തീർക്കാതെ ലീഗിൻെറ സഹായത്തോടുകൂടി തീർക്കണമെന്നുമാണ്; അഥവാ ലീഗ് മുഖാന്തരമോ മററു മദ്ധ്യസ്ഥന്മാർ മുഖാന്തരമോ ഒത്തുതീർപ്പുണ്ടാവാൻ കഴിയാതെ പോകയാണെങ്കിൽ മൂന്നു മാസത്തിനു ശേഷം അവർക്ക് പരസ്പരം സമരം ചെയ്യാൻ കഴിയുന്നതുമായിരിക്കും. അക്രമിയായ രാഷ്ട്രത്തിന് ന്യായരഹിതമായ വിധത്തിൽ പ്രവൃത്തിക്കുവാൻ അവസരം ലഭിക്കാതെ കഴിക്കുന്നതിനു വേണ്ടി അതിന്നെതിരായി സാമ്പത്തികോപരോധമോ മറെറന്തെങ്കിലും വിധത്തിലുള്ള പ്രതിബന്ധമോ ചുമത്തുവാൻ ലീഗിന്നധികാരമുണ്ട്.

**ലീഗിൻെറ വിഭാഗങ്ങൾ.**

ലീഗിൻെറ പ്രവൎത്തനങ്ങൾ പല ഭാഗങ്ങളിലായി വിഭജിക്കപ്പെട്ടിരിക്കുന്നു; അവയിലൂടെയാണ് അതിൻെറ പ്രവൎത്തനങ്ങൾ നടന്നുവന്നിട്ടുള്ളത്. അതിൽ സൎവ്വപ്രധാനമായത് അസംബ്ലിയാണ്. ഇതിലേയ്ക്ക് ഓരോ രാഷ്ട്രത്തിൽ നിന്നും മൂന്നു മെമ്പർമാരെയാണ് അയച്ചിരുന്നത്. കൊല്ലത്തിലൊരിക്കൽ, സപ്തമ്പർ ഒന്നാം തിയ്യതിമുതൽക്കാണ് ഇതു് യോഗം കൂടാറുണ്ടായിരുന്നത്; അതിൽവെച്ച് അദ്ധ്യക്ഷൻ, ഉപാദ്ധ്യക്ഷൻ, കാൎയ്യദൎശിമാർ എന്നിവരെ തിരഞ്ഞെടുത്തിരുന്നു. ഓരോ രാഷ്ട്രത്തിലെയും മെമ്പർമാർ

ക്ക് ഓരോ വോട്ടുമാത്രമേയുള്ളു. അസംബ്ലിയിൽ മൂന്നിൽരണ്ടുഭാഗം വോട്ടുകഠം കിട്ടുന്നതിനെ ആശ്രയിച്ചാണ് പുതിയ രാഷ്ട്രത്തിൻെറ അംഗത്വമിരിക്കുന്നതു്. ഭരണഘടനയിൽ പരിവർത്തനം വരുത്തുവാൻ ഈ ഭൂരിപക്ഷം പര്യാപ്തമാണ്. ലീഗിൻെറ കൌൺസിലിൽ മൂന്നു സ്ഥിരം മെമ്പർമാരും 15 തിരഞ്ഞെടുക്കപ്പെട്ട മെമ്പർമാരുമാണുണ്ടായിരുന്നതു്. ഇതു് കൊല്ലത്തിൽ കുറഞ്ഞപക്ഷം മൂന്നു പ്രാവശ്യം യോഗം കൂടാറുണ്ടായിരുന്നു. ബ്രിട്ടൻ, ഫ്രാൻസ്, റഷ്യ ഇവ സ്ഥിരം മെമ്പർമാരായിരുന്നു. ഇതിൻെറ സെക്രട്ടേറിയററു് ജനീവയിലായിരുന്നു. 600 ഉദ്യോഗസ്ഥന്മാരാണ് അതിലുണ്ടായിരുന്നതു്. ഒരു സെക്രട്ടറി ജനറലിൻെറ അധികാരത്തിൻ കീഴിലായിരുന്നു സെക്രട്ടേറിയററ്. രാഷ്ട്രാന്തരീയ കലഹങ്ങഠക്ക് ന്യായമായ വിധത്തിൽ നിവാരണം കണ്ടുപിടിക്കുവാനായി ഹേഗ്ട്രിബ്യൂണലിൻെറ മാതൃകയിൽ ഒരു സ്ഥിരം രാഷ്ട്രാന്തരീയ കോടതിയും സ്ഥാപിക്കപ്പെട്ടു. രാഷ്ട്രാന്തരീയതൊഴിൽ സംഘടനയും ലീഗിൻെറ ഒരു പ്രധാന ഭാഗമാണ്; ഇതിലേക്കു് ഓരോ രാഷ്ട്രങ്ങളിൽനിന്നും നാനാമുഖമെമ്പർമാരെയാണ് അയച്ചിരുന്നതു്. ഇതിൽവെച്ചാണ് മുതലാളികളും തൊഴിലാളികളും തമ്മിലുണ്ടാവുന്ന കലഹങ്ങഠക്ക് നിവാരണം കണ്ടുപിടിച്ചിരുന്നതു്. ലോകമൊട്ടുക്കുമുള്ള തൊഴിലാളികളുടെ സ്ഥിതി നന്നാക്കുന്നതിൽ ഇതിൻെറ സഹകരണം വളരെയധികം ലഭിച്ചിട്ടുണ്ടു്.

**പ്രവൎത്തനങ്ങഠ.** രാഷ്ട്രാന്തരീയവാദസിദ്ധാന്തങ്ങളെ കൂടുതൽസ്ഥലങ്ങളിലേക്കു വ്യാപിപ്പിക്കുവാനും വികസിപ്പിക്കുവാനും ലീഗിനു് പല രംഗങ്ങളുമുണ്ടു്.; അവയെ തികച്ചും ഫലപ്രദമാക്കുവാനായി ലീഗ് അനവരതം അദ്ധ്വാനിക്കുകയും ചെയ്തു. ഇതിൽ ഏററവുംമഹത്തായ പ്രശ്നം നിരായുധീകരണമായിരുന്നു. ഇതിന്നുവേണ്ടി വളരെയേറെ ശ്രമങ്ങഠ നടന്നു. വേഴ്സേയിൽസ് സന്ധിക്കുശേഷം തീരെ നിരായുധമാക്ക

ഷ്കൃതരുമായ രാജ്യങ്ങളുടെ മേൽ — മാൻഡേറ്റ്സ് സമ്പ്രദായ പ്രകാരമാണ് ഇത് ചെയ്യപ്പെട്ടിട്ടുള്ളത്.

5) സാമ്പത്തികപ്രശ്നങ്ങൾക്ക് പരിഹാരം കണ്ടുപിടിക്കുവാൻ പല രാഷ്ട്രാന്തരീയ സാമ്പത്തിക സമ്മേളനങ്ങളും ചേരുകയുണ്ടായി, പക്ഷെ ഫലത്തിൽ അവയെല്ലാംതന്നെ പരാജയമടയുകയാണുണ്ടായത്.

**ലീഗിന്റെ പരാജയം.**

ഇത്രയെല്ലാം ലക്ഷ്യങ്ങൾ മുൻനിർത്തിക്കൊണ്ടാണ് ലീഗ് രൂപീകൃതമായത്, അവയൊന്നുംതന്നെ ഫലപ്രദമായ വിധത്തിൽ നിറവേറ്റുകയുണ്ടായില്ല. രാഷ്ട്രാന്തരീയ സമാധാനം രക്ഷിക്കുവാൻ അതിന്നു കഴിഞ്ഞില്ല. ജർമ്മനിയിൽ ഹിറ്റ്ലറും ഇറ്റലിയിൽ മുസ്സോളിനിയും ജപ്പാനിൽ ടോജോവും മറ്റും പല രാജ്യങ്ങളേയും കീഴടക്കി; പിന്നീട് രണ്ടാം ലോകമഹായുദ്ധം പൊട്ടിച്ച് ലോകസമാധാനത്തെ അപകടപ്പെടുത്തി; ലോകത്തിലെ പല രാഷ്ട്രങ്ങൾക്കും പങ്കെടുക്കേണ്ടിവന്ന ഈ യുദ്ധം 1939 മുതൽ 1945 വരെ നീണ്ടുനിന്നു. ഈ യുദ്ധകാലത്തു വീണ്ടും സാമ്രാജ്യവാദികളായ രാഷ്ട്രങ്ങളുടെ ചിന്താഗതി രാഷ്ട്രാന്തരീയ സഹകരണത്തിലേക്കു തിരിയുകയും തൽഫലമായി അത്ലാന്തിക് ചാർട്ടർ പ്രഖ്യാപിക്കപ്പെടുകയും ചെയ്തു.

**അത്ലാന്തിക് ചാർട്ടർ.**

1941 ആഗസ്റ്റ് പതിനാലാംതിയതി ചർച്ചിലും റൂസ്‌വെൽട്ടും കൂടി അത്ലാന്തിക് സമുദ്രത്തിന്റെ മദ്ധ്യത്തിൽവെച്ച് ഒരു യോഗം ചേരുകയും അതിൽ വെച്ച് നാസിരാജ്യത്താൽ ചവിട്ടിമെതിക്കപ്പെട്ട എല്ലാരാഷ്ട്രങ്ങൾക്കും പരിപൂർണ്ണമായ സ്വയം നിർണ്ണയാവകാശം പ്രദാനം ചെയ്യപ്പെ

ടേണ്ടതാണെന്നു് നിശ്ചയിക്കപ്പെടുകയും ചെയ്തു. ഈ ലക്ഷ്യം ഏറ്റവും പ്രശംസനീയമായ ഒന്നായിരുന്നു. പക്ഷെ, പിന്നീടു് ചർച്ചിൽ പറഞ്ഞു—ഈ ചാർട്ടർ ഇന്ത്യയെപ്പോലുള്ള പരാധീനരാജ്യങ്ങൾക്കു് ബാധകമല്ല!

**വിൽകിയുടെ ഏകലോകം.**

1945ൽ അമേരിക്കക്കാരനായ വെൻറൽ വിൽകി 'വൺവേൾഡ്' എന്നപുസ്തകം എഴുതി. അതിലദ്ദേഹം ലോകത്തിലെ എല്ലാരാഷ്ട്രങ്ങളോടും സംഘടിച്ചുനില്ക്കുവാൻ നിർദ്ദേശിക്കുകയും ഇക്കാര്യത്തിൽ അമേരിക്കയോടു് മുൻകയ്യെടുത്തുപ്രവർത്തിക്കുവാൻ ഉൽബോധിപ്പിക്കുകയും ചെയ്തു.

**യു. എൻ. ഒ.**

യുദ്ധാനന്തരം പലരാജ്യങ്ങൾക്കും വീണ്ടും ലീഗിനെപ്പോലെ എന്തെങ്കിലും ഒരു രാഷ്ട്രാന്തരീയ സ്ഥാപനം ആവശ്യമാണെന്നു് ബോദ്ധ്യമായി. ഈ ബോധമാണു് പിന്നീടു് യുദ്ധാനന്തരം 1945ജൂൺമാസത്തിൽ യു. എൻ. ഓ ആയി രൂപം പൂണ്ടതു്.

യു. എൻ. ഒ. സ്ഥാപിച്ചതിന്റെ പ്രധാന ഉദ്ദേശങ്ങൾ യുദ്ധം അവസാനിപ്പിച്ചു് മനുഷ്യന്റെ ജന്മസിദ്ധമായ അധികാരങ്ങളെ രക്ഷിക്കുക, ലോകത്തിന്റെ സാമ്പത്തികോന്നമനത്തിനുവേണ്ടി പ്രയത്നിക്കുക, രാഷ്ട്രങ്ങൾ തമ്മിൽ പരസ്പരസൌഹാർദ്ദം വളർത്തിക്കൊണ്ടുവരിക എന്നിവയായിരുന്നു. ഈ ദൃഷ്ടിയിൽ ലോകത്തിലെ എല്ലാ രാഷ്ട്രങ്ങളും തുല്യാധികാരമുള്ളവയായി കണക്കാക്കപ്പെട്ടിട്ടുണ്ടു്. ഇതിനും ലീഗിനെപ്പോലെ ചില മുഖ്യ വിഭാഗങ്ങളുണ്ടു്. ജനറൽ അസംബ്ലിയിൽ എല്ലാമെമ്പർമാർക്കും പങ്കെടുക്കാം. മൂന്നിൽ രണ്ടു് ഭൂരിപക്ഷപ്രകാരം കാര്യങ്ങൾ നിശ്ചയിക്കപ്പെടുന്നു. സെക്യൂരിറ്റികൌൺസിൽ 11മെമ്പർമാരടങ്ങിയ ഒരു സമിതിയാണു്. അതിൽ ചൈന, അമേരിക്ക, ഇംഗ്ലണ്ടു്, ഫ്രാൻസ്

റഷ്യ ഇവ സ്ഥിരം മെമ്പർമാരാണ്. ലീഗിനെപ്പോലെ ഇതിനും സാമ്പത്തിക–സാമുദായിക സമിതികളുണ്ട്. 15ന്യായാധിപന്മാരുള്ള ഒരു രാഷ്ട്രാന്തരീയകോടതിയും തിരഞ്ഞെടുക്കപ്പെട്ടിട്ടുണ്ട്. ഫ്രഞ്ചും ഇംഗ്ലീഷുമാണ് ഔദ്യോഗികഭാഷകൾ.

യു. എൻ. ഓ. പദ്ധതിയും വിജയകരമാംവണ്ണം പ്രവൃത്തിയ്ക്കുന്നതായി കാണുന്നില്ല. ഇതിനും രാഷ്ട്രാന്തരീയാഭിപ്രായങ്ങളെ പ്രവൃത്തിപഥത്തിൽ കൊണ്ടുവരുവാനുള്ള കെല്പില്ല.

**രാഷ്ട്രാന്തരീയ ഘടന.** 'രാഷ്ട്രാന്തരീയവാദ'ത്തെ സഫലമാക്കുവാനായി 'രാഷ്ട്രാന്തരീയഘടന' നിർമ്മിക്കപ്പെട്ടിരിക്കുന്നു. ഇത് രണ്ടുപ്രകാരത്തിലാണ്; ഒന്ന്: പൊതുരാഷ്ട്രാന്തരീയഘടന—ഇതുമുഖേനയാണ് രാഷ്ട്രങ്ങളുടെ പരസ്പരബന്ധം നിർധാരണം ചെയ്യപ്പെടുന്നത്. രണ്ട്: വ്യക്തിഗതരാഷ്ട്രാന്തരീയഘടന—ഒരു രാഷ്ട്രത്തിലെ ഏതെങ്കിലും ഒരു വ്യക്തിയ്ക്ക് മറ്റൊരുരാഷ്ട്രത്തിലെ വ്യക്തിയുമായി സ്വത്തുസംബന്ധമായ വഴക്കുണ്ടാവുകയാണെങ്കിൽ അതിൽ തീർപ്പുകല്പിയ്ക്കുന്നത് ഈ ഘടനപ്രകാരമാണ്.

സ്വതന്ത്ര രാഷ്ട്രങ്ങൾ പരമാധികാരമുള്ളവയാണ്; പക്ഷെ അതോടൊപ്പംതന്നെ ഒരു രാഷ്ട്രം മറ്റൊന്നിന്റെ പ്രവർത്തനങ്ങളിൽ കയ്യിടാതിരിയ്ക്കേണ്ടതും ആവശ്യമാണ്. അതിനാൽ ഓരോ രാഷ്ട്രത്തിന്റേയും പ്രാദേശികസ്വാതന്ത്ര്യത്തെ സംരക്ഷിയ്ക്കേണ്ടതു്, രാഷ്ട്രാന്തരീയഘടനയുടെ ദൃഷ്ടിയിലൂടെ നോക്കുമ്പോൾ ആവശ്യമാണ്.

സന്ധികൾ വഴിയ്ക്കാണ് രാഷ്ട്രങ്ങൾ തമ്മിൽ ബന്ധപ്പെടുന്നത്. പ്രാചീനകാലങ്ങളിൽ രണ്ടുരാഷ്ട്രങ്ങൾ തമ്മിലാണ് സന്ധിചെയ്യാറുണ്ടായിരുന്നത്; എന്നാൽ ആധുനികകാലത്താവട്ടെ

പല രാഷ്ട്രങ്ങളുടേയുമിടയ്ക്കാണ് സന്ധികളുണ്ടാവുന്നത്. ഇത് പലപ്രകാരത്തിലുമുണ്ടാവാറുണ്ട്. അവയിൽ പ്രോട്ടോക്കോൾ, ഡിക്ലറേഷൻ, ആർമിസ്റ്റീസ്, കോമ്പ്രമൈസ് എന്നിവയാണ് പ്രധാനപ്പെട്ടവ.

യുദ്ധം മൂലമാണ് രാഷ്ട്രങ്ങൾ തമ്മിൽ അകന്നു പോകുന്നത്. യുദ്ധം ഇന്നു പ്രഖ്യാപിക്കേണ്ടതത്യാവശ്യമാണ്. അപ്പോൾ ഒരു ചേരിയിലും പെടാത്ത രാഷ്ട്രങ്ങൾക്കൊരു കടമയുണ്ട്—അവ ഏതെങ്കിലും തരത്തിൽ യുദ്ധം തടയുവാനുള്ള ഉപായം ചിന്തിക്കണം.

രാഷ്ട്രാന്തരീയബന്ധം സ്ഥാപിക്കപ്പെടുന്നതു് തന്ത്രപരമായിട്ടാണ്. സ്വന്തം ദേശീയ ശക്തിയെ അടിസ്ഥാനപ്പെടുത്തി രാഷ്ട്രാന്തരീയ വിഷയങ്ങളെപ്പറ്റി ചിന്തിക്കൽ ഇക്കാലത്തെ തന്ത്രപരമായ നീതിയുടെ ഒരു പ്രധാന ഭാഗമാണ്. തന്ത്രജ്ഞനായ രാജദൂതൻ എന്നതിന്റെ പരിഭാഷ കൊടുത്തുകൊണ്ട് ബിസ്മാർക്ക് ഒരിക്കൽ പറയുകയുണ്ടായി—"സ്വരാജ്യത്തിന്റെ നന്മയ്ക്കുവേണ്ടി അസത്യം പറയുവാൻ പുറമേയ്ക്കയയ്ക്കപ്പെടുന്ന ആളാണ്, തന്ത്രജ്ഞൻ." രാജദൂതന്മാർ പല പ്രകാരത്തിലുമുണ്ട്. (1) പ്രത്യേക തരത്തിലുള്ളവർ—ഏതെങ്കിലും പ്രത്യേക കാര്യസാദ്ധ്യത്തിനുവേണ്ടി പുറമേയ്ക്കയയ്ക്കപ്പെടുന്നവർ. (2) വിദേശസെക്രട്ടറിമാർ—വിദേശാവാസങ്ങളിൽ അയയ്ക്കപ്പെടുന്നവർ. (3) ഷാർഡി അഫയേർസ്—ഇവർക്ക് സന്ധി-വിഗ്രഹങ്ങൾ ചെയ്യുവാനുള്ള പൂർണ്ണാധികാരം ഉണ്ടായിരിക്കയില്ല.

ഇതിനും പുറമെ കച്ചവടകാര്യങ്ങളെക്കുറിച്ച് സന്ധിചെയ്യുവാൻ ചില രാജദൂതന്മാരെ അയയ്ക്കാറുണ്ട്. "കോൺസൽ" എന്നാണ് ഇവരെ പറയാറുള്ളത്.

കൂടിയാലോചനകൊണ്ടോ, മാദ്ധ്യസ്ഥം വഴിക്കോ രാഷ്ട്രാന്തരീയ വഴക്കുകൾ ദൂരീകരിക്കപ്പെടുന്നു. വിശ്വബന്ധുത്വഭാവനയെ ദൃഢീകരിക്കുന്നതിനുവേണ്ടിയാണ് 'രാഷ്ട്രാന്തരീയവാരം' ഉദയം ചെയ്തിട്ടുള്ളത്.



# പതിനഞ്ചാം അദ്ധ്യായം.

## ഗാന്ധിസം.



**ഉൽഭവം**

ലോകത്തിലുളെളടുത്ത എല്ലാ 'ഇസ'ങ്ങളും മതത്തിൽനിന്ന് വിഭിന്നമായി സ്വന്തമായ രൂപമെടുത്തപ്പോഴം മതത്തെയും രാജനീതിയെയും ഏകീകരിയ്ക്കുന്നതിനുവേണ്ടി ഗാന്ധിസം ഈ ലോകത്തിൽ ഉദയം ചെയ്തു. മനുഷ്യന്ന് മതത്തോട്ട് അഭേദ്യമായ ഒരു ബന്ധമുണ്ട്. മതത്തിൽനിന്നാണ് മനുഷ്യനിൽ സാമുദായിക ജീവിതം നയിയ്ക്കുന്നതിനുള്ള ബോധം ഉൽഭൂതമാകുന്നതു്. മനുഷ്യഹൃദയത്തിൽ നിസ്വാർത്ഥബോധം ഉണ്ടാവുന്നില്ലെങ്കിൽ, അതിൽ സേവനമനോഭാവം ഉൽഭൂതമാകുന്നില്ലെങ്കിൽ, അവൻ സാംസാരിക ദുഃഖങ്ങളിൽ പെട്ടുഴലുന്ന ജീവികൾക്കുവേണ്ടി ആത്മ ബലിയർപ്പിയ്ക്കുവാൻ സ്വയം തയ്യാറാകുന്നില്ലെങ്കിൽ അവന്റെ ജീവിതം വ്യർത്ഥമായി. സത്യത്തിന്റെയും അഹിംസയുടെയും സുദൃഢമായ അടിത്തറയിൽ അവന്റെ ജീവിതം പണിതുയർത്തിയില്ലെങ്കിൽ, അവൻ മനുഷ്യശരീരം ധരിച്ചിട്ടുപോലും സദാചാരവിധ്വംസകനായിത്തീരുകയാണ് ചെയ്യുക. ഇതിന്നു മനുഷ്യൻ മഹാത്മാവാവുകയൊന്നും വേണ്ട, എന്നാൽ അവൻ എപ്പോഴും ഒരു കാര്യം ശ്രദ്ധവെയ്ക്കേണ്ടതുണ്ട്—സദാചാരത്തിന്റെ ആദർശങ്ങളെ സർവ്വോപരിയായിക്കരുതിവേണം ജീവിതത്തിന്റെ വിഭിന്ന തുറകളിൽ പ്രവൃത്തിയ്ക്കുവാൻ.

സത്യത്തിന്റെയും അഹിംസയുടെയും ഉറപ്പുള്ള തറക്കല്ലിന്മേലാണ് ഗാന്ധിസം നിലകൊള്ളുന്നതു്.

അടിമത്തത്താൽ കഷ്ടപ്പെടുന്ന പ്രദേശങ്ങളെ പ്രക്ഷോഭങ്ങളിലൂടെ ഉണർത്തിവിട്ട് അവയ്ക്ക് ശാശ്വതമായ സ്വാതന്ത്ര്യം നൽകുവാൻ ശേഷിയുള്ള ഒരു മഹാപുരുഷന്റെ ആവശ്യം നേരിട്ട പരിതഃസ്ഥിതിയിലാണ് ഗാന്ധിസത്തിന്റെ ജന്മദാതാവായ മഹാത്മാ ഗാന്ധി ജാതനായതു്. ബ്രിട്ടീഷ് സാമ്രാജ്യം ഇന്നാട്ടിൽ വേരുറച്ചു കഴിഞ്ഞിരുന്നു, ഭാരതം രാഷ്ട്രീയമായി മാത്രമല്ല മാനസികമായും തികച്ചും പരാധീനമായിക്കഴിഞ്ഞിരുന്നു. ഇംഗ്ലീഷുവിദ്യാഭ്യാസവും ആംഗ്ലേയസംസ്കാരവും ഇന്നാട്ടിലെ ജീവിതത്തെ മാററിമറിച്ചു. ഇംഗ്ലണ്ടിൽ പോയി മടങ്ങി വന്നാൽ മാത്രമേ ഒരാളുടെ വിദ്യാഭ്യാസം പരിപൂർണ്ണമാവൂ എന്നാണ് കരുതപ്പെട്ടിരുന്നതു്. ഗാന്ധിജിയും ഈ സമ്പ്രദായത്തെ അനുകരിച്ചുകൊണ്ടു് ബാരിസ്റ്റർ പരീക്ഷ പാസ്സാകുവാൻ ഇംഗ്ലണ്ടിലേയ്ക്ക് അയക്കപ്പെട്ടു. അവിടെ അദ്ദേഹം ആംഗ്ലേയ സംസ്കാരത്തോടൊപ്പം ക്രിസ്തുമതത്തെക്കുറിച്ചും നല്ലവണ്ണം പഠിച്ചു. എന്നാൽ പാശ്ചാത്യവിദ്യാഭ്യാസ—പരിഷ്കാരങ്ങൾ അദ്ദേഹത്തിൽ സ്വദേശി സാധനങ്ങൾ ഉപയോഗിക്കുവാനുള്ള മോഹം അധികമധികം വളർത്തിക്കൊണ്ടുവരികയാണുണ്ടായതു്. ഇതു കാരണത്താലായിരുന്നു അദ്ദേഹം ഒരിക്കൽ മാംസം ഭക്ഷിക്കുവാൻ നിർബ്ബന്ധനായിട്ടുപോലും അതിനെ നിഷേധിച്ചതു്.

ഗാന്ധിജി ദക്ഷിണാഫ്രിക്കയിൽ താമസിച്ചുകൊണ്ടു് യൂറോപ്യൻ രാഷ്ട്രങ്ങൾ കറുത്ത വർഗ്ഗക്കാരോടു കാട്ടുന്ന ദുഷ്പെരുമാറ്റങ്ങൾക്കെതിരായി ശബ്ദമുയർത്തുകയും, ഇതിൽ അദ്ദേഹം ക്രിസ്തുദേവന്റെ ജീവിതത്തെ മാതൃകയായെടുത്തു് സമാധാനപൂർവ്വം സാമ്രാജ്യത്വമർദ്ദനത്തെ എതിർക്കുകയും ചെയ്തു. സാമ്രാജ്യവാദികൾ,

സാമ്രാജ്യവിസ്തൃതിസിദ്ധാന്തത്തെയാണ് എല്ലാം ആശ്രയിച്ചിരിക്കുന്നതു് എന്ന ചിന്താഗതിയെ സമർത്ഥിക്കുമ്പോൾ ഗാന്ധിജി അതിനു് നേരെ എതിരായ മറ്റൊരു വിശ്വാസപ്രമാണത്തെയാണ് നമ്മുടെ മുമ്പിൽ വെയ്ക്കുന്നതു്—വിപ്ലവത്തിലൂടെ ഭിന്ന ജനതയുടെ സ്വാതന്ത്ര്യപ്രാപ്തി, സാമ്രാജ്യവാദികളുടെ സാമ്രാജ്യവിദ്ധ്വംസനം—ഇവയാണ് അതിലെ പ്രധാന സിദ്ധാന്തങ്ങൾ. ഈ വീക്ഷണംവെച്ചുകൊണ്ടാണു് അടിമത്തത്താൽ വരിഞ്ഞു കെട്ടപ്പെട്ട വർഗ്ഗങ്ങളിൽ സ്വാതന്ത്ര്യബോധമുളവാക്കുവാൻ ഗാന്ധിജി ദക്ഷിണാഫ്രിക്കയിൽ ആദ്യമായി സത്യാഗ്രഹം പ്രയോഗിച്ചുനോക്കിയതു്. അതു് പിന്നീടു് ഭാരതത്തിനു് പരിപൂർണ്ണസ്വാതന്ത്ര്യം കൈവരുത്തുവാൻ പര്യാപ്തമായ അതിമഹത്തായ ഒരു വസ്തുവായിത്തീർന്നു.

**ഗാന്ധിയൻ തത്വശാസ്ത്രത്തിന്നടിസ്ഥാനം.**

ഗാന്ധിസത്തിന്റെ പിന്നിൽ ജൈനമതം, വൈഷ്ണവമതം, ക്രിസ്തുമതം, കർമ്മയോഗം, അരാജകവാദം— ഇവയുടെയെല്ലാം സിദ്ധാന്തങ്ങൾ കാണാം. ജൈനമതത്തിന്റെ മൂലമന്ത്രമായ അഹിംസ, ഗാന്ധിസത്തിന്റെയും മൂലമന്ത്രമായിരിക്കുന്നു. വൈഷ്ണവമതത്തിന്റെ അടിസ്ഥാനത്തിലാണ് ഗാന്ധിസത്തിൽ രാമനാമത്തിനു് മാഹാത്മ്യം കല്പിച്ചിട്ടുള്ളതും രാമരാജ്യത്തെ വിഭാവനം ചെയ്തിട്ടുള്ളതും. ക്രിസ്തുമതത്തിന്റെ പ്രഭാവത്താലാണ് ഗാന്ധിസം അപരാധിയുടെ അന്യായങ്ങളെ പൊറുക്കുവാൻ പഠിപ്പിക്കുന്നതു്; ഗാന്ധിജി അന്ത്യശ്വാസംവരെയ്ക്കും ഒരാളെയും ശത്രുവായികരുതാതിരിക്കുവാനും കാരണം ഇതുതന്നെയായിരുന്നു. ലോകമാന്യതിലകന്റെ കർമ്മയോഗത്തിന്റെ പ്രഭാവത്താൽ അദ്ദേഹം കർമ്മയോഗത്തെ കർമ്മസന്ന്യാസത്തെക്കാൾ അധികം ഉൽകൃഷ്ടമാണെന്നു് കരുതിയിരുന്നു. ഈ ആദർശത്തെ മുമ്പിൽ വെച്ചുകൊണ്ടു് അദ്ദേഹം ലോകസേവനം ലോകത്യാഗത്തെക്കാൾ മഹത്ത

റിയതാണെന്നു കരുതി, ഗാന്ധിജിയിൽ സ്വാധീനത ചെലുത്തിയിരുന്ന അരാജകവാദം മതരഹിതമായിരുന്നില്ല. പ്രസ്തുത ടോൾസ്റ്റോയിയുടെതുപോലെ മതയുക്തമായ അരാജകവാദമായിരുന്നു. ഈ സ്വാധീനത കാരണം ഗാന്ധിസത്തിൽ ഭരണകർത്താക്കളും ഒരു ണപരമായ സിദ്ധാന്തങ്ങൾക്കും യാതൊരു പ്രത്യേക മഹത്വവുമില്ല. അതിരിക്കട്ടെ—

ഭാരതത്തെ അടിമത്തത്തിൽനിന്ന് മോചിപ്പിക്കുവാൻ ഗാന്ധിജി 1919ൽ തന്റെ നിസ്സഹകരണപ്രസ്ഥാനം നടപ്പാക്കി. ഇത് ഇതുവരെ നായകന്മാരിലൂടെ നടത്തപ്പെട്ട നിയമവിധേയമായ എതിർപ്പിന്നു വിപരീതമായിരുന്നു. ഈ പ്രസ്ഥാനത്തിന്റെ പ്രയോഗം, 'സ്വാതന്ത്ര്യവാദത്തെ' മുതൽക്കാരംഭിച്ച്—'ഇന്ത്യ വിടുക' എന്ന മുദ്രാവാക്യത്തിലൂടെ ഭാരതത്തെ സ്വതന്ത്രമാക്കുന്നതോടുകൂടിയേ അവസാനിക്കുന്നുള്ളൂ. ഈ പ്രസ്ഥാനത്തിൽ ആദ്യന്തം ഒരിടത്തും പാശ്ചാത്യ ആദർശങ്ങളുടെ അനുകരണമില്ല. സത്യാഗ്രഹി ഗൗതമബുദ്ധനെപ്പോലെ യേശുക്രിസ്തുവിനെപ്പോലെ ത്യാഗമുള്ളവനായിരിക്കണം. ഈ സംഘർഷത്തിലാണ് ഗാന്ധിസത്തിന്റെ സിദ്ധാന്തങ്ങൾ തികച്ചും സ്പഷ്ടമാകുന്നത്. ഈ സംഘർഷം 'മനുഷ്യൻ, മനുഷ്യനായതുകൊണ്ട് ആരുടെയും ദാസനല്ല' എന്ന കാര്യം പ്രകാശിപ്പിക്കുവാനാണ് ചെയ്യുന്നത്.[1] ലോകത്തിലെ സമസ്തജീവികളും സ്വതന്ത്രരാണ്. മനുഷ്യഹൃദയത്തിൽ അടിമത്തത്തിന്റെ അവശതയനുഭവിക്കുമ്പോൾ വിപ്ലവബോധം ഉൽപന്നമാകുന്നുവെങ്കിൽ അതിനെ വ്യക്തമാക്കുവാനും അവനു തികച്ചും സ്വാതന്ത്ര്യമുണ്ട്. ഗാന്ധിസം ഒരു വീക്ഷണത്തിൽ പരാധീനരാഷ്ട്രങ്ങളിൽ 'വിപ്ലവ' ചിന്താഗതി വ്യാപിപ്പിക്കുവാനാണ് സഹായിച്ചിട്ടുള്ളത്.

**സത്യവും അഹിംസയും ഗാന്ധിയൻ തത്വശാസ്ത്രത്തിന്റെ സുദൃഢഭിത്തി.**

ഇതിനെയൊക്കെയാണെങ്കിലും മഹത്വമേറിയ ഒരു കാര്യമുണ്ട്—ഗാന്ധിയൻ തത്വശാസ്ത്രത്തിന്റെ മുഴുവൻ സിദ്ധാന്തവും സത്യത്തിന്റെയും അഹിംസയുടെയും ഉറപ്പേറിയ അടിത്തറമേലാണ് അധിഷ്ഠിതമായിട്ടുള്ളത്. മനുഷ്യജീവിതത്തിന്റെ ആധാരംതന്നെ സത്യവും അഹിംസയുമാണ്. ഇതുകൊണ്ടുമാത്രമേ ലോകത്തിൽ സമാധാനവും പരസ്പരസൗഹൃദവും ശാശ്വതീകരിക്കുവാൻ കഴിയുകയുള്ളു. അഹിംസ അശക്തന്റെ ആയുധമല്ല, ബലിഷ്ഠന്റെ ആയുധമാണ്. അശക്തനായവൻ തന്റെ ജീവിതത്തിൽ അഹിംസ പാലിക്കുന്നത് നിസ്സഹായനായതുകൊണ്ടാണ്; എന്നാൽ ബലിഷ്ഠനായ വ്യക്തി ശക്തിയുണ്ടായിട്ടുകൂടി അഹിംസ പ്രയോഗിക്കുന്നുവെങ്കിൽ അതിലാണ് ആ ആയുധത്തിന്റെ മഹത്വം സ്ഥിതിചെയ്യുന്നതു്. ഗാന്ധിജി നവഖാലിയിലെ ലലനാമണികൾക്കു നിർദ്ദേശം കൊടുത്തു—അഭിമാനവും അന്തസ്സും സംരക്ഷിക്കുന്നതിനു വിഷം കഴിച്ചു മരിച്ചുകൊള്ളുവാൻ. സമുദായത്തിന്റെ അടിത്തറയും സത്യത്തിലും അഹിംസയിലുംതന്നെ ഉറപ്പിക്കേണ്ടതാണ്. സമുദായത്തെ സംഘടിപ്പിക്കുന്നതു സ്നേഹത്തിലൂടെയായിരിക്കണം. ഈ ഭാവനയനുസരിച്ച് സമുദായത്തിൽനിന്ന് ഉച്ചനീചഭാവം തീരെ അപ്രത്യക്ഷമായേ തീരൂ. ഏതൊരു 'അന്ത്യജ'ന്മാരെയാണോ ഇന്ത്യയിൽ അത്യന്തം നീചരായി ഗണിച്ചുവന്നതു് അവരെ ഗാന്ധിജി 'ഹരിജൻ' അതായതു് 'ഭഗവാന്റെ ആൾക്കാർ' എന്ന പേരുകൊണ്ട് അഭിസംബോധനചെയ്തു. ഒരു സ്ഥലത്തു് ഗാന്ധിജി എഴുതിയിട്ടുണ്ട്— എനിക്കു പുനർജ്ജന്മമുണ്ടെങ്കിൽ ഞാനൊരു 'അയിത്തക്കാര'നായി ജനിക്കട്ടെ. എന്നാൽ എനിക്ക് അവരുടെ ദുഃഖങ്ങളിലും യാതനകളിലും അവരെ സഹായിച്ചുകൊണ്ട് എന്നെയും അവരെയും ആ കഠിന യാതനക

ളിൽനിന്നു് മോചിപ്പിക്കുവാൻ കഴിയുമല്ലോ. അതിനാൽ എന്റെ പ്രാർത്ഥന ഇതുമാത്രമാണു്— ഞാൻ ഇനിയും ജനിക്കുകയാണെങ്കിൽ ബ്രാഹ്മണനോ, ക്ഷത്രിയനോ, വൈശ്യനോ, ശൂദ്രനോ ആയി ജനിക്കാതെ, അതിശൂദ്രനായി ജനിക്കേണമേ! ബ്രാഹ്മണ്യം വിനയം, നിസ്വാർത്ഥത, സത്യം, ധൈര്യം, ക്ഷമ, ആത്മജ്ഞാനം എന്നിവയുടെ മൂർത്തീകരണമാണു്. വലിയവൻ ചെറിയവൻ എന്ന ഭേദം പ്രദർശിപ്പിക്കുവാനുള്ളതല്ല അതു്. അതുപോലെതന്നെ വർണ്ണവ്യവസ്ഥ ഏർപ്പെടുത്തിയതു് പ്രവൃത്തി വിഭജനത്തിനുവേണ്ടിയായിരുന്നു, അല്ലാതെ ഉച്ചനീചവിഭാഗത്തിനുവേണ്ടിയല്ല. ആഹാരപാനീയങ്ങൾക്കോ മറ്റു വ്യവഹാരങ്ങൾക്കോ വർണ്ണവ്യവസ്ഥയുമായി യാതൊരു ബന്ധവുമില്ല.

**വിഭാവനം ചെയ്യപ്പെടുന്ന സമുദായം.**

എന്റെ അഭിപ്രായം, സമുദായത്തിനു് ഒരു സാഹോദര്യസ്വരൂപമാണുള്ളതു്; സ്നേഹാർദ്രമാണു് അതിന്റെ സ്വഭാവരീതി. അന്ത്യജന്മാരെപ്പോലെതന്നെ സ്ത്രീവർഗ്ഗത്തിനും സമുദായത്തിൽ അതിമഹത്തായ ഒരു സ്ഥാനമുണ്ടു്. പുരുഷന്മാരുടെ സുഖസാമഗ്രിയായി വർത്തിക്കുകയല്ല സ്ത്രീസമുദായത്തിന്റെ കർത്തവ്യം; അവർക്കും പുരുഷന്മാരോടു തുല്യമായ അധികാരമുണ്ടു്. അവരെ എന്നും കെട്ടിപ്പൂട്ടിക്കൊണ്ടിരിക്കുന്നതു് ഔചിത്യോചിതമല്ല. സമുദായനിർമ്മാണത്തിൽ എല്ലാജീവികൾക്കും മഹത്തായ പങ്കുണ്ടു്—അതു് ഏതെങ്കിലും വർഗ്ഗത്തിലോ, ജാതിയിലോ, വർണ്ണത്തിലോ പെട്ടതായിക്കൊള്ളട്ടെ! സമുദായത്തിന്റെ വികാസത്തിനും ഇവയുടെ സഹകരണം കൂടിയേ കഴിയൂ. ഈ സഹകരണത്തിന്നടിസ്ഥാനം സത്യവും അഹിംസയുമാണു്.

**ദേശീയ പദ്ധതി— പ്രജാധിപത്യം.** മറ്റുപ്രകാരത്തിലുള്ള രാഷ്ട്രങ്ങളിൽനിന്നു് വിഭിന്നമായ ഒരു പദ്ധതിയാണു് ഗാന്ധിസം വിഭാവനം ചെയ്യുന്ന രാഷ്ട്രത്തിന്റേതു്.* ഗാന്ധിജി പ്രജാധിപത്യത്തെ അനുകൂലിക്കുന്നുണ്ടു്. പക്ഷെ ആ പ്രജാധിപത്യം കേവലം ഭൂരിപക്ഷത്തെ മാത്രം ആശ്രയിച്ചു നിൽക്കുന്നതല്ല. കുറച്ചുവ്യക്തികൾ മാത്രം സേവനമനോഭാവത്തോടുകൂടി അഹിംസ സത്യം, എന്നിവയുടെ ആദർശങ്ങളെ മുൻനിർത്തികൊണ്ടു് ഭരണം നടത്തുന്നതായാൽ ഗാന്ധിജിയുടെ ദൃഷ്ടിയിൽ അതുതന്നെയാണു് ശരിയായ പ്രജാധിപത്യം അഥവാ ഡമോക്രസി. ഗാന്ധിജിയുടെ ഓരോ വിചാരത്തിന്നടിയിലും പ്രാചീന മത തത്വങ്ങൾ ഉള്ളതായി കാണാം. പക്ഷെ അദ്ദേഹം അതിന്നു് വിപ്ലവാത്മകമായ രൂപം കൊടുത്തു് ഒരു പ്രത്യേക തരത്തിലുള്ള അച്ചിലിട്ടു് വാർത്തെടുത്തിരിക്കുന്നു. പ്രജാധിപത്യത്തിൽ ഭൂരിപക്ഷമുണ്ടായിട്ടും ജനാഭിലാഷം ശരിക്കു് പ്രതിനിധീകരിക്കപ്പെടുന്നില്ലെങ്കിൽ അതിനെ പ്രജാധിപത്യമെന്നു പറയുവാൻ നിവൃത്തിയില്ല. ഇപ്രകാരം ഗാന്ധിയൻ പ്രജാധിപത്യം പാശ്ചാത്യപ്രജാധിപത്യത്തിൽനിന്നു് വ്യത്യസ്തമാണു്. പാശ്ചാത്യപ്രജാധിപത്യം ഹിംസാപ്രധാനമായിട്ടുള്ളതാണു്. ഇതിൽ ബലവാന്മാർക്കു് നൽകപ്പെടുന്ന വികാസത്തിനുള്ള അതേ പരിതഃസ്ഥിതികൾ ദുർബ്ബലന്മാർക്കും നൽകാതിരിക്കുന്നേടത്തോളം കാലം അവർക്കു് രക്ഷയുണ്ടാകുവാൻ വഴിയില്ല. ഹിംസ കാരണം ഇതു് അസംഭാവ്യമാണു്. ഇതിന്നാകട്ടെ അഹിംസയാണു് ഉചിതമായിട്ടുള്ളതു്.

വികേന്ദ്രീകരണമാണു് ഗാന്ധിയൻ പ്രജാധിപത്യത്തിന്റെ മറ്റൊരു വിശേഷത. ഏതൊരു രാഷ്ട്രത്തിൽ ഭരണകൂടം ഏറ്റവും ലഘുവായി ഭരണം നടത്തുന്നുവോ ആ രാഷ്ട്രത്തിലെ ഭരണമ

---

*കൂടുതൽ അറിയേണ്ടവർ ഗാന്ധിജിയുടെ 'ഹിന്ദ് സ്വരാജ്' എന്ന പുസ്തകം നോക്കുക — വിവർത്തകൻ.

ഏററവും നല്ല നിലയിൽ ആകുവാൻ ഇടയുള്ളു. ഇതുപ്രകാരം വികേന്ദ്രീകരണത്തിലും ഗ്രാമപഞ്ചായത്തുകൾക്കാണ് പ്രാധാന്യമുള്ളത്. പഞ്ചായത്തുകൾ വഴിയായി എല്ലാദേശീയ വ്യവസായങ്ങളും സഹകരണ സിദ്ധാന്തത്തിന്റെ അടിസ്ഥാനത്തിൽ നടക്കുന്നു.

ഗാന്ധിയൻ പ്രജാധിപത്യം കമ്മ്യൂണിസ്റ്റ് പ്രജാധിപത്യവുമായി യോജിക്കുന്നു; ഗാന്ധിസത്തിൽ ആദ്ധ്യാത്മികതയുണ്ട് —ഇതുമാത്രമേ വ്യത്യാസമുള്ളു. ഗാന്ധിജി രാമരാജ്യത്തെ സവിസ്താ വിവരണം ചെയ്തിട്ടുണ്ട്. ലിംഗവ്യത്യാസമോ ഉച്ചനീചത്വമോ കാണാൻ കഴിയാത്ത ഒരു രാജ്യമായിരിക്കും അത്. അതിൽ ഭരണസാരഥ്യം വഹിക്കുന്നവർ തങ്ങളുടെ അധികാരങ്ങളിൽ മാത്രം ശ്രദ്ധയുള്ളവരായാൽ പോരാ, കർത്തവ്യങ്ങളിലും ശ്രദ്ധാലുക്കളായിരിക്കണം. ഭരണകർത്താവ് വിശാല മനസ്കതയുള്ളവനായിരിക്കണം, ഗ്രാമമായിരിക്കണം ഭരണാധിപന്റെ മുഖ്യകേന്ദ്രം. അവിടെയുള്ള പഞ്ചായത്തിനായിരിക്കണം അവിടത്തെ ഭരണം നടത്തുവാനുള്ള മുഴുവൻ ഭാരവും. ഈ രാഷ്ട്രത്തിൽ യന്ത്രങ്ങളുടെ യാതൊരാവശ്യവും ഉണ്ടാകുവാൻ പാടില്ല, എന്തെന്നാൽ ഈ യന്ത്രങ്ങൾ കാരണമാണ് മുതലാളിത്തവും, വർഗ്ഗഭേദവും, ചൂഷണവും ഉടലെടുക്കുന്നത്. ഇനി അഥവാ ഉപയോഗിക്കുകയാണെങ്കിൽതന്നെ ഏററവും ചുരുങ്ങിയതോതിലായിരിക്കണം. ഇവിടെ തൊഴിലില്ലായ്മയ്ക്ക് സ്ഥാനമില്ല, കാരണം ഓരോ വ്യക്തിയും അവന്റെ രണ്ടുകൈകളും ഉപയോഗിച്ച് പ്രവൃത്തിക്കുന്നു. ഇത്തരം ഭരണവ്യവസ്ഥയിൽ സമുദായത്തിലെ എല്ലാവർഗ്ഗങ്ങളും വികസിച്ചുകൊണ്ടിരിക്കും. എന്തെങ്കിലും ഒരു പ്രത്യേകവ്യക്തിയുടെ കയ്യിലായിരിക്കയില്ല അധികാരം; തൊഴിലിനാണ് സർവ്വോപരി മാഹാത്മ്യമുണ്ടായിരിക്കുക.

ആദർശ രാഷ്ട്രം.

ആദർശരാഷ്ട്രത്തിൽ ജന്മികളും, കൃഷിക്കാരും, മുതലാളികളും, തൊഴിലാളികളും, ബ്രാഹ്മണനും, ഹരിജനങ്ങളും, സ്ത്രീകളും പുരുഷന്മാരും എല്ലാവരും പരസ്പരം സ്നേഹപൂർവ്വം സഹകരണത്തോടുകൂടി വർത്തിക്കും. ഇങ്ങിനെ നോക്കുമ്പോൾ ആ രാഷ്ട്രം ഭാവനാസൃഷ്ടമായ ഒരു രാഷ്ട്രത്തിന്റെ രൂപം കൈക്കൊള്ളുന്നതായികാണാം. ഈ യാന്ത്രികയുഗത്തിൽ ഗാന്ധിജി ചർക്കയുപയോഗിച്ച് കാര്യം നടത്തുവാനാണ് ആഗ്രഹിക്കുന്നത്. ലോകസംഘത്തിന്റെ സ്ഥാനത്ത് ഗാന്ധിജി ഗ്രാമവ്യവസ്ഥയിലൂടെതന്നെ സമസ്തരാജ്യങ്ങളിലും സ്വരാജ്യം സ്ഥാപിക്കുവാനാണ് ആഗ്രഹിക്കുന്നത്.

എല്ലാമതസ്ഥരും—അതായത് ഏതെങ്കിലും സമുദായത്തിലോ ഗോത്രത്തിലോ, മതത്തിലോ, വർണ്ണത്തിലോ ഉൾപ്പെട്ടുകൊള്ളട്ടെ—നിയമത്തിന്റെ മുമ്പിൽ സമന്മാരാണ്. അതോടൊപ്പംതന്നെ രാഷ്ട്രത്തിന്റെ കല്പനകളെ അനുസരിച്ചുകൊണ്ട് ദേശസേവനം ചെയ്യേണ്ടുന്ന ഒരു കടമയും അവർക്കുണ്ട്. ഭരണവ്യവസ്ഥ ചുവട്ടിൽനിന്ന് മുകളിലേക്കു ഉയരുന്നതായിരിക്കണം. ഗ്രാമപഞ്ചായത്തിനു ശേഷം താലൂക്ക്—ജില്ലാ പഞ്ചായത്തുകളുണ്ടായിരിക്കണം. അതിനും ഉപരിയായിട്ടുള്ള സംസ്ഥാനഗവർമ്മെണ്ട് ഇവയെയെല്ലാം മേൽനോട്ടം ചെയ്യുകയും നിയമങ്ങൾ ഉണ്ടാക്കുകയും ചെയ്യണം. എല്ലാസംസ്ഥാനങ്ങളിലേയും പഞ്ചായത്തുകളുടെ അദ്ധ്യക്ഷന്മാരടങ്ങിയതായ കേന്ദ്രഗവർമ്മെണ്ടും എല്ലാററിനും ഉപരിയായി ഉണ്ടായിരിക്കേണ്ടതാണ്. നിയമനിർമ്മാണസഭ ഒന്ന ആവശ്യമുള്ളു. ദേശീയകാര്യങ്ങളെല്ലാം ഹിന്ദുസ്ഥാനിഭാഷയിൽ നടത്തേണ്ടതാണ്. നീതിന്യായവിഭാഗവും പഞ്ചായത്തുമുതൽക്കു സുപ്രീം കോർട്ടുവരെ സംഘടിപ്പിക്കേണ്ടതാണ്. നാട്ടുരാജ്യങ്ങളിൽ ഉത്തരവാദിത്വഭരണം ഏർപ്പെടുത്തണം. ഈ രാഷ്ട്രം അധിഷ്ഠിതമായിട്ടുള്ളതുതന്നെ അഹിംസയിലാണ്; അതുകൊണ്ട് ഉത്തമമൊരു രാഷ്ട്രത്തിൽ സൈ

ന്യത്തിന്റെയോ പോലീസിന്റെയോ ആവശ്യം നേരിടുകതന്നെ യില്ല. വിദ്യാഭ്യാസം മാതൃഭാഷയിലൂടെയായിരിയ്ക്കും. അതി രിയ്ക്കട്ടെ—

**ഗാന്ധിസവും കമ്മ്യൂണിസവും.**

ഗാന്ധിസവും കമ്യൂണിസവും—ഇവ രണ്ടും തമ്മിൽ വളരെയേറെ സാമ്യമുണ്ട്. രണ്ടിന്റേയും ലക്ഷ്യം ജനങ്ങളുടെ പുരോഗതിയാണ്. രണ്ടും മുതലാളിത്തത്തെ എതിർക്കുകയും പ്രജാധിപത്യത്തെ അനുകൂലിയ്ക്കുകയും ചെയ്യുന്നു. രണ്ടിന്റേയും ആദർശം 'മസ്ദൂർ—കിസാൻ—രാജ്' പ്രതിഷ്ഠിയ്ക്കുകയാണ്. മനുഷ്യന് ഏറ്റവുമധികം സുഖം കൈവരുത്തുകയാണ് രണ്ടിന്റേയും ലക്ഷ്യം. പക്ഷെ രണ്ടിന്റേയും ലക്ഷ്യപ്രാപ്തിയ്ക്കുള്ള മാർഗ്ഗങ്ങൾക്ക് വ്യത്യാസമുണ്ട്. ലക്ഷ്യംപോലെതന്നെ അതിലേയ്ക്കുള്ള മാർഗ്ഗവും പരിശുദ്ധമായിരിയ്ക്കേണ്ടതാണ്. കമ്യൂണിസത്തിന്റെ മാർഗ്ഗം സദാചാരത്തെ ആധാരമാക്കിട്ടുള്ളതല്ല. വിപ്ലവംകൊണ്ടു മാത്രമേ കമ്യൂണിസത്തിന് ലക്ഷ്യത്തിലെത്തുവാൻ കഴികയുള്ളു. തൊഴിലാളികൾ ഹിംസയിലൂടെ അധികാരത്തിന്റെ കടിഞ്ഞാൺ കൈവശപ്പെടുത്തണം. എന്നാൽ ഗാന്ധിയൻ സിദ്ധാന്തത്തിലാകട്ടെ, ഹിംസയ്ക്ക് സ്ഥാനമേ ഇല്ല. അപരാധിയുടെ അക്രമങ്ങളെ എതിർക്കേണ്ടത് ഭൗതിക ശക്തികൊണ്ടല്ല; ആത്മീയശക്തി കൊണ്ടുമാത്രമേ അതിനു സാധിയ്ക്കുകയുള്ളു. നമ്മുടെ ശത്രു കൂടുതൽ ബലിഷ്ഠനാണെങ്കിൽ ഹിംസയുപയോഗിച്ച് നമുക്ക് അയാളെ എതിർക്കുവാൻ സാദ്ധ്യമല്ല. നമുക്ക് ചെയ്യുവാൻ കഴിയുന്നത് ഇതുമാത്രമാണ്—അഹിംസയിലൂടേയും സ്നേഹത്തിലൂടേയും അയാളെ ഉദ്ധരിക്കുക. ഹിംസയിലൂടെ ജയിയ്ക്കപ്പെട്ട വ്യക്തി എല്ലാ സമയത്തും പ്രതികാരം ചെയ്യുവാൻ തക്കം പാർത്തിരിയ്ക്കും. എന്നാൽ അഹിംസയിലാകട്ടെ, ഇങ്ങനെയൊരു കാര്യമില്ലതന്നെ. ഗാന്ധിയൻ സിദ്ധാന്തപ്രകാരം അഹിംസയുപയോഗിയ്ക്കുന്നതിന് മൂന്നു പ്ര

നങ്ങളുണ്ടു്. (1) നിഷ്ക്രിയ പ്രതിരോധത്തിലൂടെ അവകാശസംരക്ഷണത്തിനുവേണ്ടി ദുഃഖം സഹിക്കൽ. (2) സവിനയാവജ്ഞയിലൂടെ നിയമലംഘനം. (3) നിസ്സഹകരണത്തിലൂടെ ശത്രുവിന്റെ എല്ലാ പ്രവർത്തനത്തെയും ബഹിഷ്കരിക്കൽ. പരിണാമാത്മകസമാജവാദത്തിലും (Evolutiorary Socialism) അഹിംസാത്മക രംഗങ്ങളിലും പ്രയോഗിക്കുന്നു. റഷ്യൻ കമ്യൂണിസ്റ്റുകാരാകട്ടെ വിപ്ലവവാദികളാണു്. ഗാന്ധിയൻ സിദ്ധാന്തക്കാർ ദൈവകാരുണ്യത്തിൽ വിശ്വസിച്ചുകൊണ്ടാണു് പ്രവൃത്തിക്കുന്നതു്. പക്ഷെ സോഷ്യലിസത്തിൽ മനുഷ്യരുടെ കർത്തവ്യങ്ങൾക്കാണു് കൂടുതൽ മഹത്വം; ഗാന്ധിയൻ സിദ്ധാന്തം ചൂഷണത്തെയാണു് എതിർക്കുന്നതു്, വ്യക്തികളെയല്ല; അഹിംസയിലൂടെതന്നെ ആ ചൂഷണം അവസാനിപ്പിക്കുവാനും ആഗ്രഹിക്കുന്നു. ഇതിനു ജന്മിമാർ കൃഷിക്കാരുടെ സംരക്ഷകരായിരിക്കണം. ഭൂമി മുഴുവൻ സമുദായത്തിന്റേതാണു്, മുതലാളി അതിന്റെ സംരക്ഷകനും. സമുദായത്തിലെ എല്ലാ അംഗങ്ങളും പരസ്പരം ബന്ധപ്പെട്ടവരും മിത്രങ്ങളുമാണു്. ഇപ്രകാരം ഗാന്ധിയൻ സിദ്ധാന്തക്കാർ മുതലാളികളുടെ ദാനശീലത്തിൽ വിശ്വസിക്കുന്നു. എന്നാൽ കമ്യൂണിസം വ്യക്തിയുടെ അവകാശങ്ങൾക്കുവേണ്ടി പോരാടുകയാണു് ചെയ്യുന്നതു്.

**മതത്തിന്റെ മഹത്വം**

ഗാന്ധിയൻ സിദ്ധാന്തം മതം എന്നതുകൊണ്ടു് പരമ്പരാഗതമായ മതത്തെയല്ല വിവക്ഷിക്കുന്നതു്; പ്രത്യുത സദാചാരത്തെയും നീതിയെയുമാണു്. രാഷ്ട്രീയം സദാചാരവിഹീനമായിരിക്കരുതു് എന്നാണിതിന്നർത്ഥം. അദ്ദേഹത്തിന്റെ മതം ഇപ്രകാരം വിശ്വം മുഴുവൻ വ്യാപിച്ചുകിടക്കുന്നു. സത്യാഗ്രഹിയ്ക്കാണു് ശത്രുക്കളെ ഏറ്റവും നല്ല നിലയിൽ അനുസരിപ്പിക്കുവാൻ സാധിക്കുക; കാരണം അയാളുടെ ഹൃദയത്തിൽ ക്രോധവും പ്രതികാരവാഞ്ഛയും ഉ

ണമായിരിക്കുന്നതല്ല. സത്യഭാഷണം, അഹിംസ, ബ്രഹ്മചര്യം അത്യാവശ്യമായ വസ്തുക്കൾ മാത്രം സ്വീകരിക്കൽ, സ്വദേശി വസ്തുക്കൾമാത്രം ഉപയോഗിക്കൽ, നിർഭയത്വം, ഹരിജനോദ്ധാരണം, ദേശീയ ഭാഷകളിലൂടെ വിദ്യാഭ്യാസം, കൈകൊണ്ടു നൂൽക്കൽ, രാഷ്ട്രീയകാര്യങ്ങളിൽ പങ്കെടുക്കൽ—ഇതെല്ലാം സത്യഗ്രഹിക്കു് ഒഴിച്ചുകൂടാത്തവയാണു്. ഇങ്ങിനെയുള്ളൊരു സത്യഗ്രഹിക്കേ മതത്തെ ശരിക്കനുസരിക്കുവാൻ കഴിയുകയുള്ളൂ. ഗാന്ധിയൻ സിദ്ധാന്തത്തിന്റെ ദൃഷ്ടിയിൽ മതാനുഷ്ഠാനങ്ങൾക്കു് സംസാരത്യാഗം ആവശ്യമില്ല. മനുഷ്യൻ ദൈവത്തിന്റെ അംശമായതുകൊണ്ടു് മനുഷ്യസേവനംകൊണ്ടുതന്നെ ഈശ്വരസേവനവും നിർവ്വഹിക്കപ്പെടുന്നു. ഇതുകൊണ്ടുമാത്രം മനുഷ്യൻ മോക്ഷലബ്ധിക്കർഹനാവുന്നു. ഇപ്രകാരം മനുഷ്യജീവിതത്തിൽ ഓരോ അടി വെക്കുമ്പോഴും സത്യവും അഹിംസയും പ്രയോഗിക്കേണ്ടതാണു്. ഇതാണു് അതിന്റെ തത്വശാസ്ത്രത്തിനു് അടിസ്ഥാനമായിട്ടുള്ളതു്. എളിയ ജീവിതം, നിരാഡംബരമായ പെരുമാറ്റം— ഇതുകൊണ്ടു മാത്രമേ ഇതു സാധിക്കുവാൻ വഴിയുള്ളൂ.

വിശ്വബന്ധുത്വം.

ഈ അടിസ്ഥാനത്തിലായതുകൊണ്ടു് ഗാന്ധിയൻ സിദ്ധാന്തം വിശ്വബന്ധുത്വവുമായി ബന്ധപ്പെട്ടിരിക്കുന്നു. എന്നാൽ ഇന്ത്യക്കു് സ്വരാജ്യം ലഭിക്കുകയാണു് ഇതിനു് ഒന്നാമതായി ആവശ്യമായിട്ടുള്ളതു്. ലോകത്തിന്റെ നന്മയും ഇന്ത്യൻ സ്വാതന്ത്ര്യത്തെയാണു് ആശ്രയിച്ചിരിക്കുന്നതു്. രാഗദ്വേഷാദികൾക്കു് തീരെത്തന്നെ സ്ഥാനമില്ലാത്ത ഒരു ലോകത്തെയാണു് ഗാന്ധിയൻ സിദ്ധാന്തം വിഭാവനം ചെയ്യുന്നതു്. സത്യം, അഹിംസ എന്നിവയിൽ അടിയുറപ്പിച്ചുകൊണ്ടായിരിക്കും എല്ലാ കാര്യങ്ങളും നടക്കുക. ലോകത്തിന്റെ മുഴുവൻ ഭരണവും സഹകരണസിദ്ധാന്തത്തിന്റെ അടിസ്ഥാനത്തിലായിരിക്കും നടത്തപ്പെടുക.



# പതിനാറാം അദ്ധ്യായം.

## മററു ചില ചിന്താസരണികൾ.

## (1) ഐക്യവാദം (*Federalism*)



ഐക്യവാദം. രാഷ്ട്രത്തിന്റെ രണ്ടു ഭാഗങ്ങൾ, സാമ്രാജ്യിക വികസനത്തിലൊന്നിലും ചില പ്രത്യേക കാരണങ്ങളാൽ സ്വതന്ത്രമായി വേർപെട്ടു നില്ക്കുമ്പോഴാണ് ഐക്യവാദം ഉടലെടുക്കുന്നത്. വികേന്ദ്രീകരണ സിദ്ധാന്തത്തിന്നടിയിലും ഐക്യവാദം കാണാം. അമേരിക്കൻ ഐക്യരാജ്യങ്ങളുടെ സ്ഥാപനത്തോടുകൂടി ഈ സിദ്ധാന്തം തികച്ചും സമർത്ഥിക്കപ്പെട്ടു. അധികാരവികേന്ദ്രീകരണത്തിന്നുവേണ്ടി മുറവിളി കൂട്ടിക്കൊണ്ടിരിക്കുന്ന ഇക്കാലത്ത് നവീന രാഷ്ട്രങ്ങളുടെ ഭരണഘടന തയ്യാറാക്കുന്ന സന്ദർഭങ്ങളിൽ ഐക്യവാദസിദ്ധാന്തത്തിൽ കൂടുതൽ ശ്രദ്ധ വെയ്ക്കുന്നു. അതിങ്ങനെ—

ഐക്യവാദപ്രകാരം അധികാരം പല ഭാഗങ്ങളിലായി വിഭജിക്കപ്പെടുകയാണ് ചെയ്യുന്നത്. ഓരോ വിഭാഗത്തിന്റെയും അധികാരം സുശക്തമായ ഒരു ഭരണഘടനയാൽ ബന്ധിക്കപ്പെടുന്നു. ഐക്യരാജ്യം സ്ഥാപിക്കപ്പെടുന്നത് ഇപ്പറയുന്ന രണ്ടിലേതെങ്കിലും ഒരു പ്രകാരത്തിലാണ്—(1) രണ്ടു വിഭിന്നഭാഗങ്ങളെ കൂട്ടിച്ചേർത്ത്— അമേരിക്ക, സ്വിററ്സർലാണ്ട്, ആസ്ത്രേലിയ എന്നിവിടങ്ങളിലെ ഐക്യനാടുകൾ; അഥവാ (2) സുശക്തമായ ഒരു രാഷ്ട്രത്തെ വിഭജിച്ച്— ഉദാ:— കാനഡ, ദക്ഷിണാഫ്രിക്ക എന്നിവിടങ്ങളിലെ രാജ്യസമൂഹങ്ങൾ.

ഐക്യവാദത്തിന്റെ സുപ്രധാന വിശേഷതകൾ ഇപ്രകാരമാണ്:—

(1) ഇതിൽ രണ്ടുവിധം ഭരണവ്യവസ്ഥകളുണ്ടായിരിക്കും— കേന്ദ്രത്തിലും ഘടകങ്ങളിലും— (സംസ്ഥാനം). പൌരത്വവും രണ്ടുവിധത്തിലാകാറുണ്ട്.

(2) ദേശീയ ഭരണഘടന രേഖപ്പെടുത്തിയതും സാധാരണയായി പരിവർത്തനവിധേയമല്ലാത്തതുമായിരിക്കും.

(3) കേന്ദ്രത്തിന്റെയും ഘടകങ്ങളുടെയും അധികാരങ്ങൾ പ്രത്യേകം പ്രത്യേകമായി വിഭജിച്ചിരിക്കും.

(4) നീതിന്യായവിഭാഗത്തിനായിരിക്കും ഏറ്റവും അധികം മഹത്വം.

(5) സാമ്പത്തിക വിഷയങ്ങളെയും വിഭജിക്കേണ്ടത് അവശ്യം ആവശ്യമാണ്.

(6) ശക്തിവിഭജനസിദ്ധാന്തം തികച്ചും നടപ്പിൽ വരുത്തുന്നു.

സമീപസ്ഥരാജ്യങ്ങളുമായുള്ള ബന്ധം ദൃഢീകരിക്കുകയാണ് ഐക്യവാദത്തിന്റെ ലക്ഷ്യം— ഇത് സാമ്പത്തികമോ, രാഷ്ട്രീയമോ, സൈനികമോ, വിദേശനയം സംബന്ധിച്ചോ, സാമുദായികമോ, സാംസ്കാരികമോ ഏതെങ്കിലും തരത്തിലുള്ളതാവാം. ഇതുമൂലം തീർച്ചയായും ദേശീയശക്തിക്ക് കുറച്ചൊരു ക്ഷീണം ബാധിച്ചേക്കും; എന്നാലും സർവ്വവിധ സാമുദായിക വഴക്കുകളെയും ലോകത്തിലുണ്ടാകുന്ന എല്ലാ യുദ്ധങ്ങളെയും ദൂരീകരിക്കുവാൻ ഐക്യവാദം ഏറ്റവും ആവശ്യമായ ഒന്നാണ്.

---

# (2) ഏകാധിപത്യം (*Dictatorship*)

ഏതെങ്കിലും ഒരു വ്യക്തിയുടെ സ്വേച്ഛാഭരണത്തെയാണു് ഏകാധിപത്യം എന്നതുകൊണ്ടു് വിവക്ഷിക്കുന്നതു്. പലപ്പോഴും ബലപ്രയോഗംകൊണ്ടാണു് ഈ ഏകാധിപത്യം ലഭിക്കാറുള്ളതു്; അതു് നിലനില്ക്കുന്നതും ബലത്തെ ആസ്പദിച്ചാണു്. ദേശീയ ശക്തിയുടെ ഉറവിടം അയാളിലായിരിക്കും കുടികൊള്ളുന്നതു്. രാജ്യത്തു് അയാളായിരിക്കും സർവ്വാധികാരി. അതിർകവിഞ്ഞ അധികാരവുമുണ്ടായിരിക്കും അയാൾക്കു്. പ്രജകളെല്ലാം അയാളെ തികച്ചും സഹായിക്കണം. ഏകാധിപതി തന്റെ ഇഷ്ടംപോലെ ഭരണം നടത്തുന്നു; പക്ഷെ അങ്ങിനെ ചെയ്യുന്നതിനു് പ്രജകളുടെ അനുവാദമുണ്ടായിരിക്കും. അയാൾ എപ്പോഴും പ്രജകളാൽ തിരഞ്ഞെടുക്കപ്പെടുകയാണു് പതിവു്—ഒരു പക്ഷെ ആ തിരഞ്ഞെടുപ്പു് പേരിനുമാത്രമാവാം. ഇപ്രകാരം ഏകാധിപത്യത്തിന്റെ മഹത്വം സ്വേച്ഛാചാരിയായ ഒരു ചക്രവർത്തിയുടേതിനേക്കാൾ ഒട്ടുംതന്നെ കുറഞ്ഞതല്ല.

റോമൻ ഡിക്റ്റേറ്റർ അധികാരം കൈവശപ്പെടുത്തി സ്വേച്ഛാഭരണം നടത്തിവന്നിരുന്ന റോമിൽനിന്നാണു് ഏകാധിപത്യവാദം ആരംഭിക്കുന്നതു്. പക്ഷെ, അതു് നിയമവിധേയമായ ഏകാധിപത്യമായിരുന്നു. സീസർ മുതലായവർ ഇതിനെ ദുരുപയോഗപ്പെടുത്തുവാൻ ഇടയായപ്പോഴാണു് ഇതിനു് അധഃപതനം സംഭവിച്ചതു്. ഇംഗ്ലണ്ടിൽ ടോഡർകാളിന്റെ ഏകാധിപത്യവും ഇതേ തരത്തിലുള്ളതായിരുന്നു. ക്രോംവെൽ സൈനിക—ഏകാധിപത്യ സമ്പ്രദായം നടപ്പിലാക്കി. രാജഭരണത്തിലാണു് അദ്ദേഹത്തിനു് വിശ്വാസമുണ്ടായിരുന്നതു്. അദ്ദേഹത്തിന്റെ പാർലിമെണ്ടിനു് നിയമനിർമ്മാണാധികാരം മാത്രമേ ഉണ്ടായിരുന്നുള്ളു.

ഒന്നാം ലോകമഹായുദ്ധത്തിനു ശേഷമാകട്ടെ ഏകാധിപത്യം കൂട്ടത്തോടെ ഉടലെടുത്തു. അതു് ഒരു രാജ്യത്തിൽനിന്നു് മറ്റൊന്നിലേയ്ക്കു് വ്യാപിയ്ക്കുവാൻ തുടങ്ങി. ചില രാജ്യങ്ങൾ പ്രജാധിപത്യവാദത്തിന്നെതിരായിട്ടാണ് ഇതിനെ സ്വീകരിച്ചതു്. ചിലവ രാജ്യത്തു് സുശക്തമായ ഒരു ഭരണകൂടത്തിനു് അടിത്തറ പാകേണമെന്ന ഉദ്ദേശം വെച്ചും. 1917ൽ റഷ്യൻവിപ്ലവാനന്തരം ലെനിന്റെ നേതൃത്വത്തിൽ ബോൾഷെവിക്ക്—ഏകാധിപത്യം സ്ഥാപിയ്ക്കപ്പെട്ടു. 1922ൽ മുസ്സോളിനിയുടെ നേതൃത്വത്തിൽ ഇറ്റലിയിൽ ഫാസിസ്റ്റു് ഏകാധിപത്യത്തിന്റെ അടിത്തറ പണിതു. 1925ൽ കമാൽപാഷ തുർക്കിയിൽ വ്യക്തിപരമായ ഏകാധിപത്യം സ്ഥാപിച്ചു. 1933ൽ ജർമ്മനിയിൽ ഹിറ്റ്ലർ പരിപൂർണ്ണമായ ഏകാധിപത്യത്തിന്റെ അടിത്തറയിട്ടു. 1935ൽ ജനറൽ ഫ്രാൻകോ സ്പെയിനിൽ ഏകാധിപത്യം സ്ഥാപിച്ചു. പക്ഷെ, കഴിഞ്ഞ ലോകമഹായുദ്ധത്തോടുകൂടി മിക്ക ഏകാധിപതികളും അസ്തമിച്ചു. സാമ്പത്തികാവശ്യങ്ങളായിരുന്നു ഏകാധിപത്യം സ്ഥാപിക്കുന്നതിന്റെ അടിയിലുണ്ടായിരുന്നതു്.

---

## (3) വ്യക്തിവാദം. (Individualism)



അധുനാതന രാഷ്ട്രങ്ങളിലെ ഭരണം ഏകാധികാരത്തിലാണ് നിർഭരമായിട്ടുള്ളതു്. ഏകാധിപത്യഭരണത്തിന്നെതിരായ ചിന്താഗതിയുടെ നാമധേയമാണ് വ്യക്തിവാദം. വ്യക്തിവാദത്തിൽ വ്യക്തിക്കാണ് രാഷ്ട്രത്തിനേക്കാൾ കൂടുതൽ മഹത്വമുള്ളതു്. രാഷ്ട്രത്തിനു്, വ്യക്തിയുടെ വികാസത്തിന്നാവശ്യമായ സൗകര്യങ്ങൾ ചെയ്തുകൊടുക്കാം; അതിനെ ചവിട്ടിമെതിച്ചുകൂടാ.

ജോൺസ്റ്റുവർട്ട്മിൽ ആണ് വ്യക്തിവാദത്തിന്റെ ജനയിതാവ്. രാഷ്ട്രത്തിന്റെ ഹസ്തക്ഷേപം കഴിയുന്നത്ര ചുരുങ്ങിയാൽ മാത്രമെ വ്യക്തിയ്ക്കു് കൂടുതൽ സുഖമനുഭവിക്കുവാൻ കഴികയുള്ളൂ എന്നാണ് അദ്ദേഹത്തിന്റെ മതം. 1914ലെ മഹായുദ്ധവും രാഷ്ട്രത്തോട്ട് അശ്രദ്ധ ജനിപ്പിക്കുകയാണുണ്ടായതു്. യുദ്ധകാലത്തു് രാഷ്ട്രം മനുഷ്യസ്വാതന്ത്ര്യത്തിനു് ഏററവും വലിയ വിലങ്ങുതടിയായി നിന്നു. ഈ ബോധം കാരണം പല രാഷ്ട്രീയ ചിന്തകന്മാരും വ്യക്തിവാദസിദ്ധാന്തത്തെ അനുകൂലിച്ചു.

മനുഷ്യൻ സാമ്പത്തികാവശ്യങ്ങളിൽ കുടുങ്ങിക്കിടക്കുന്നതിനാൽ രാഷ്ട്രീയബന്ധനങ്ങളെ തള്ളിനീക്കുവാൻ നിർബ്ബന്ധനാവുന്നു എന്നാണ് നോർമൻ ഏഞ്ചൽസിന്റെ മതം. അവൻ ഏററവുമധികം ലാഭത്തിനുവേണ്ടി അനവരതം പ്രയത്നിച്ചുകൊണ്ടിരിക്കുന്നു. രാഷ്ട്രം ഒരു മർദ്ദനയന്ത്രമാണ്. രാഷ്ട്രീയാധികാരം രാഷ്ട്രാന്തരീയകോടതിയിൽ ലയിപ്പിക്കപ്പെടുന്ന ഒരു കാലവും വന്നുചേർന്നേക്കാം.

ഗ്രഹാംവാലെസ് തന്റെ 'ഗ്രേയ്റ്റ് സൊസൈററി' എന്ന ഗ്രന്ഥത്തിൽ യഥാർത്ഥപ്രാതിനിധ്യത്തോടുകൂടിയ രാജ്യത്തിന്റെ നിർമ്മാണത്തിലാണ് കൂടുതൽ ശ്രദ്ധപതിപ്പിച്ചിട്ടുള്ളതു്. ദ്വിപക്ഷമനുസരിച്ചാണ് ആധുനിക രാഷ്ട്രങ്ങളിലെ ഭരണം നടക്കുന്നതു്; ഇതു് വ്യക്തിയുടെ വ്യക്തിത്വവികാസത്തെ ഏററവുമധികം ബാധിക്കുന്നതുമാണ്. എത്രവരെ രാഷ്ട്രത്തിന്റെ ഘടന ഉചിതമായ രീതിയിൽ ആയിരിക്കുന്നില്ലയോ അതുവരെ വ്യക്തിക്കു് പൂർണ്ണസ്വാതന്ത്ര്യമുണ്ടായിരിക്കണം.

വെബ്ബുകൾ സമൂഹങ്ങളുടെ വ്യക്തിത്വത്തെയാണ് കൂടുതൽ അനുകൂലിച്ചതു്. അദ്ദേഹം അവയുടെ അനുവാദപ്രകാരം രാജ്യഭരണം നടത്തുവാൻ ഉൽബോധിപ്പിച്ചു. ഇങ്ങിനെ ആധുനിക

വ്യക്തിവാദത്തിൽ സമൂഹങ്ങൾക്കു് വ്യക്തിയെ അപേക്ഷിച്ചു് കൂടുതൽ മഹത്വമുണ്ടു്.

ലാസ്കി ''ലിബർട്ടി ഇൻ ദി മോഡേൺ സ്റ്റേറ്റ്'' എന്ന ഗ്രന്ഥത്തിൽ വ്യക്തിസ്വാതന്ത്ര്യത്തെ ശക്തിയായി അനുകൂലിച്ചു. വ്യക്തി രാഷ്ട്രത്തിന്റെ ആജ്ഞകളെ ശരിയ്ക്കും നിറവേറ്റുന്നതിലല്ല വ്യക്തിസ്വാതന്ത്ര്യത്തിന്റെ മഹത്വം കിടക്കുന്നതു് —കാരണം, രാഷ്ട്രം ജനാഭിലാഷങ്ങളുടെ സാക്ഷാൽസ്വരൂപമാണു്. അവനു് സുഖപ്രാപ്തിയ്ക്കു് ഉചിതമാർഗ്ഗത്തെ അവലംബിയ്ക്കുവാൻ സ്വാതന്ത്ര്യമുണ്ടായിരിയ്ക്കണം. വ്യക്തിയുടെ അധികാരങ്ങളെ രക്ഷിയ്ക്കുവാൻ ആവശ്യമായ പരിതഃസ്ഥിതികൾ സൃഷ്ടിയ്ക്കുകയാണു് രാഷ്ട്രത്തിന്റെ കടമയാണു്. ആധുനിക യുഗത്തിൽ ഏകാധിപത്യം കാരണം വ്യക്തിസ്വാതന്ത്ര്യത്തിനു് ഭയങ്കരമായ തകർച്ചയാണു് അനുഭവപ്പെടുന്നതു്. അതിനാൽ വ്യക്തിയുടെ അധികാരങ്ങൾക്കു് രക്ഷ ലഭിയ്ക്കുവാൻ കഴിയുന്ന വിധത്തിലുള്ള പ്രജാധിപത്യരാഷ്ട്രങ്ങൾ സൃഷ്ടിയ്ക്കുകയാണു് എവിടെയും ആവശ്യമായിട്ടുള്ളതു്. ഇതിൽ വ്യക്തിയ്ക്കു് തന്റെ ഇഷ്ടംപോലെ ഭരണാധിപന്മാരെ തിരഞ്ഞെടുക്കുവാൻ കഴിയുന്നു, ഭരണവിഭാഗവും നീതിന്യായ വിഭാഗവും വേർപെടുത്തുന്നതിനാൽ വ്യക്തിസ്വാതന്ത്ര്യത്തെ രക്ഷിയ്ക്കുവാൻ കഴിയും. ഇത്തരത്തിലുള്ള ഭരണംകൊണ്ടേ പൌരന്റെ ജന്മാവകാശങ്ങൾക്കു് രക്ഷ ലഭിക്കുകയുള്ളു. ഇതിൽ ആവശ്യമാണെന്നു കണ്ടാൽ രാജ്യത്തു് കലാപമുണ്ടാക്കുവാനുള്ള അവകാശംപോലും വ്യക്തിക്കുണ്ടു്. പല രംഗങ്ങളിലും വ്യക്തിയ്ക്കു് സ്വാതന്ത്ര്യം ലഭിയ്ക്കുവാനുള്ള സാദ്ധ്യതയുമുണ്ടു്. ഈ ദൃഷ്ടിയിലൂടെ നോക്കുമ്പോൾ സ്വാതന്ത്ര്യത്തിനു് പല ഭേദങ്ങളുമുണ്ടു്. നിയമപരമായും, സാമ്പത്തികമായും, രാഷ്ട്രീയമായും, വ്യക്തിപരമായും, മതപരമായും, സാമുദായികമായും, കുടുംബപരമായും, രാഷ്ട്രാന്തരീയമായുമുള്ള സ്വാതന്ത്ര്യങ്ങളാണു് അവയിൽ മുഖ്യമായവ.

ഹോബ്ഹൌസിന്റെ അഭിപ്രായപ്രകാരം സമുദായത്തിൽ വ്യക്തിയുടെ വൈശിഷ്ട്യംതന്നെയാണു് അതിമഹത്തായിട്ടുള്ളതു്. രാഷ്ട്രത്തിന്റെ അടിസ്ഥാനംതന്നെ പൊതുജനങ്ങളുടെ സുഖമാണു്. വ്യക്തിസ്വാതന്ത്ര്യത്തിന്നാണു് അതിൽ ഏററവുമധികം മാഹാത്മ്യമുള്ളതു്.

ഇപ്രകാരം ആധുനിക വ്യക്തിവാദത്തിന്നു് പല രൂപഭേദങ്ങളുമുണ്ടായി. പത്തൊമ്പതാം ശതകത്തിലെ വ്യക്തിവാദത്തിൽ വ്യക്തിക്കുമാത്രം മഹത്വമുണ്ടായിരുന്നപ്പോൾ ആധുനിക വ്യക്തിവാദത്തിൽ വ്യക്തിയുടേതിന്നു പുറമെ സമൂഹത്തിന്റേയും മഹത്വം വർദ്ധിച്ചുവരുന്നു.



## (4) ആധുനിക ദേശീയവാദം.

ഭൂമിശാസ്ത്രപരവും, ജാതീയവും, പരമ്പരാഗതവും, ചരിത്രപരവും, ഭാഷാപരവും, രാഷ്ട്രീയവും, സാമുദായികവും, സാമ്പത്തികവുമായ പരിതഃസ്ഥിതികളുടെ സംഘട്ടനത്തിൽനിന്നാണു് ആധുനികദേശീയവാദം ഉടലെടുത്തതു്. ദേശീയതത്വത്തിന്റെ പഴയ പരിഭാഷപ്രകാരം, അതിന്റെ അടിയിൽ ഒരു മാതൃഭൂമി, ഒരു ജാതി, ഒരു ഭാഷ, ഒരു മതം, ഒരേതരത്തിലുള്ള ആചാരസമ്പ്രദായങ്ങൾ, ഒരു ചരിത്രം, ഒരു സംസ്കാരം, ഒരു സാമ്പത്തികാടിസ്ഥാനം എന്നിവയെല്ലാം ഉണ്ടാകേണ്ടതു് അവശ്യം ആവശ്യമായിരുന്നു. എന്നാൽ ആധുനിക ദേശീയതത്വത്തിൽ ഈ വക വസ്തുക്കൾ മുഴുവൻ കാണുകയില്ല, അതു് അസംഭാവ്യവുമാണു്. ആധുനിക കാലത്തു് രാഷ്ട്രീയ പരിതഃസ്ഥിതികളുടെ പ്രേരണയാൽ രാഷ്ട്രങ്ങൾ ഭിന്നിച്ചുപോവുകയും അങ്ങിനെ വേറിട്ടു നില്ക്കുന്ന രാഷ്ട്രങ്ങ

ളിൽ ഐക്യബോധം ഉടലെടുക്കുകയും ചെയ്തു. അതുകാരണം പല രാഷ്ട്രങ്ങളും യോജിച്ച് ഒരൊററ രാഷ്ട്രത്തിന്റെ നിലയിൽ രൂപാന്തരപ്പെട്ടു. ഇതിനു് ഒരു പ്രത്യേക കാരണമുണ്ടു്—സാമ്രാജ്യവാദം.

അന്യകോയ്മകൾക്കു് അടിമപ്പെട്ട രാഷ്ട്രങ്ങളിലെല്ലാം ഒരു തരത്തിലുള്ള ദേശീയബോധം ഉടലെടുക്കുകയും തൽഫലമായി അവയിലെല്ലാംതന്നെ സ്വാതന്ത്ര്യസമരം പൊട്ടിപ്പുറപ്പെടുകയും ചെയ്തു—ഇതായിരുന്നു സാമ്രാജ്യവാദത്തിന്റെ സ്വാഭാവികമായ പരിണാമം. വെഴ്സെയിൽസ് സന്ധിക്കുശേഷം ഈ വിപ്ലവം അധികമധികം ശക്തിമത്തായിത്തീർന്നു. മഹാത്മാഗാന്ധി ഇന്ത്യയിൽ സ്വാതന്ത്ര്യസമരം നടത്തിക്കൊണ്ടു് ദേശീയത്വം വളരുവാൻ സഹായിച്ചു. അയർലാണ്ടിൽ ഡിവാലറ സ്വരാജ്യത്തെ സ്വതന്ത്ര്യമാക്കി ഐറിഷ്ജാതിയെ സംഘടിപ്പിച്ചു. മുസ്തഫാ കമാൽപാഷ രാജ്യദ്രോഹികളുടെ അക്രമങ്ങളെ ദൂരീകരിച്ച് തുർക്കിയെ സ്വതന്ത്രമായ ഒരു രാഷ്ട്രമാക്കി മാററി. ഹിററ്ലർ, ചവിട്ടിമെതിയ്ക്കപ്പെട്ട ജർമ്മനിയെ പുനസ്സംഘടിപ്പിച്ച് അതിനെ സ്വതന്ത്രമായ ഒരു രാഷ്ട്രമാക്കി മാററി. മുസ്സോളിനി സ്വന്തം ദേശീയ പദ്ധതിയിലൂടെ ഇററലിയുടെ തല ലോകസമക്ഷം ഉയർത്തിപ്പിടിച്ചു. ഇങ്ങിനെ ദേശീയത്വത്തിന്റെ ഒരു പുതിയ തല ആരംഭിച്ചു.

ആധുനിക ദേശീയത്വത്തിന്റെ ദൃഷ്ടിയിൽ ഏതൊരു വ്യക്തി സ്വദേശത്തെ ആത്മാർത്ഥമായി സ്നേഹിക്കുന്നില്ലയോ അവൻ മററിനേയും സ്നേഹിക്കുവാൻ കഴിവില്ലാത്തവനാണെന്നാണു് വിചാരിക്കപ്പെടുന്നതു്.

„എന്റെ രാജ്യം, ശരിയോ തെററോ ആയിക്കൊള്ളട്ടെ!''—ഇതാണു് ആധുനിക ദേശീയവാദികളുടെ മുദ്രാവാക്യം. രാജ്യത്തിന്റെ സ്വാതന്ത്ര്യപ്രാപ്തിയോടുകൂടിയാരംഭിക്കുന്നു, സ്വയം ഭരണ

നിൎണ്ണയത്തോടുകൂടി ഇതു പൂൎത്തിയാവുകയും ചെയ്യുന്നു. ആധുനിക കാലത്തു് ദേശീയവാദത്തെ ശക്തിപൂൎവ്വം സമൎത്ഥിക്കുവാൻ പ്രധാനമായി രണ്ടുകാൎയ്യങ്ങളെയാണു്, എടുക്കാറുള്ളതു്– (1) ജാതി (2) ഭാഷ. ജാതിയുടെ പരിപാവനത്വം ലോകത്തിൽ കണി കാണുവാൻ കൂടി കിട്ടില്ല. എന്നാൽ ഇതേ വിഷയത്തെ എടുത്തിട്ടാണു് മിക്കയൂറോപ്യൻ രാഷ്ട്രങ്ങളും ഏഷ്യൻ രാഷ്ട്രങ്ങളും ദേശീയത്വത്തിന്റെ അസ്തിവാരമുറപ്പിച്ചിട്ടുള്ളതു്. ഭാഷാപരമായ ഐക്യവും ഇക്കാലത്തു് ദേശീയത്വസിദ്ധാന്തത്തെ സമൎത്ഥിക്കുവാൻ സഹായമാവുകയില്ല; എന്തെന്നാൽ ഇക്കാലത്തു് ഒന്നാമതായി പല ഭാഷകളും ലോകം മുഴുവൻ വ്യാപിച്ചുകിടക്കുകയാണു്; പിന്നെ ഈ വീക്ഷണം വെച്ചുകൊണ്ടു് രാഷ്ട്രങ്ങളെ പുനഃസംഘടിപ്പിക്കുകയാണെങ്കിൽ അതു് കൂടുതൽ അനൎത്ഥത്തിന്നിടയാക്കും. അതിനാൽ നമുക്കു് ഒരു വ്യക്തിയെപ്പററി അയാൾ ഇന്ന ദേശക്കാരനാണെന്നു് പറയണമെങ്കിൽ അയാൾ അതു് സ്വയം സമ്മതിക്കുകതന്നെ വേണം. ദേശീയത്വം സ്വതവേ സിദ്ധാന്തപരമായി നോക്കുമ്പോൾ വളരെ നല്ലതാണു്. പക്ഷേ പല ദുഷ്പരിണാമങ്ങളിൽനിന്നും ഇതിനെ രക്ഷിക്കേണ്ടതു് ആവശ്യമാണു്. മുതലാളിത്തം, സങ്കുചിതമായ ദേശപ്രേമം, ന്യൂനപക്ഷങ്ങളോടുള്ള മുഷിച്ചു പെരുമാററം ഇവയെല്ലാം ദേശീയത്വത്തിന്റെ പുരോഗതിക്കു് ഹാനികരമായിട്ടുള്ളവയാണു്.

## (5) സാമുദായിക ദേശീയത്വം.

---

ആധുനിക ദേശീയത്വത്തിന്റെ ഒരു വിശേഷരൂപമാണു് സാമുദായിക ദേശീയത്വം. ഇതിൽ ഒരേ സമുദായത്തിൽപ്പെട്ട ജനങ്ങൾ— അവർ ലോകത്തിന്റെ ഏതു മുക്കിലോ മൂലയിലോ ആയിക്കൊള്ളട്ടെ— എല്ലാവരും യോജിച്ചു് ഒരൊററ ജനക്കൂട്ടം

നിൎമ്മിക്കുവാൻ പ്രയത്നിച്ചുകൊണ്ടിരിക്കുന്നു. ഇതു് ഈ ശതാബ്ദത്തിൽ പുതുതായി ഉടലെടുത്ത ഒരു പുതിയ ഭാവനയൊന്നുമല്ല; പത്തൊമ്പതാം നൂറ്റാണ്ടിൽ അമേരിക്കയിലെ മൺറോ ഡാക്ട്രിന്റെ കാലം മുതൽക്കുതന്നെ നടന്നുവന്നതാണ്. അമേരിക്കയിലെ എല്ലാ സ്വതന്ത്ര രാജ്യങ്ങളുംകൂടി വാഷിംഗ്ടനിൽ ഒരു സമ്മേളനം വിളിച്ചുകൂട്ടി അതിൽവെച്ചു്, അമേരിക്ക അമേരിക്കക്കാൎക്ക മാത്രമുള്ളതാണെന്നും അതിന്റെ ആഭ്യന്തര കാൎയ്യങ്ങളിൽ യാതൊരു വിദേശ ശക്തിക്കും കൈ ചെലുത്തുവാൻ അധികാരമില്ലെന്നും നിശ്ചയിച്ചു. ഇതേ ഭാവനയെ അനുകരിച്ചുകൊണ്ടാണ് ഏഷ്യയിൽ ജപ്പാൻ "ഏഷ്യ ഏഷ്യക്കാൎക്കുമാത്രം" (Asia for Asiatics) എന്ന മുദ്രാവാക്യം മുഴക്കിയതു്. അതിരിക്കട്ടെ—

ഈ ശതാബ്ദത്തിൽ സാമുദായിക ദേശീയത്വത്തിനു് ഏറ്റവും മഹത്വമേറിയ ഉദാഹരണം സിയോനിസത്തിലാണുള്ളതു് ഈ സിദ്ധാന്തമനുസരിച്ചു് ലോകത്തിലെ എല്ലാ യഹൂദന്മാൎക്കും ഒരു ദേശവും ഒരു രാഷ്ട്രവും ഉണ്ടാവണം. പാലസ്റ്റീൻ യഹൂദന്മാരുടെ മതപരമായ പുണ്യസ്ഥലമായതുകൊണ്ടു് അതിനെത്തന്നെ കൈവശപ്പെടുത്തുവാനാണ് പ്രയത്നിക്കുന്നതു്. പാലസ്റ്റീനുവേണ്ടിയുള്ള സമരം ഇന്നും നടന്നുവരുന്നു.

അറബിഐക്യ സിദ്ധാന്തമനുസരിച്ചു് 1937-ൽ പാലസ്റ്റീൻ പ്രശ്നത്തെക്കുറിച്ചു് ആലോചിക്കുവാനായി എല്ലാ അറബിയക്കാരുടേയും ഒരു സമ്മേളനം ചേരുകയും അതിൽവെച്ചു് അറേബിയ, സിറിയ, പാലസ്റ്റീൻ ട്രാൻസ് ജോർഡാൻ—ഇവയെ എല്ലാം കൂട്ടിച്ചേൎത്തു സുശക്തമായ ഒരു അറേബിയൻരാഷ്ട്രം കെട്ടിപ്പടുക്കണമെന്നും മൊറോക്കോമുതൽ പേൎഷ്യൻ ഉൾക്കടൽവരെ നീണ്ടുകിടക്കുന്ന ഒരു അറേബിയൻ സാമ്രാജ്യം നിൎമ്മിക്കണമെന്നു് തീരുമാനിക്കുകയും ചെയ്തു.

പാൻ ഇസ്ലാമിസം— ലോകത്തിലെ മൂന്നു കോടി മുസൽമാന്മാരെ ഏകീകരിക്കുവാനുള്ള ഒരു പ്രസ്ഥാനമാണിതു്. ആദ്യം തുൎക്കിയും ഇതിൽ പങ്കുകൊണ്ടിരുന്നു, പക്ഷെ പിന്നീടു് വിട്ടുപോയി. അപ്പോഴും അറേബിയ ഈ പ്രസ്ഥാനത്തിന്റെ കേന്ദ്രമായിത്തീൎന്നു. ഖലീഫയെ വീണ്ടും പ്രതിഷ്ഠിക്കുവാൻ ഇതിന്റെ നേതൃത്വത്തിൽ ഖിലാഫത്തു് പ്രസ്ഥാനം 1932ൽ ആരംഭിച്ചു, പക്ഷെ അതിന്റെ പരിണാമം വിജയപ്രദമായില്ല.

ജൎമ്മൻഭാഷ സംസാരിക്കുന്നവരെയെല്ലാം ഏകീകരിക്കുവാൻ ഹിററ്ലർ പാൻ ജൎമ്മനിസപ്രസ്ഥാനത്തെ നയിച്ചു; തൽഫലമായി കഴിഞ്ഞ മഹായുദ്ധമുണ്ടായി.

സാമുദായിക ദേശീയത്വസിദ്ധാന്തം ഫലത്തിൽ മിക്കവാറും വിജയപ്രദമാകാതിരിക്കുകയാണുണ്ടായതു്.

---

# (6) സൺയാത്സെൻ.

---

സൺയാത്സെൻ ചൈനയിൽ പ്രജാധിപത്യത്തിന്റെ ഉപജ്ഞാതാവായിരുന്നു. അദ്ദേഹത്തിന്റെ സിദ്ധാന്തങ്ങളിൽ കൺഫ്യൂഷിയാനിസം തികച്ചും പ്രതിഫലിക്കുന്നതായി കാണാം. അതിലെ മൂന്നു സിദ്ധാന്തങ്ങൾ പ്രധാനപ്പെട്ടവയാണു്—(1) മിൻത്സു്—അതായതു് സാമുദായിക ദേശീയത്വംകൊണ്ടുമാത്രമേ രാജ്യത്തിനു് നന്മയുണ്ടാകുവാൻ വഴിയുള്ളു; (2) മിൻചുവാങ്ങ്—പ്രജാധിപത്യവാദസിദ്ധാന്തങ്ങളെ അനുകരിച്ചാൽ മാത്രമേ രാജ്യത്തിനു് അഭിവൃദ്ധിയുണ്ടാവുകയുള്ളു; (3) മിൻഷെംഗ്— സോഷ്യലിസം മാ

ത്രമാണ് ദേശീയാഭിവൃദ്ധിക്ക് ഏറ്റവും ഉതകുന്നതും ഗുണകരമായിട്ടുള്ളതും. ഈ മൂന്നു സിദ്ധാന്തങ്ങളും പ്രവൃത്തിയിൽ കൊണ്ടുവന്നാൽ മാത്രമേ ജനങ്ങൾക്ക് അഭിവൃദ്ധിയുണ്ടാവുകയുള്ളൂ; ഇങ്ങിനെ നോക്കുമ്പോൾ പാശ്ചാത്യസിദ്ധാന്തങ്ങളെ പൌരസ്ത്യരാജ്യങ്ങളിൽ പ്രയോഗിച്ചുനോക്കുവാൻ പ്രക്ഷോഭം നടത്തിയ ഒന്നാമത്തെ വ്യക്തിയായിരുന്നു സൺയാത്സെൻ എന്നു കാണാം.

---

# (7) ഫൈലേംജിസ്സം.



സ്പെയിനിലെ ഫാസിസ്റ്റ്‌വാദികളുടെ സിദ്ധാന്തമാണിത്. ഈ സിദ്ധാന്തത്തിന്റെ പ്രധാന ചിന്തകനും നേതാവും ജനറൽ ഫ്രാങ്കോ ആണ്. അദ്ദേഹം 1936 മുതൽ 1939 വരെ സ്പെയിനിലെ ആഭ്യന്തര യുദ്ധങ്ങളിൽ പങ്കെടുത്തുകൊണ്ട് തന്റെ പാർട്ടിയെ സുദൃഢമാക്കി. ഫൈലേംജിസപ്രകാരം ദേശീയൈക്യമാണ് സർവ്വോപരിയായിട്ടുള്ളത്. മതസംഘടനകൾപോലും അതിന്റെ നിർദ്ദേശങ്ങളെ മാനിച്ചുകൊള്ളണം. സ്പെയിൻ മാത്രമാണ് ഒരു പിതൃദേശം, അതു മാത്രമാണ് ഒരു രാഷ്ട്രം, ഫ്രാങ്കോ അതിന്റെ നേതാവുമാണ്. ഈ നേതാവ് എല്ലാവരെക്കാളും ഉയർന്നവനാണ്. ദൈവത്തോടും ചരിത്രത്തോടും മാത്രമേ അദ്ദേഹത്തിന്ന് ഉത്തരവാദിത്വമുള്ളൂ. ഫാസിസംപോലെതന്നെ ഇതും ഏകാധിപത്യസിദ്ധാന്തത്തെ ആശ്രയിച്ചിരിക്കുന്ന ഒന്നാണ്.



# പതിനേഴാം അദ്ധ്യായം

## ഭാവിയിലേയ്ക്കു് ലാഭകരമായ ചില നിർദ്ദേശങ്ങൾ.



**സിംഹാവലോകനം.**

1945 സെപ്റ്റംബറിൽ കഴിഞ്ഞ ലോകമഹായുദ്ധം അവസാനിച്ചു. 45 കൊല്ലത്തെ രാഷ്ട്രീയചിന്താഗതികളെക്കുറിച്ചുള്ള സിംഹാവലോകനം ഇവിടെ അവസാനിക്കുന്നു. പരിപൂർണ്ണവിനാശത്തിൽനിന്ന് ഈ ലോകത്തിന്ന് രക്ഷ കിട്ടണമെങ്കിൽ ആറ്റംബോംബിന്റെ ആക്രമണത്തിൽനിന്ന് സമസ്ത ജീവജാലങ്ങളെയും രക്ഷിക്കേണ്ടതു് അവശ്യം ആവശ്യമാണെന്ന് ഈ മഹായുദ്ധം തെളിയിച്ചിരിക്കുന്നു. ആറ്റംബോംബിന്റെ ഉത്ഭവം വാസ്തവത്തിൽ ലോകത്തിലെ രാഷ്ട്രീയചിന്താഗതിയിൽ ഒരു വിപ്ലവം വരുത്തിക്കൂട്ടിയിട്ടുണ്ട്, രാജനീതിജ്ഞന്മാരുടെ ശ്രദ്ധ ഇപ്പോൾ ലോകനന്മക്ക് ഉതകുന്നവിധത്തിലുള്ള ഉപായങ്ങൾ കണ്ടുപിടിക്കുന്നതിൽ പതിയേണ്ടതാണ്. ഈ ശതാബ്ദത്തിന്റെ പിറവിതന്നെ യുദ്ധത്തോടുകൂടിയാണ്; ഈ 45 കൊല്ലത്തിനുള്ളിലാകട്ടെ രണ്ടു ലോകമഹായുദ്ധങ്ങളും ഇരുപതോളം ചെറുയുദ്ധങ്ങളും സംഭവിച്ചു. ഇപ്പോൾ മൂന്നാം ലോകമഹായുദ്ധത്തിനുള്ള ഒരുക്കങ്ങൾ ദിനംപ്രതി ഉയർന്നുവരികയാണ്, ഇത്തരം പ്രതികൂല പരിതസ്ഥിതികളിൽ സുസംഘടിതവും വിശാലവ്യാപ്തിയുമായ ഒരു ചിന്താഗതി ഉടലെടുക്കാതിരിക്കുകയെന്നതു്

സ്വാഭാവികമായിരുന്നു. പരസ്പരവിരുദ്ധമായ ആശയഗതികൾ ഉണ്ടാവുന്നതിനു് ഈ യുഗത്തിൽ തികച്ചും അവകാശമുണ്ടായിരുന്നു. ഒരു ഭാഗത്തിലൂടെ മുതലാളിത്തത്തിന്റെ ഗതി പ്രവഹിച്ചുവെങ്കിൽ മറുഭാഗത്തിലൂടെ സോഷ്യലിസത്തിന്റെ ഗതിയും പ്രവഹിച്ചു. ഒരു ഭാഗത്തു് സാമ്രാജ്യവാദത്തിനും നാസിസത്തിനും പ്രാബല്യം സിദ്ധിച്ചുവെങ്കിൽ അതിന്നുനേരെ എതിരായി മറുഭാഗത്തിലൂടെ കമ്മ്യൂണിസവും പ്രതിദിനം പ്രബലപ്പെട്ടുവന്നു. ഒരു ഭാഗത്തു സ്വത്വം വർദ്ധിപ്പിക്കുവാൻ ഫാസിസം ബലപ്പെട്ടുവെങ്കിൽ അതിനു് എതിരായി പ്രജാധിപത്യ ചിന്താഗതിയും അധികമധികം ബലപ്പെട്ടുവന്നു. ഇത്തരം വിഭിന്നങ്ങളും പരസ്പരവിരുദ്ധങ്ങളുമായ ആശയങ്ങൾ ഉടലെടുക്കുവാൻ കാരണം ലോകത്തിൽ സാമ്പത്തികരംഗങ്ങളിലുള്ള അസമത്വങ്ങളുടെ ബാഹുല്യമായിരുന്നു. ഒരു ഭാഗത്തു് പണക്കാരുടെ അംബരചുംബികളായ മണിമേടകൾ അന്തസ്സോടുകൂടി തലയുയർത്തി നില്ക്കുമ്പോൾ മറുഭാഗത്തു് മർദ്ദിതരും അവശരും നിസ്സഹായരുമായ ദരിദ്രലക്ഷങ്ങളുടെ നിലം പൊത്തിയ കുടിലുകളാണു് കാണുവാനുണ്ടായിരുന്നതു്. ഈ അസമത്വത്തിന്റെ പ്രതിബിംബമാണു് ഈ ആശയഗതികളിൽ സ്പഷ്ടമായി പ്രതിഫലിച്ചു കാണുന്നതു്.

ഒരു ഭാഗത്തു് സ്വാതന്ത്ര്യം രക്ഷിക്കാനെന്നപേരിൽ ഭരണാധിപന്മാർ സ്വന്തം പ്രതാപം കാണിക്കുവാൻ നാസിസം, ഫാസിസം എന്നിങ്ങിനെയുള്ള ഏകാധിപത്യഭരണം സൃഷ്ടിച്ചു; മറുഭാഗത്തു് പ്രജാധിപത്യരാഷ്ട്രങ്ങൾ അതിനെ അങ്ങേഅറ്റം എതിർക്കുവാനും തുടങ്ങി. ഇരുഭാഗത്തുമുള്ള രാഷ്ട്രങ്ങളും വേണ്ടത്ര ബലമുള്ളവയുമായിരുന്നു. അമേരിക്ക പ്രജാധിപത്യത്തെ അനുകൂലിക്കുന്നതും ഇറ്റലി, ജപ്പാൻ, ജർമ്മനി എന്നിവ നാസിസത്തെ അനുകൂലിക്കുന്നവയുമായിരുന്നു. ഇത്തരം വിരുദ്ധാശയഗതികളെ വെച്ചു പുലർത്തുന്ന രാഷ്ട്രങ്ങൾ തമ്മിലുള്ള സംഘട്ടനം ഒരു യുദ്ധമായി പരിണ

മിച്ചു. ഈ മഹായുദ്ധത്തിന്റെ പരിണാമം എന്തായിരുന്നു് നാം ഇന്നു സ്പഷ്ടമായി കാണുന്നുണ്ടു്. എന്തെല്ലാം മഹത്തായ ആദർശങ്ങളുടെ പേരിലാണോ ഈ യുദ്ധം നടത്തപ്പെട്ടതു്, യുദ്ധത്തിനുശേഷം അവയുടെ പേർപോലും ഉച്ചരിക്കുന്നതു് നിർത്തൽ ചെയ്തിരിക്കയാണു്. അക്രമികളുടെ അക്രമങ്ങളെ ചെറുത്തു നശിപ്പിക്കുക, ഏകാധിപത്യഭരണം അവസാനിപ്പിക്കുക, വിശ്വസാഹോദര്യവും, സമത്വവും, സ്വാതന്ത്ര്യവും വളർത്തിക്കൊണ്ടുവരിക എന്നീ മഹത്തായ ലക്ഷ്യങ്ങൾവെച്ചുകൊണ്ടാണു് യുദ്ധം ആരംഭിച്ചതു്; എന്നാൽ യുദ്ധാനന്തരം, എന്തെല്ലാം രാഷ്ട്രങ്ങളാണോ യുദ്ധകാലത്തു് ഈ മഹത്തായ ആദർശങ്ങളെ പ്രഖ്യാപിച്ചിരുന്നതു്, അവരെല്ലാംതന്നെ സ്വയം അവയിൽനിന്നു് വഴുതിപ്പോവുകയാണു് ഉണ്ടായതു്. ആദ്യത്തെ നിലതന്നെ ഇപ്പോഴും. അന്ധകാരം ചിറകുവിരിച്ചിരിക്കുന്ന മുതലാളിത്തത്തിന്റെയും സാമ്രാജ്യവാദത്തിന്റെയും ശക്തി പൂർവ്വാധികം വർദ്ധിച്ചിരിക്കയാണു്. യുദ്ധത്തിൽ തോല്പിക്കപ്പെട്ട രാജ്യങ്ങളോടുള്ള ഭേദിച്ച പെരുമാററവും മുമ്പത്തെപ്പോലെ തന്നെ തുടർന്നുവരുന്നു. ഇത്തരം പരിതഃസ്ഥിതിയിൽ ഏതൊരു തരത്തിലുള്ള ആശയഗതിയാണു് ലോകത്തിന്റെ നന്മയ്ക്കു് ഉതകുന്നതു് എന്നാണു് നമുക്കു നോക്കേണ്ടതു്. ലോകത്തിന്റെ സുഖപ്രാപ്തിക്കു് എന്താണു് വഴി? രാഷ്ട്രങ്ങളുടെ പരസ്പരമത്സരം എങ്ങിനെ ദൂരീകരിക്കാം? നമ്മുടെ ഭാവി ശോഭനമായിത്തീരാനും മനുഷ്യർ തമ്മിൽ മൃഗീയമായ വിധത്തിലല്ലാതെ മനുഷ്യരെപ്പോലെ വ്യവഹരിക്കുവാൻ ഇടവരുവാനും കഴിവുണ്ടാക്കുന്ന ആശയഗതി ഏതാണു്.

**സഹകരണത്തിന്റെ മഹത്വം**

ഇത്തരം പരിതഃസ്ഥിതിയിൽ നമുക്കു് ഭാവിയിൽ നമ്മുടെ ചിന്താഗതിയെ സഹകരണത്തിന്റെ ഭിത്തിയിൽ ഉറപ്പിക്കേണ്ടി വരും. സംഘട്ടനത്തിൽനിന്നു് രക്ഷ പ്രാപി

ക്കുവാൻ സഹകരണമാണ് സുഗമമായ മാർഗ്ഗം. ഇതിനെ അടിസ്ഥാനമാക്കി 'ഏകലോക' ത്തിന്റെ പദ്ധതി തെയ്യാറാക്കാം. അപ്പോഴം നമ്മൾ 'ഏകദേശീയ' രാവാതെ 'രാഷ്ട്രാന്തരീയ'ക്കാരനാകേണ്ടിവരും. ഗാന്ധിയൻ തത്വശാസ്ത്രം ഇരു അന്ധകാരത്തിലാണ്ടു കിടക്കുന്ന മാനവി പ്രശ്നങ്ങൾക്ക് കുറെയെല്ലാം പരിഹാരം കണ്ടുപിടിച്ചിട്ടുണ്ട്. ഗാന്ധിയൻ സിദ്ധാന്തം വ്യക്തമായ ഭാഷയിൽ പറഞ്ഞു — ഹിംസയുടെയും ഭീതിയുടെയും പരിണാമം ലോകത്തിന്ന് എന്നും അനർത്ഥകാരികളായ തീരുകയുള്ളൂ വെന്ന്. ആറ്റംബോംബിന്ന് തൊടിയിടയിൽ ലോകം മുഴുവൻ മുടിക്കുവാനും മനുഷ്യനെ മൃഗതുല്യനാക്കുവാനും കഴിയും. ഇത്തരം വിഷമകരമായ പരിതഃസ്ഥിതികളിൽനിന്ന് രക്ഷ ലഭിക്കുവാൻ സത്യത്തിന്റെയും അഹിംസയുടെയും മാർഗ്ഗത്തെ അനുസരിക്കുകയാണ് വേണ്ടതെന്ന് ഗാന്ധിയൻ സിദ്ധാന്തം ഉപദേശിക്കുന്നു, ഇതാണ് ഉചിതമായിട്ടുള്ളതും. സ്നേഹത്തോടും സാഹോദര്യത്തോടുംകൂടി വർത്തിച്ചാൽ മാത്രമേ ലോകത്തിന്ന് നന്മയുണ്ടാകുവാൻ വഴിയുള്ളു; മൃഗീയ ശക്തി പ്രയോഗിക്കുകയല്ല അതിനുള്ള മാർഗ്ഗം. ഇതിന്ന് ആവശ്യമായിട്ടുള്ളത് ലോകത്തിൽ സമാധാനം സ്ഥാപിക്കുവാൻ സാധിക്കുന്ന വിധത്തിൽ ലോകത്തെ സംഘടിപ്പിക്കുവാനുതകുന്ന ഒരു പദ്ധതി ആവിഷ്കരിക്കുകയാണ്. ആധുനികയുഗത്തിൽ ഒരു രാഷ്ട്രത്തിന്നും സ്വശക്തിയെ മാത്രം ആശ്രയിച്ചു ജീവിക്കുവാൻ കെല്പില്ല. അതിന്ന് മററുള്ളവയുടെ സഹായം സ്വീകരിക്കേണ്ടി വരും, മററുള്ളവയെ ആശ്രയിക്കേണ്ടിയും വരും. അതുവെച്ച് ഓരോ രാഷ്ട്രവും യുദ്ധത്തിന്നുള്ള സഹായം തേടി സ്വന്തം ഉചിതമോ, അനുചിതമോ ആയ അധികാരങ്ങൾക്കുവേണ്ടി മററു രാഷ്ട്രങ്ങളുമായി പൊരുതുകയാണെങ്കിൽ ലോക സമാധാനം ഒരിക്കലും സ്ഥാപിക്കപ്പെടുകയില്ല. മനുഷ്യൻ ഒരിക്കലും സ്വസഹോദരന്മാരോട് മൃഗീയമായവിധത്തിൽ പെരുമാറരുതി

ക്കുക—അതാണ് മനുഷ്യത്വം. യുദ്ധങ്ങളിൽ മനുഷ്യൻ മനുഷ്യനാവുകയല്ല, മൃഗമാവുകയാണ് ചെയ്യുക. അതുകൊണ്ട് ആവശ്യമായിട്ടുള്ളതിതാണ്—ലോകത്തിൽനിന്ന് വിജേതാക്കളും വിജിതരും തമ്മിലുള്ള അന്തരം അപ്രത്യക്ഷമാകണം, എല്ലാവരും സമന്മാരായി ജീവിക്കണം. ഇതിനെന്താണ് വഴി?

**ദേശീയത്വത്തെ പിഴുതെറിയുക**

ഇതിന് ഒന്നാമതായി വേണ്ടത് ദേശീയത്വത്തെ വേരോടുകൂടി പിഴുതെറിയുകയാണ്. ദേശീയത്വം ഭാവനയിൽ കാണുമ്പോഴും ഏററവും നല്ലതുതന്നെ, പക്ഷെ വ്യാവഹാരികമായി നോക്കുമ്പോഴും കാണാം ഇതാണ് ലോകത്തിൽ എല്ലാദോഷങ്ങളുടെയും നാരായവേരെന്ന്. യുദ്ധങ്ങളുടെ മൂലകാരണവും ഇതു തന്നെ. സാമ്രാജ്യത്വം സൃഷ്ടിച്ചതും സാമ്രാജ്യവാദങ്ങളുടെ അടിത്തറ പാകിയതും ഇതു തന്നെ. കറുത്തവർ, വെളുത്തവർ, പീതവർണ്ണക്കാർ എന്നിങ്ങനെ വർണ്ണവ്യത്യാസം ഉടലെടുക്കുവാനും കാരണം ഇതു തന്നെ. ലോകത്തിൽ മുഴങ്ങിക്കൊണ്ടിരിക്കുന്ന എല്ലാമുറവിളികൾക്കും ഇതുതന്നെയാണ് കാരണം. ഇതുതന്നെയാണ് മുതലാളിത്തത്തിനും അഭയം നൽകിയതു്. ദേശീയത്വം പരിഷ്ക്കാരത്തിന്റെ പുരോഗതിയിൽ മഹത്തായ പങ്കുവഹിച്ചിട്ടുണ്ട് എന്നതു ശരിതന്നെ, ചില രാജ്യങ്ങൾ പരിഷ്ക്കാരംകൊണ്ടു നോക്കുമ്പോഴും ലോകത്തിൽ വളരെയധികം ഉയർന്നിട്ടുണ്ട്—ഇതും സത്യം തന്നെ; പക്ഷെ മുഴുവൻ ലോകത്തിന്റേയും മനുഷ്യവർഗ്ഗത്തിന്റേയും പ്രശ്നം വരുമ്പോഴും കാണാം ലോകത്തിലെ ഭൂരിഭാഗം ജനങ്ങളുടേയും സ്ഥിതി അത്യന്തം ദയനീയമാണെന്ന്. ഇക്കാലത്ത് പുരോഗമിച്ച രാഷ്ട്രങ്ങളിൽ പ്രധാനമായവ ഇംഗ്ലണ്ട്, അമേരിക്ക, റഷ്യ—ഇതുമാത്രമാണ്. എന്നാൽ അത്യന്തം ശോചനീയമായ ഒരു നിലയാണ് മററുരാഷ്ട്രങ്ങളുടേതു്. ചില രാജ്യങ്ങൾ ഇന്നും

അടിമത്തച്ചങ്ങലയാൽ വരിഞ്ഞു കെട്ടപ്പെട്ടിരിക്കുന്നു. ചിലവ ആഭ്യന്തരയുദ്ധങ്ങളിൽ കുടുങ്ങിക്കിടക്കുകയാണു്. ചിലവ വിദ്യാഭ്യാസപരമായി വളരെ അധികം അധഃപതിച്ചു കിടക്കുന്നു. ചിലവ പരിഷ്കാരംകൊണ്ടു നോക്കുമ്പോൾ ഏററവും പിന്നണിയിലാണു്. ദാരിദ്ര്യംകൊണ്ടു് ചിലതിനു് നിവൎന്നു നില്ക്കുവാൻ തന്നെ പ്രയാസം. ചിലതു് സദാചാരപരമായി അത്യധികം അധഃപതിച്ചതായി കാണാം. എല്ലാ സമയത്തും സാമ്രാജ്യവാദികളായ രാഷ്ട്രങ്ങളുടെ കളിപ്പാവയാവാൻ തക്കവണ്ണം അധഃപതിച്ചിട്ടുള്ളവയാണു് ചില രാജ്യങ്ങൾ. അതിരിക്കട്ടെ. ഇതിനെല്ലാം കാരണം കുറെയെല്ലാം ദേശീയത്വം തന്നെയാണു്.

**സാൎവ്വലൌകികത്വം പ്രതിഷ്ഠിക്കണം.**

ദേശീയത്വത്തെ അതൎഹിക്കുന്ന രീതിയിൽ നിരാകരിക്കുവാൻ സാൎവ്വലൌകികത്വം കൊണ്ടുമാത്രമേ കഴികയുള്ളൂ. ഭൂമിക്കു വിസ്താരം വളരെയധികമുണ്ടു്, ജനസംഖ്യയും ഏതാണ്ടു് 200 കോടിയോളം വരും. ഇതിന്റെ ഒരു നാലിരട്ടി ജനസംഖ്യയെ തീററിപ്പോററുവാനുള്ള ഭക്ഷണ പദാൎത്ഥങ്ങൾ ഈ ഭൂമിയിൽനിന്നുതന്നെ ലഭിക്കുവാനുള്ള സാധ്യതയുണ്ടു്; പക്ഷെ, അതിനു് ഭൂമിയുടെ വിവിധ ഭാഗങ്ങളെ ശരിയായ വിധത്തിൽ വികസനം ചെയ്യേണ്ടതുണ്ടു്. ആഫ്രിക്ക, ആസ്ത്രേലിയ, കാനഡ എന്നീ വിടങ്ങളിൽ എത്ര സ്ഥലങ്ങളാണു് വെറുതെ കിടക്കുന്നതു്! ഓരോ പ്രദേശത്തിലുമുണ്ടാകുന്ന ഉൽപന്നങ്ങൾ ലോകത്തിനു മുഴുവൻ പൎയ്യാപ്തമായിരിക്കും. എന്നാൽ ഈ പ്രദേശങ്ങളെല്ലാം സാമ്രാജ്യവാദികളായ രാഷ്ട്രങ്ങളുടെ അധീനത്തിൽ കിടന്നു് ഞെരുങ്ങുകയാണു്, അവയുടെ വളൎച്ച മുരടിച്ചിരിക്കുകയാണു്. ഒരു പദ്ധതിയനുസരിച്ചു് രാഷ്ട്രാന്തരീയ സംഘം സ്ഥാപിക്കുകയും ആ സംഘത്തിന്റെ ന്യായമായ അവകാശങ്ങൾ നിറവേററപ്പെടുകയുമാണെ

കിൽ മാത്രമേ ലോകോല്പന്നങ്ങളുടെ വിതരണം ശരിയായ വിധത്തിൽ നടക്കുകയുള്ളു. ലോകത്തിലെ മുഴുവൻ ഭൂമിയും ന്യായമായ വിധത്തിൽ വിതരണം ചെയ്യൽ സാർവ്വലൌകിക സംഘത്തിന്റെ കർത്തവ്യമായിരിക്കും. മനുഷ്യസമുദായത്തിന്റെ ഏറ്റവും ചുരുങ്ങിയ സാമ്പത്തികാവശ്യങ്ങൾ നിർവ്വഹിക്കപ്പെടുവാൻ കഴിയുന്ന വിധത്തിലുള്ള വ്യവസ്ഥകൾ സൃഷ്ടിക്കേണ്ടതും ഓരോ വ്യക്തിക്കും സ്വന്തം വ്യക്തിത്വത്തെ പ്രകാശിപ്പിക്കുന്നതിന്ന് അനുകൂലമായ പരിതഃസ്ഥിതികൾ നിർമ്മിക്കേണ്ടതുമാണ്.

സാർവ്വലൌകികസമാധാനം.

സാർവ്വലൌകികസംഘത്തിൽ ന്യായശീലത്വം സത്യസന്ധതമായ വ്യക്തികൾ ഉണ്ടായിരിക്കണം. ആക്രമം പ്രവൃത്തിക്കുന്ന രാഷ്ട്രത്തിന്റെ ഉദ്യമങ്ങളെ ദൂരീകരിക്കുവാൻ സുശക്തമായ ഒരു സൈന്യവും ആവശ്യമാണ്. ഓരോ രാജ്യത്തും സൈന്യമുണ്ടാവാം, പക്ഷെ അത് ആഭ്യന്തരകലഹങ്ങളെ അമർത്തുവാൻ ആവശ്യമായത്രതന്നെയേ പാടുള്ളൂ. രാഷ്ട്രാന്തരീയ സൈന്യത്തിന്റെ സഹായത്തോടുകൂടി ആക്രമിയായ രാഷ്ട്രത്തിന്റെ ഉദ്യമങ്ങളെ ദൂരീകരിക്കുവാൻ കഴിയുന്ന ഉത്തമമൊരു സൈന്യം രൂപീകരിക്കുവാൻ ഓരോ രാഷ്ട്രങ്ങളും സ്വന്തം സൈനികച്ചിലവിൽ കുറവു വരുത്തി രാഷ്ട്രാന്തരീയ സേനയുടെ നിർമ്മാണച്ചിലവിലേക്ക് അല്പാല്പം സംഭാവനകൾ നൽകേണ്ടതാണ്. ഈ സൈന്യത്തിലേക്ക് ഓരോ രാജ്യത്തുനിന്നും ആളുകളെ ചേർക്കേണ്ടതും ഓരോ രാജ്യവും ഇതിൽ ആത്മാർത്ഥമായി സഹകരിക്കേണ്ടതുമാണ്.

സാർവ്വലൌകികസംഘത്തിന്ന് സ്വന്തം ആവശ്യത്തിനുവേണ്ടി മാത്രം ചുമത്തുവാൻ അധികാരമുള്ള ചില പ്രത്യേക നികുതികളിൽ നിന്നുള്ള വരവുകൊണ്ടും സംഘത്തിന്റെ ചിലവുകൾ നിർവ്വഹിക്കാം. സാർവ്വലൌകിക ഖജാനയിൽനിന്ന് പിന്നോക്കം നില്ക്കുന്ന

രാജ്യങ്ങളെ പരിഷ്കാരത്തിന്റെ രാജവീഥിയിലേയ്ക്കു് ആനയിക്കുവാനും സഹായം നൽകേണ്ടതാണ്. ലോകത്തിലെ ശാസ്ത്രീയമായ സർവ്വവിധ മാരകായുധങ്ങളെയും നിയന്ത്രിക്കുവാനുള്ള അധികാരം രാഷ്ട്രാന്തരീയസംഘത്തിന്നായിരിക്കണം. ശാസ്ത്രം മനുഷ്യപുരോഗതിയുടെ വികാസത്തെ സഹായിക്കുവാനാണ്, തടസ്ഥപ്പെടുത്തുവാനല്ല. ശാസ്ത്രീയമായ ആയുധങ്ങളുപയോഗിച്ചു് പ്രാകൃതിക വിഷമതകളെ ദൂരീകരിക്കുവാൻ കഴിയും. ആറ്റംബോമ്പുപയോഗിച്ചു് ലോകത്തിലെ പർവ്വതങ്ങളെ സമനിരപ്പാക്കാം. ശാസ്ത്രത്തിന്റെ സഹായത്തോടുകൂടി ലോകം മുഴുവൻ വിദ്യുച്ഛക്തി ലഭിക്കുമാറാക്കുവാൻ ആവശ്യമായ വ്യവസ്ഥ ചെയ്യാം. രാഷ്ട്രാന്തരീയസംഘം ശാസ്ത്രീയമായ പ്രയോഗങ്ങളെ കൂടുതൽ വ്യാപിപ്പിക്കുവാൻ സഹായിക്കുമെങ്കിൽ ലോകത്തിന്റെ പുരോഗതിക്കു് അതു് അതിമഹത്തായ ഒരു സംഭാവനയായിത്തീരും. വിമാനങ്ങൾ വഴിയായി ഗതാഗതപ്രശ്നം ലഘൂകരിക്കാം. കപ്പലുകളുടെ ബാഹുല്യത്താൽ രാഷ്ട്രാന്തരീയ വ്യാപാരവും സഹകരണവും വർദ്ധിപ്പിക്കുവാനും സാദ്ധ്യതയുണ്ടു്.

ലോകസമാധാനത്തിനു് വിലങ്ങടിച്ചുനില്ക്കുന്ന എല്ലാററിനെയും ഉന്മൂലനാശം ചെയ്യുകയും സമാധാനത്തെ സഹായിക്കുന്ന എല്ലാററിനെയും അഭിവൃദ്ധിപ്പെടുത്തുവാൻ സഹായിക്കുകയും ചെയ്യേണ്ടതു് രാഷ്ട്രാന്തരീയ സംഘത്തിന്റെ കർത്തവ്യമായിരിക്കും. സൈനികസഹായത്തോടുകൂടി ആദ്യത്തെ കാര്യം സാധിക്കാം, ശാസ്ത്രത്തിന്റെയും ധനത്തിന്റെയും സഹായത്തോടുകൂടി രണ്ടാമത്തേതും.

എന്നാൽ ഇതിനു് മഹത്തരമായ മറെറാരു കർത്തവ്യം കൂടിയുണ്ടു്—ലോകത്തിൽ സത്യവും ന്യായവും പ്രതിഷ്ഠിക്കുക. ചില വ്യക്തികളുടെ കയ്യിൽ ചില സാധനങ്ങളുടെ ആധിക്യവും ചില

ങ്ങടെ വകകൾ അവയുടെ തീരെ അഭാവവുമാണ് ലോകത്തിൽ എല്ലാ ദുഷ്കൃത്യങ്ങൾക്കും കാരണമാകുന്നതു്. എല്ലാവ്യക്തികൾക്കും ഒരുപോലെ സുഖിക്കുവാൻ സൌകര്യപ്പെടുകയാണെങ്കിൽ ലോകത്തിൽ ദുഷ്കൃത്യങ്ങൾ ഉണ്ടാവുകയേ ഇല്ല. പേടിയും ദുഃഖമില്ലാത്തതും ഏററവും സുഖസമൃദ്ധവുമായ നമ്മുടെ സത്യയുഗത്തെയാണ് ഇപ്രകാരം വിഭാവനം ചെയ്യുന്നതു്. രാഷ്ട്രങ്ങൾ തമ്മിലുണ്ടാകാവുന്ന കലഹങ്ങൾക്ക് തീർപ്പ്കല്പിക്കുവാൻ സംഘത്തിന് വിശാലമനസ്കരായ ന്യായാധിപന്മാരടങ്ങിയ ഒരു ന്യായാലയവും ആവശ്യമാണ്. ഈ ന്യായാധിപന്മാരെ തിരഞ്ഞെടുക്കുന്നതിൽ ഓരോ രാഷ്ട്രത്തിനും പരിപൂർണ്ണമായ പങ്കുണ്ടായിരിക്കണം. ഒരു നിയമനിർമ്മാണസഭയും ഒരു നിർവ്വാഹക സമിതിയും മുഖേന സംഘത്തിന്റെ പ്രവർത്തനങ്ങൾ ഉചിതമായ രീതിയിൽ നിർവ്വഹിക്കാവുന്നതാണ്.

ഇത്തരത്തിലുള്ള ഒരു സംഘം രൂപീകരിച്ച് പ്രവൃത്തിക്കുന്നതായാൽ ലോകത്തിൽ അതു് അറുപ്പിക്കും പരസ്പര കലഹത്തിനും ശാശ്വതമായ ഒരു പരിഹാരമായിരിക്കും.

* * * * * *

## ജയ് ഹിന്ദ്!



കരുണ പ്രസ്സ്, പട്ടാമ്പി.